# അദ്വൈതദീപിക

(അഥവാ മോക്ഷപ്രദീപനിരൂപണം)

ഒന്നാംഭാഗം

കണ്ടിയൂർ എം സുബ്രഹ്മണ്യപിള്ള



ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# മുഖവുര.

സൽബുദ്ധി, ഔദാര്യം, ജീവകാരുണ്യം മുതലായ സൽഗുണങ്ങളുടെ വിളഭൂമിയും, വേദാന്തശാസ്ത്രപാരംഗതനും, സർവ്വജനസമ്മതനും ആയ "ദിവ്യശ്രീ നാരായണ ഗുരു സ്വാമി" അവർകൾ സദയം വായിച്ചു കേട്ടു തൃപ്തിപ്പെട്ടതും ജനോപകാരാർത്ഥം അച്ചടിച്ചു പ്രസിദ്ധീകരിക്കേണ്ടതാണെന്നു സദയം അരുളിച്ചെയ്തതും, ബ്രഹ്മശ്രീ എടമന കൃഷ്ണൻ എമ്പ്രാന്തിരി അവർകൾ അവതാരിക എഴുതാമെന്നു സമ്മതിച്ചിട്ടുള്ളതും ആയ ഈ "അദ്വൈതദീപിക"യെ വിചാരിച്ചതു പോലെ തന്നെ പ്രസിദ്ധപ്പെടുത്താൻ സാധിച്ചിട്ടില്ലെന്നു മാത്രം എന്റെ മാന്യവായനക്കാരെ അറിയിച്ചുകൊള്ളുന്നു. പല ജോലിത്തിരക്കുകൾക്കിടയിൽ ഇപ്പുസ്തകം അച്ചടിച്ചു തന്ന രാജശ്രീ പള്ളത്ത് കൃഷ്ണൻ അവർകൾക്കും ഇതിനെ കഴിയുന്ന വേഗത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ വേണ്ടി പല വിധത്തിലും എന്നെ മനഃപൂർവ്വമായി സഹായിച്ച ശാന്തശ്രീ ബോധാനന്ദ സ്വാമി അവർകൾക്കും, ചളവറയിൽ പൊരുതിയിൽ രാജശ്രീ കുഞ്ഞു വൈദ്യർ അവർകൾക്കും ഞാൻ എത്രമാത്രം കടപ്പെട്ടിരിക്കുന്നുവെന്നു പറഞ്ഞറിയിക്കുവാൻ പ്രയാസം. എന്ന്

ഗ്രന്ഥകർത്താവ്.

# അനുമോദനം.



അദ്വൈതദീപിക എന്നു പറയുന്ന ഈ ഗ്രന്ഥത്തിന്റെ ഏതാനും ഭാഗം ഇയ്യിടയിൽ ഞാൻ ആലുവായിൽ "ദിവ്യശ്രീ നാരായണഗുരുസ്വാമി" അവർകളുടെ സമീപത്തിൽ വെച്ചു വായിച്ചു കേട്ടു. ഇന്നു ചില ഭാഗങ്ങൾ ഇവിടെവെച്ചു വായിച്ചുകേട്ടു. ഇന്നു ചില ഭാഗങ്ങൾ ഞാൻ നേരിട്ടു വായിച്ചു നോക്കുകയും ചെയ്തു. ഇതിൽ അദ്വൈതമതത്തെപ്പററി വളരെ നിരൂപണം ചെയ്തിരിക്കുന്നു. പ്രസംഗവശേന വിഗ്രഹാരാധനയെപ്പററിയും പര്യാലോചിച്ചിരിക്കുന്നു. അതുപോലെ വിജ്ഞേയങ്ങളായ പലേ വിഷയങ്ങളേയും ഇതു വിമശനകോടിയിൽ പെടുത്തുന്നുണ്ട്. യുക്തികളേയും പ്രമാണങ്ങളേയുംഅവലംബിച്ചു സ്വസിദ്ധാന്തത്തെ സ്ഥാപിക്കുന്നു. സ്വപ്രമാണങ്ങളുടെ അർത്ഥങ്ങളെ ആക്ഷേപസമാധാനപുരസ്സരം വിശദപ്പെടുത്തുന്നു. നവീനന്മാരുടെ ബോധം സുഖേന ഉണ്ടാകത്തക്കവിധം നവീനോദാഹരണങ്ങളെ പലതിനും എടുത്തു കാണിക്കുന്നു. അവക്കും മനഃപ്രവേശം വരുത്തുന്നു.

ഇത്രയും വിഷയപരിശോധനചെയ്തു കാണുന്നതു എവക്കും സന്തോഷകരമായിത്തന്നെയിരിക്കുന്നു. സ്വഭാവഗഹനങ്ങളും പ്രത്യക്ഷപ്രമാണംകൊണ്ടു പ്രതിപാദിക്കപ്പെടുവാൻ കഴിയാത്തവയും ആയ വിഷയങ്ങളെ പാടുള്ളേടത്തോളം സുകുമാരമതിവിലാസന്മാക്കുകൂടി അറിയത്തക്കവിധം സരളമായ വിധത്തിൽ വണ്ണിക്കുന്നതിന്നു ഏതൽഗ്രന്ഥപ്രണേതാവിന്നുള്ള സാമത്ഥ്യം ഒന്നു വേറെത്തന്നെയാകുന്നു.

ഭാഷാരീതിയും പ്രായേണ സരളമായിരിക്കുന്നു. ദേശഭേദം കൊണ്ടു ഭാഷയ്ക്കു ലഘുവായ ചില ഭേദങ്ങൾ വരുന്നതു എല്ലാവക്കും ഒരുപോലെ രുചിപ്രദമായി വരാൻ പാടില്ലാത്തതാകുന്നു എന്നു എവക്കും സമ്മതിച്ചേ തീരു. എങ്കിലും മിക്കവാറും വാച്യതാ വില്ലാത്ത ഭാഷയാണ ഈ ഗ്രന്ഥത്തിലെന്നു പറയുന്നതു ഒരു അതിശയോക്തിയായി വരുമെന്നു തോന്നുന്നില്ല. പഞ്ചദശപ്രകരണം മുതലായ വേദാന്തഗ്രന്ഥങ്ങളിൽ കാണിച്ച യുക്തികളെ അടിസ്ഥാനമാക്കി തീക്കുവാൻ ഈ ഗ്രന്ഥകാരൻ നല്ലവണ്ണം ശ്രമിച്ചിട്ടുണ്ട്.

ഈ വക കാരണങ്ങളാൽ ഈ ഗ്രന്ഥം നല്ല ഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ എണ്ണപ്പെടാവുന്നതു തന്നെയാകുന്നുവെന്നാണു എന്റെ അഭിപ്രായം. ആകയാൽ ഇതിനെ അച്ചടിപ്പിച്ചു പരസ്യപ്പെടുത്തി പൊതുവിലുപകാരപ്പെടുത്തേണ്ടതാണെന്നു ഞാൻ തുറന്നു പറയാതെയിരിപ്പാൻ നിവൃത്തിയില്ല.

ഇതിൽ പലേ ഘട്ടങ്ങളിലും മതാന്തരത്തെ എടുത്തു അനുവദിച്ചു ഖണ്ഡിച്ചിട്ടുള്ളതു വിശേഷാൽ പ്രസ്താവയോഗ്യമാകുന്നു. എന്നാൽ അതിന്റെ തത്വമാകട്ടെ മറെറാരു വിധം കിടക്കുന്നു. ഗ്രന്ഥങ്ങളിലും പലേ മാതിരി വചനങ്ങൾ കാണും. പ്രധാനമായി ഇപ്പോളുള്ള മതങ്ങൾ ദ്വൈതം, അദ്വൈതം, ദ്വൈതാദ്വൈതം ഇതുകളാകുന്നുവല്ലൊ. ആ മൂന്നിന്നും മൂലപ്രമാണമായ സൂത്രം ഒന്നുതന്നെയാണല്ലൊ. വ്യാഖ്യാതാക്കന്മാർ അവനവന്റെ സിദ്ധാന്തത്തിന്നു അനുഗുണമായി ആ സൂത്രത്തെ തന്നെയാണല്ലൊ വ്യാഖ്യാനിക്കുന്നതു. അതാതു മതക്കാർ അതാതു മതാനുസാരികളായ വ്യാഖ്യാനങ്ങളിൽ കാണിച്ചവയെ പ്രമാണമാക്കി എടുക്കുന്നു. വാസ്തവത്തിൽ ഇക്കാര്യം

വിശ്വാസത്തിന്നും അനുസരിച്ചു എല്ലാം പ്രതിപാദ്യംതന്നെ. ഇതിനെത്തന്നെയാണ ഭഗവാനും "യുക്തയഃ സന്തിസർവ്വത്ര" എന്നും "മായാം മദീയാമുദ്ഗൃഹ്യ വദതാം കിന്നു ദുഷ്കരം" എന്നുമുള്ള വചനങ്ങളെക്കൊണ്ടു വെളിവാക്കിയിരിക്കുന്നതു. ആകയാൽ ഈ വക ദിക്കിൽ അനേകഭേദങ്ങളായ വ്യത്യാസങ്ങൾ രുചിഭേദത്തേയും മതഭേദത്തേയും അനുസരിച്ചുണ്ടായവ എന്നും കരുതുന്നതുതന്നെ ഉചിതമായിരിക്കും.

ഈ വക മതഭേദങ്ങൾ പുരാതനങ്ങളെന്നൊ അനാദികൾതന്നെ എന്നൊ പറയുന്നതു ശരിയായിരിക്കും. "മഹാമുനീനാം മതയോപി ഭിന്നാഃ" എന്നല്ലെ പറയുന്നതു. ആസ്തികമതത്തിന്നും നാസ്തികമതത്തിന്നും മൂലം മുനിവചനം തന്നെയാണെന്നല്ലെ ആസ്തികരും നാസ്തികരും പറയുന്നതു. ഈ വക കാൎയ്യങ്ങളിൽ ജ്ഞാനികൾ അന്യമത ഖണ്ഡനത്തേക്കാൾ സ്വമത സ്ഥാപനമാത്രത്തിന്ന ബദ്ധകങ്കണന്മാരായിരുന്നാലതു യുക്തമെന്നു പറയാം. എങ്കിലും വസ്തുതത്വപൎയ്യാലോചനയിൽ ശ്രദ്ധിക്കുന്നുണ്ടെന്നു ഇരുകൂട്ടരേയും അഭിനന്ദിക്കാം.

ഏതൽ ഗ്രന്ഥപ്രണേതാവായ കണ്ടിയൂർ എം. സുബ്രഹ്മണ്യ പിള്ള ഇത്രയും സാരമായ ഒരു ഗ്രന്ഥത്തെ എഴുതിയതിൽ ഞാനദ്ദേഹത്തെ അഭിനന്ദിക്കയും അദ്ദേഹത്തിന്നു ഉപൎയ്യുപരി ശ്രേയസ്സിനെ പ്രാൎത്ഥിക്കയും ചെയ്തുകൊണ്ടു തൽക്കാലം വിരമിക്കുന്നു.

1089 കുംഭം 21-ാംനു-
4—3—1914
പട്ടാമ്പി

പുന്നശ്ശേരി നമ്പി നീലകണ്ഠശൎമ്മാ.

സഹൃദയസമുദായവിധേയഃ

ഓം ശ്രീകൃഷ്ണായനമോനമഃ

# അദ്വൈതദീപിക.



## അദ്ധ്യായം 1.



"നമ്മുടെ ബോധം മൂന്നുവിധത്തിലാണ്"; ഉണൎന്നിരിക്കുമ്പോൾ ഉള്ള ബോധം, സ്വപ്നാവസ്ഥയിലുള്ള ബോധം, ഗാഢമായ ഉറക്കത്തിൽ ഉള്ള ബോധം ഈ മൂന്നവസ്ഥകളിലും നമ്മുടെ ബോധം ഒരു ഉഷ്ണമാപനയന്ത്രംപോലെയാണ്. ഉഷ്ണമാപനയന്ത്രം ലോകത്തിലെ ശീതോഷ്ണാവസ്ഥാനുസരണമായ ശീതത്തെയൊ ഉഷ്ണത്തെയൊ കാണിക്കുന്നതുപോലെ നമ്മുടെ ബോധം പ്രപഞ്ചത്തിലെ ജ്ഞാനത്തേയൊ അജ്ഞാനത്തേയോ കാണിക്കും. ജാഗ്രദവസ്ഥയിൽ നാം ലോകത്തെ ഒരുവിധം കാണുന്നു. സ്വപ്നാവസ്ഥയിൽ വേറൊരുവിധം കാണുന്നു. സുഷുപ്തിയിൽ വെറൊരുവിധം കാണുന്നു. വാസ്തവമായിട്ടു അതായതു എന്നെന്നേയ്ക്കും ഭേദമില്ലാതെ നിലനില്ക്കുന്ന സത്യത്തിന്തിനു, ഒരവസ്ഥയിലും ഭേദമുണ്ടായിരിക്കയില്ലാ. ഇന്നലെയും, ഇന്നും, എന്നും, ഒരു ഭേദവുംകൂടാതെയും, അഴിവില്ലാതെയും നിലനില്ക്കുന്നതു യാതൊന്നൊ, അതാണു വാസ്തവമായിട്ടുള്ളതു. ജാഗ്രദവസ്ഥയിൽ നമ്മുടെ ബോധം ദേഹത്തോടുചേൎന്നു ദേഹത്തിന്റെ സ്മരണയെ അതായതു ഞാൻ എന്നുള്ള സ്മരണയെ ഉണ്ടാക്കുന്നു. അപ്പോൾ നാം ലോകത്തെ ഉപാധിഭേദംകൊണ്ടു പലവിധത്തിൽ കാണുന്നു. ഒരാൾ കാണുന്നതുപോലെയല്ലാ മറ്റൊരാൾ കാണുന്നതു. ഒരു സമയം കാണുന്നതുപോലെയല്ലാ വേറൊരു സമയം കാണുന്നതു. ഒരു മൂഢൻ കാണുന്നതുപോലെയല്ലാ ഒരു വിദ്വാൻ കാണുന്നതു.

ഇങ്ങിനെയുള്ള അസ്ഥിരമായ ബോധം സ്വപ്നാവസ്ഥയിൽ വേറൊരു രീതിയെ പ്രാപിക്കുന്നു. സ്വപ്നം കാണുന്ന ആളും ഉണൎന്നിരിക്കുന്ന ആളും ഒന്നല്ലെന്നു തോന്നിപ്പോകും. സ്വപ്നത്തിൽ മൃഷ്ടമായി ആഹാരം കഴിക്കുന്ന ആൾക്ക് ഉണരുമ്പോൾ വിശക്കുന്നു. സ്വപ്നത്തിൽ മരിച്ചുപോയ ആൾ ഉണരുമ്പോൾ ജീവിച്ചിരിക്കുന്നു. ഒരാൾ കാണുന്ന സ്വപ്നമല്ലാം വേറൊരാൾ കാണുന്നത്. ഞാൻ ഇന്നു കാണുന്ന സ്വപ്നമല്ലാം നാളെക്കാണുന്നത്. സൂക്ഷ്മം ആലോചിച്ചാൽ ജാഗ്രത്തിൻെറ തുടൎച്ചയാണ് സ്വപ്നവും. സ്വപ്നാവസ്ഥക്കും സ്ഥിരതയില്ലാ. ജാഗ്രത്തിൽ ഒരുവിധം കാണുന്നു, സ്വപ്നത്തിൽ ഒരുവിധം കാണുന്നു. ഇന്ന വിധമെ കാണു എന്ന ഒരു നിബന്ധനയും ഇല്ലാ. ഇനിയും ഗാഢമായ നിദ്രയിൽ വേറൊരു വിധം കാണുന്നു. അപ്പോൾ നമ്മുടെ ബോധം 'ഒന്നുമില്ലെന്നുള്ള അവസ്ഥ'യോടു ചേരുന്നു. നാം ഉറങ്ങുമ്പോഴും നമ്മിൽ ഉണൎന്നിരിക്കുന്ന ഒരു വസ്തുവുണ്ട്. അതുകൊണ്ടാണ് നാം സുഖമായി ഉറങ്ങി, ഒരു സ്വപ്നവും കണ്ടില്ലാ എന്നുള്ള ബോധം നമുക്കുണ്ടാകുന്നത്. ഉറക്കത്തിലും ഇപ്രകാരം ഉണൎന്നിരിക്കുന്നതു യാതൊന്നൊ അതാണ് നിത്യസത്യാത്മാവ്.

നമ്മുടെ ജാഗ്രദവസ്ഥയിൽ ദിവസേന ഓരോന്നു ഭേദപ്പെട്ടു കാണുന്നു എന്നു പറഞ്ഞുവല്ലൊ. സ്വപ്നാവസ്ഥയിലും പലവിധമായും അസത്യമായും കാണുന്നു. സുഷുപ്തിയിൽ ഉള്ള അനുഭവത്തിനു മാത്രം ഒരു ഭേദവുമില്ലാ. ഏതു സ്ഥിതിയിൽ ഉള്ളവനായാലും ഏതു സ്ഥലത്തു വച്ചായാലും ഏതവസരത്തിൽ ആയാലും സുഷുപ്തിയിലെ അനുഭവത്തിനു ലവലേശം വ്യത്യാസമില്ലാ. സുഷുപ്തിയിൽ ചക്രവൎത്തിയും യാചകനും ഒരുപോലെ തന്നെ. വിദ്വാനും മൂഢനും ഒരേ അനുഭവം. ഹിന്ദുവിനും ഇതരമതസ്ഥനും ഒരേ അനുഭവം. എല്ലാ പേൎക്കും ഏതു കാലത്തും ഒരു ഭേദം കൂടാതെ ഒരു പോലെയുള്ള അനുഭവം അസത്യമായിട്ടു വരുന്നത് എങ്ങിനെ? ഉറങ്ങുന്ന സമയവും ഉ

ന്നിരിയ്ക്കുന്ന ഈ ബോധം അല്ലെങ്കിൽ ആത്മാവു ഓരോ മ നുഷ്യനിലും ഓരോ വിധമായിരുന്നു എങ്കിൽ എല്ലാ പേരുടേയും അനുഭവം ഒന്നുപോലെ ആയിരിയ്ക്കയില്ല. പലക്കും അനുഭവം പലവിധത്തിൽ ആയിരുന്നു എങ്കിൽ ഓരോരുത്തരിലും ഉറക്ക ത്തിൽ ഉണർന്നിരിക്കുന്ന ആൾ ഒരാളല്ലെന്നും, പല ആളുകൾ ആണെന്നും, അതിനാൽ ആ ആളുകളുടെ അനുഭവം വിശ്വാ സയോഗ്യമായിട്ടുള്ളതല്ലെന്നും, തീർച്ചപ്പെടുത്താമായിരുന്നു. എ ന്നാൽ അങ്ങിനെയല്ലല്ലോ കാണുന്നത്. എല്ലാപേർക്കും ഒരേ അ നുഭവംതന്നെ. എല്ലാ പേരിലും ഉറക്കത്തിലും ഉണർന്നിരിക്കുന്ന ആത്മാവും ഒന്നുതന്നെ. അതിനാൽ അതു നിത്യവും സത്യവും ആയിട്ടുള്ളതുതന്നെ. അതിൻെറ അനുഭവം അസത്യമാകാൻ പാടില്ല. അങ്ങിനെയുള്ള നിത്യസത്യാത്മാവിൻെറ അനുഭവ ത്തിൽ ലോകമില്ലല്ലോ. ഉറക്കത്തിൽ വല്ലതും കാണുന്നുണ്ടോ? ലോകം വ്യവഹാരദശയിൽ ഉള്ളതാണെങ്കിലും പരമാൎത്ഥത്തിൽ ഉള്ളതല്ല. ഉള്ളതാണെങ്കിൽ അത് ആത്മാവിൻെറ അനുഭവ ത്തിൽ കാണുമായിരുന്നു. അപ്പോൾ ആത്മാവു മാത്രമേയുള്ളു പ്രപഞ്ചമില്ലാ എന്നുള്ളതിനു ഇതില്പരം തെളിവെന്താണു വേ ണ്ടതു്?

ഇനിയും യോഗശാസ്ത്രസമ്പ്രദായത്തിൽ പറയുന്നതാ ണെങ്കിൽ അസമ്പ്രജ്ഞാതസമാധിയിലും എല്ലാ പേരുടേയും അനുഭവം ഒന്നുതന്നെ. അപ്പോഴും പ്രപഞ്ചമില്ലാ. ആ സ്ഥി തിക്കു പ്രപഞ്ചം ഉണ്ടെന്നു പറയുന്നതു ശ്രുതിയ്ക്കും യുക്തിയ്ക്കും അ നുഭവത്തിനും വിരോധമായിട്ടുള്ളതാണ്. സകല ഉപനിഷത്തു കളും ഒന്നുപോലെ ഘോഷിയ്ക്കുന്നതും പ്രപഞ്ചമില്ലെന്നാണ്. പ്രപഞ്ചം ഉണ്ടെന്നു വിചാരിക്കുമ്പോൾ അനേകം സംശയങ്ങൾ ക്കും യുക്തിഭംഗങ്ങൾക്കും ഇടയാകും. അതിനാൽ ദ്വൈതം വാ സ്തവമല്ലാ അദ്വൈതമാണ വാസ്തവമായിട്ടുള്ളതു്. ഇതിങ്ങി നെ നില്ക്കട്ടെ. ഇനിയും നമുക്കു വേറൊരു വഴിയെ നോക്കാം.

ആത്മാവിനെ എടുത്തില്ലെങ്കിലും നാം എല്ലാം സാദൃശ്യാവ

സ്ഥയിലാണെന്നു തെളിയിക്കാം. നമ്മുടെ എല്ലാ പേരുടേയും സ്ഥൂലശരീരവും സൂക്ഷ്മശരീരവും കാരണശരീരവും ഒന്നുതന്നെ. അങ്ങും ഇങ്ങും എങ്ങും ഇതിനെ പലയിടങ്ങളിലായിക്കാണുന്ന ശരീരങ്ങൾ എല്ലാം പരിപൂർണ്ണമായ സാമ്യതയെ വഹിക്കുന്ന തെങ്ങിനെയാണ്. ഒരു സമുദ്രത്തിൽ പല മാതിരിയിലുള്ള തിരകളെക്കാണുന്നു എങ്കിലും എല്ലാത്തിരകളും സമുദ്രത്തിലെ വെള്ളം തന്നെയാണ്. ഒരു തിരയിലെ ഇപ്പോഴത്തെ വെള്ളമായിരിക്കും വേറൊരു തിരയിലെ വേറൊരു സമയത്തെ വെള്ളം. അതുപ്രകാരം തന്നെ നമ്മുടെ സ്ഥൂലശരീരങ്ങളും. ഒരു ജന്മത്തിൽ ഒരാളുടെ സ്ഥൂലശരീരത്തിലെ സാധനങ്ങൾ ആയിരിക്കാം വേറൊരു ജന്മത്തിൽ വേറൊരാളുടെ സ്ഥൂലദേഹത്തിലെ സാധനങ്ങൾ. ഈ ജന്മത്തിൽത്തന്നെ ഒരാളുടെ സ്ഥൂലശരീരം വേറൊരാളുടെ സ്ഥൂലശരീരമായിത്തീരുന്നു.

ഒരാളുടെ സ്ഥൂലശരീരത്തിലെ അംശങ്ങൾ വേറൊരാളുടെ സ്ഥൂലശരീരത്തിൽ കയറുന്നു. ശ്വാസോച്ഛ്വാസം ചെയ്യുന്നതിൽനിന്നും അതിനെ തെളിയിക്കാം. നാം പ്രാണവായുവിനെ (Oxygen) ഉൾശ്വസിക്കയും അംഗാരാമ്ലവായുവിനെ (Carbonicacid gas) നിശ്വസിക്കയും ചെയ്യുന്നു. ചെടികൾ അംഗാരാമ്ലവായുവിനെ ഉൾശ്വസിക്കയും പ്രാണവായുവിനെ നിശ്വസിക്കയും ചെയ്യുന്നു. ചെടികൾ നിശ്വസിക്കുന്ന പ്രാണവായുവിനെത്തന്നെ നാം ഉൾശ്വസിക്കുന്നു. നമ്മുടെ ശ്വാസം ചെടികളിലും ചെടികളുടെ ശ്വാസം നമ്മിലും പ്രവേശിക്കുന്നു. നമുക്കും ചെടികൾക്കും കൂടി അന്യോന്യസംബന്ധമുണ്ടെന്നു ഇതുകൊണ്ടു തെളിയുന്നു.

നമ്മുടെ ശരീരങ്ങളും ശരീരങ്ങളിൽ നിന്നും വിസർജ്ജിക്കപ്പെടുന്ന ദ്രവ്യങ്ങളും ചെടികൾക്കു ആഹാരമായിത്തീരുന്നു. ചെടികൾ നമുക്കു ആഹാരമായിത്തീരുന്നു. എന്റെ ശരീരം ഒരു കാലത്തു ചെടിയുടെ ശരീരമായിത്തീരുന്നു. ചെടിയുടെ ശരീരം എന്റെ ശരീരമായിത്തീരുന്നു. അതങ്ങിനെ നിൽക്കട്ടെ. ഞാൻ ഒ

ിക്കൽ ഉൾശ്വസിച്ച പ്രാണവായുവിനെത്തന്നെ നിങ്ങൾ ഉൾശ്വസിക്കുന്നു. എങ്ങിനെയെന്നാൽ ഞാൻ നിശ്വസിക്കുന്ന വായുവിനെ (Carbonicacid gas) ചെടികൾ ഉൾശ്വസിച്ചു, അതിലെ അംഗാരകത്തെ (Carbon) സ്വീകരിച്ച്, പ്രാണവായുവിനെ വെളിയിലേക്കു വിടുന്നു. അതേപ്രാണവായുവിനെത്തന്നെ നിങ്ങളും ഉൾശ്വസിക്കുന്നു. അതിനെത്തന്നെ വേറൊരാൾ ഉൾശ്വസിക്കുന്നു. നാം ഒരേ സൂര്യചന്ദ്രന്മാരോടു കൂടിയ ഒരേഭൂമിയിൽ താമസിക്കുന്നതിനാൽ നമ്മുടെ ചുറ്റുമുള്ള വായുമണ്ഡലവും, നാമെല്ലാവരും ശ്വസിക്കുന്ന വായുവും, ഒന്നുതന്നെ. ശ്വാസോച്ഛ്വാസംകൊണ്ടു എന്റെ ശരീരത്തിലുള്ള സാധനങ്ങൾ നിങ്ങളുടെ ശരീരത്തിലും നിങ്ങളുടെ ശരീരത്തിലുള്ള സാധനങ്ങൾ വേറൊരു ശരീരത്തിലും, ഇങ്ങിനെ മാറിമാറി പ്രവേശിക്കുന്നു. അതുപോലെ തന്നെ നിങ്ങൾ ഒരു സാധനം ഭക്ഷിക്കുന്നു. ആ ഭക്ഷണസാധനം നിങ്ങളുടെ ശരീരമായിത്തീരുന്നു. നിങ്ങൾ വിസർജ്ജിക്കുമ്പോൾ ശരീരത്തിന്റെ അംശങ്ങളോടുകൂടിയ ആ വിസർജ്ജനദ്രവ്യങ്ങൾ വളമായിത്തീർന്നു, ഒരു ചെടിയിൽ പ്രവേശിക്കുന്നു. ആ ചെടിയെ വേറൊരാൾ ഭക്ഷിക്കുന്നു. അപ്പോൾ നിങ്ങളുടെ ദേഹത്തിലെ അംശംകൊണ്ടു ആ ആളുടെ ദേഹമുണ്ടാകുന്നു.

ശക്തിയുള്ള ഒരു ഭൂതക്കണ്ണാടികൊണ്ടു നാം നമ്മുടെ ദേഹത്തെപ്പരിശോധിച്ചാൽ ദേഹത്തിൽ നിന്നും ചെറിയ അണുക്കൃമികൾ വെളിയിലേക്കു പോകുന്നതായും, അതേപ്രകാരം വെളിയിൽ നിന്നും ചെറിയ അണുക്കൾ ഉള്ളിലേക്കു പ്രവേശിക്കുന്നതായും കാണാം. നിങ്ങളുടെ ദേഹത്തിൽനിന്നും ഇങ്ങിനെ പോകുന്ന അണുക്കൃമികൾ വായുമണ്ഡലത്തിൽ പറന്നു, വേറൊരാളുടെ ദേഹത്തിൽ പ്രവേശിക്കുന്നു. ആ ആളുടെ ദേഹത്തിൽനിന്നും വേറൊരാളുടെ ദേഹത്തിൽ. ഇങ്ങിനെ ഇടവിടാതെ മാറിമാറി പ്രവേശിച്ചുകൊണ്ടിരിക്കുന്നു. ഇതിനെ ഭൂതക്കണ്ണാടിയുടെ സഹായം കൂടാതെതന്നെ തെളിയിക്കാം. ഗന്ധം തന്നെ എന്താണെന്നു വിചാ

രിക്കുക. നാം മണപ്പിക്കുന്ന സാധനത്തിലെ ഒരുതരം വാസനയു
ള്ള ഘ്രാണക്കൃമികൾ നമ്മുടെ നാസാദ്വാരങ്ങളിൽ പ്രവേശിക്കുന്ന
തിനാലാണു നാം വാസനയനുഭവിക്കുന്നതു്. ഇതും (സയൻസി
നാൽ) രസവാദശാസ്ത്രത്താൽ തെളിയിക്കപ്പെട്ടിരിക്കുന്നു. നമ്മുടെ
എല്ലാ പേരുടേയും ദേഹത്തിനു ഗന്ധമുണ്ടു്. പക്ഷേ നിങ്ങളുടെ
ദേഹത്തിന്റെ ഗന്ധം ഗ്രഹിക്കുന്നതിനു മാത്രം എന്റെ ഘ്രാ
ണേന്ദ്രിയത്തിനു ശക്തിയില്ലാത്തതിനാൽ ഞാൻ അറിയുന്നില്ല.
മനുഷ്യരുടെ ദേഹത്തിനു ഗന്ധമില്ലെങ്കിൽ ശ്വാക്കൾ എങ്ങിനെ
യാണു് മണം കൊണ്ടു ആളുകളെ തിരിച്ചറിയുന്നതു്? അതി
നാൽ ഘ്രാണക്കൃമികൾ ഒരാളുടെ ദേഹത്തിൽനിന്നും മറ്റൊരാളു
ടെ ദേഹത്തിൽ പ്രവേശിക്കുന്നു എന്നു തീർച്ചപ്പെടുത്താം. ഈ അ
വസ്ഥയിലും നമ്മുടെ എല്ലാ പേരുടേയും ശരീരം ഒന്നുതന്നെ.

ഏഴു സംവത്സരത്തിൽ ഒരിക്കൽ മനുഷ്യശരീരത്തിനു ആ
സകലം ഒരു മാറ്റമുണ്ടാകുന്നു എന്നു വൈദ്യന്മാർ തെളിയിച്ചി
രിക്കുന്നു. ഓരോ നിമിഷവും മനുഷ്യശരീരം അല്പാല്പമായി ഭേദ
പ്പെട്ടുകൊണ്ടിരിക്കുന്നു എന്നു അവർ കണ്ടുപിടിച്ചിരിക്കുന്നു. ഏഴു
സംവത്സരത്തിനു മുമ്പിൽ എനിക്കുണ്ടായിരുന്ന ദേഹമല്ലാ ഇ
പ്പോൾ എനിക്കുള്ള ദേഹം. ഏഴു സംവത്സരം കഴിയുമ്പോൾ ഈ
ദേഹം പോയി വേറൊരു ദേഹമായിരിക്കും. ഓരോനിമിഷവും ന
മ്മുടെശരീരം അല്പാല്പമായി മാറുന്നു എന്നു പറഞ്ഞുവല്ലോ. അ
പ്പോൾ ഇതെന്റെ ദേഹം അതു നിങ്ങളുടെ ദേഹം എന്നു പറ
വാൻ ആർക്കും അവകാശമില്ല. എല്ലാ പേരുടേയും ദേഹം ഒന്നു
തന്നെ. എന്റെ ദേഹം എന്റേതല്ല; എല്ലാ പേർക്കും ഒന്നു
പോലെ അവകാശമുള്ളതാണു്. മനുഷ്യർക്കും മൃഗങ്ങൾക്കും പ
ക്ഷികൾക്കും പുഴുക്കൾക്കും അചരങ്ങൾക്കും ഒന്നുപോലെ അവ
കാശമുള്ളതാണു്. അതേപ്രകാരം തന്നെ സകല ദേഹങ്ങളും.
അപ്പോൾ സ്ഥൂലശരീരത്തെ നോക്കിയാലും നാം എല്ലാം ഒന്നു
തന്നെ.

ഇനിയും സൂക്ഷ്മശരീരത്തെക്കുറിച്ചാലോചിയ്ക്കാം. നിങ്ങളുടെ തലമുടി വളരുന്നു. രക്തനാഡികളിൽ കൂടി രക്തം ഓടുന്നു. എന്റെ തലമുടി മുറിച്ചാലും അതിനെ വീണ്ടും വളർത്തുന്ന ശക്തി തന്നെയല്ലേ നിങ്ങളുടെ തലമുടിയെ വളർത്തുന്നതും? നിങ്ങളുടെ രക്തനാഡികളിൽ കൂടി രക്തത്തെ സഞ്ചരിപ്പിക്കുന്ന ശക്തിതന്നെയല്ലേ എന്റെ രക്തനാഡികളിൽ കൂടി രക്തത്തെ ചലിപ്പിക്കുന്നതും? ഞാൻ ഭക്ഷിയ്ക്കുന്നതിനെ ദഹിപ്പിയ്ക്കുന്ന ശക്തിതന്നെയല്ലേ നിങ്ങൾ ഭക്ഷിക്കുന്നതിനെ ദഹിപ്പിയ്ക്കുന്നതു? എന്റെ തലമുടിയെ വളർത്തുകയും ആഹാരത്തെ ദഹിപ്പിയ്ക്കയും രക്തത്തെ ചലിപ്പിയ്ക്കയും ചെയ്യുന്ന ശക്തിതന്നെയല്ലേ നിങ്ങളുടെ ദേഹത്തിലും ആ പ്രവൃത്തികളെച്ചെയ്യുന്നത്? അപ്പോൾ അതു അഖണ്ഡമായ ഒരു ശക്തിയല്ലേ?

ഇനിയും നമ്മുടെ മനോവികാരങ്ങളെ നോക്കുക. രണ്ടു ഫിഡിൽ ഒന്നുപോലെ ശ്രുതികൂട്ടി അടുത്തടുത്തു വയ്ക്കുക. ഒരു ഫിഡിലിൽ വായിക്കുന്ന സ്വരങ്ങൾ തന്നെ മറ്റെ ഫിഡിലിൽ നിന്നും പുറപ്പെടും. ഒന്നിൽനിന്നും വ്യസനകരങ്ങളായ സ്വരങ്ങൾ പുറപ്പെട്ടാൽ മറേറതിൽനിന്നും അതേപ്രകാരം വ്യസനകരങ്ങളായ സ്വരങ്ങൾ പുറപ്പെടും. ഒരു ഫിഡിലിലെ ഒരു തന്തിയിൽനിന്നും പുറപ്പെടുന്ന സ്വരം മറേറ ഫിഡിലിൽ അതേ രീതിയിലുള്ള തന്തിയിൽ നിന്നും പുറപ്പെടും. ഇതിനു കാരണമെന്താണ്. ഒരു ഫിഡിലിൽ ഉണ്ടാകുന്ന ചലനംതന്നേയാണ് മറേറഫിഡിലിലും ഉണ്ടാകുന്നതു. ചലനം രണ്ടുവിധമായിരുന്നു എങ്കിൽ ഇങ്ങിനെ സംഭവിക്കയില്ല. രണ്ടിൽനിന്നും ഒരേരീതിയിൽ ഉള്ള സ്വരം പുറപ്പെടണമെങ്കിൽ രണ്ടും ഒരേരീതിയിലുള്ള ചലനങ്ങളായിരിക്കണം. നിങ്ങൾക്കു വളരെ വ്യസനമുണ്ടാകുന്നു. നിങ്ങളുടെ അരികിൽ ഞാൻ ഇരിക്കുന്നു. എനിക്കും വ്യസനമുണ്ടാകുന്നു. നിങ്ങൾ കരയുന്നു, ഞാനും കരയുന്നു. നിങ്ങളുടെ മനസ്സാകുന്ന ഫിഡിലിൽനിന്നും നിങ്ങൾ ശോകസ്വരങ്ങ

ളെ പുറപ്പെടുവിക്കുന്നു. അതേ ചലനങ്ങൾതന്നെ എന്റെ മനസ്സിനെ ചലിപ്പിക്കുന്നു. നമുക്ക എല്ലാപേൎക്കും ഒരേമനസ്സും ഒരേമനോവികാരങ്ങളും അല്ലെങ്കിൽ ഇങ്ങിനെ സംഭവിക്കുന്നതു എങ്ങിനെയാണ്? കടലിലെത്തിരകൾക്ക ഏതുപ്രകാരം അന്യോന്യസംബന്ധമുണ്ടോ അതേപ്രകാരം നമ്മുടെ മനോവികാരങ്ങൾക്ക സംബന്ധമില്ലാത്തപക്ഷം നമ്മുടെ മനോവികാരങ്ങൾ ഒരേമനസ്സാകുന്ന സമുദ്രത്തിലെത്തിരമാലകൾ അല്ലാത്തപക്ഷം നിങ്ങളുടെ മനസ്സിലെ ചലനങ്ങൾ എന്റെ മനസ്സിനെച്ചലിപ്പിക്കുന്നതു എങ്ങിനെയാണ്? ഒരു കുളത്തിലെ ഓളംകൊണ്ടു വേറൊരു കുളത്തിലെ വെള്ളം ചലിക്കയില്ല. ഒരേകുളം ആണെങ്കിൽമാത്രമെ ചലിക്കുയുള്ളു. വെള്ളം ചേൎന്നുകിടക്കാതെ ഭിന്നമായിക്കിടന്നാൽ ഒരു ഭാഗത്തിൽ ഉണ്ടാകുന്ന ചലനംകൊണ്ടു മറേറഭാഗം ചലിക്കയില്ല. കയറു മുറുക്കുന്ന സമയം ഒരു കയറിന്റെ ഒരററം മുറുക്കിയാൽ മറേറ അററവും മുറുകുന്നു. ഒരു കയറു മുറുക്കിയാൽ വേറൊരു കയറു മുറുകുകയില്ല. അപ്പോൾ അഖണ്ഡമായ ഒരു മനസ്സേയുള്ളു. രണ്ടു മനസ്സില്ല. സകലജീവജാലങ്ങളുടെയും മനസ്സും ഒന്നുതന്നെ. മനസ്സാകുന്ന സമുദ്രത്തിലെ തിരമാലകളാകുന്നു നമ്മുടെ എല്ലാപേരുടേയും മനോവികാരങ്ങൾ. എന്റെ മനസ്സിലുണ്ടാകുന്ന രസങ്ങൾ നിങ്ങളുടെ മനസ്സിലും ഉണ്ടാകണമെങ്കിൽ മനസ്സു ഒരിക്കലും രണ്ടായിരിക്കാൻ പാടില്ല. ഒരേമനസ്സല്ലായിരുന്നു എങ്കിൽ ഒരുപാദ്ധ്യായനു ഒരു കുട്ടിയെ പഠിപ്പിക്കാൻ സാധിക്കയില്ല. ഉപാദ്ധ്യായന്റെ മനസ്സും കുട്ടിയുടെ മനസ്സും ഒന്നിനൊന്നു വേർപെട്ടിരിക്കയാണെങ്കിൽ ഉപാദ്ധ്യായന്റെ മനസ്സു ചലിക്കുന്നതിനനുരൂപമായി കുട്ടിയുടെ മനസ്സു ചലിക്കുന്നതെങ്ങിനെ? ഒരാൾ തിരുവനന്തപുരത്തിരുന്നുകൊണ്ടു എന്നെക്കാണണമെന്നു മനഃപൂൎവ്വമായി ആഗ്രഹിച്ചാൽ ആ ചലനം എന്റെ മനസ്സിനെ ചലിപ്പിച്ചു എനിക്കും അതേപ്രകാരമുള്ള ആഗ്രഹത്തെ ഉണ്ടാക്കുന്നു. മനസ്സു ഏകവും അഖണ്ഡവും ആയിട്ടുള്ളതുതന്നെ. സുഷുപ്തിയിൽ

നാം എല്ലാം ഒന്നുതന്നെയെന്നു ആദ്യമേ പറഞ്ഞിട്ടുണ്ടല്ലോ. ഈ അവസ്ഥയിൽ രാജാവിൻെറയും യാചകൻെറയും മൂഢൻെറയും പണ്ഡിതൻെറയും അനുഭവം ഒന്നുതന്നെ. ജാഗ്രത്തിൽ നമ്മുടെ എല്ലാപേരുടേയും സ്ഥൂലശരീരം ഒന്നുപോലെ തന്നെ. നമ്മുടെ മനസ്സും ഒന്നുതന്നെ. സ്വപ്നാവസ്ഥയിലും മനസ്സും മനോവികാരങ്ങളും ഒന്നുതന്നെ. സുഷുപ്തിയിൽ ബോധത്തോടു കൂടി ഉണർന്നിരിക്കുന്ന നിത്യസത്യാത്മാവായ ആ പരമാത്മാവും ഒന്നുതന്നെ.

ഇതെൻെറ കുഞ്ഞ്, അതവൻെറ കുഞ്ഞ്, എന്നു നാം ഭേദബുദ്ധി വിചാരിക്കുന്നതു അസംബന്ധമാണ്, എൻെറ ഈ ജന്മത്തിലെ കുഞ്ഞ് കഴിഞ്ഞ ജന്മത്തിലെ അന്യാളുടെ കുഞ്ഞായിരിക്കും, വേറൊരു ജന്മത്തിൽ വേറൊരാളുടെ കുഞ്ഞായിരിക്കും. എൻെറ ഈ ജന്മത്തിലെ കുഞ്ഞ് ഒരു ജന്മത്തിലെ എൻെറ അച്ഛൻ ആയിരിക്കും, എൻെറ ഒരു ജന്മത്തിലെ അച്ഛൻ വേറൊരു ജന്മത്തിൽ നിങ്ങളുടെ സഹോദരനായിരിക്കും. ഇങ്ങിനെ പറഞ്ഞു തുടങ്ങിയാൽ അവസാനമില്ലാ. നമുക്കു ദൃഷ്ടിമാത്രത്തിൽത്തന്നെ ചിലരിൽ അകാരണമായി സ്നേഹമോ നിരസമോ ജനിക്കുന്നു. സ്നേഹത്തിനോ നിരസത്തിനോ ഉള്ള കാരണം ഈ ജന്മത്തിൽ ഉണ്ടായിട്ടുള്ളതല്ലെങ്കിലും വേറൊരു ജന്മത്തിൽ ഉണ്ടായിട്ടുള്ളതായിരിക്കണം. പ്രപഞ്ചം ഉണ്ടെന്നുള്ള നിലയിൽ നോക്കിയാലും ഒരേസ്ഥൂലദേഹം, ഒരേസൂക്ഷ്മശരീരം ഒരേകാരണശരീരം, ഒരേജീവൻ അല്ലെങ്കിൽ ആത്മാവു ഒന്നേയുള്ളു, രണ്ടില്ലാ. *

ഒരു കാലത്തും രണ്ടില്ല. നിത്യനും അവ്യയനും ആയ ആത്മാവുമാത്രമേയുള്ളു വേറൊന്നുമില്ല. ആ പരമാത്മാവിൻെറ അനുഭവത്തിൽപ്രപഞ്ചമില്ലെന്നു പറഞ്ഞിട്ടുണ്ടല്ലോ. ഇപ്രകാരൻ

* സ്വാമി രാമതീർത്ഥർ ഏം. എ

വേറെ, ജീവാത്മാവു വേറെ, പരമാത്മാവു വേറെ എന്നു പറയുന്നതു സൂക്ഷ്മജ്ഞാനം ഇല്ലാത്തതിനാൽ മാത്രമാണു. ഒരു നിലയിൽ എല്ലാവൎക്കും അങ്ങിനെ തോന്നും. പ്രപഞ്ചം ഉണ്ടെങ്കിൽ സുഷുപ്തിയിലും സമാധിയിലും ലോകം ഉണ്ടായിരിക്കണമെല്ലൊ. പ്രപഞ്ചം ഒരു കാലത്തും ഉണ്ടായിട്ടില്ലാ ഇപ്പോഴും ഇല്ലാ. ഇനിയും ഒരു കാലത്തു ഉണ്ടാകയുമില്ലാ. ഞാൻ ദ്വൈതി ഞാൻ വിശിഷ്ടാദ്വൈതി, ഞാൻ പറയുന്നതാണു ശരി, മറ്റെല്ലാം അബദ്ധം എന്നു പറയുന്നതു മഹാ കഷ്ടമാണ്. എന്റെ ദേഹം എന്റെതല്ലാ, എന്റെ ബുദ്ധി എന്റെതല്ലാ, എന്റെ വാക്കു എന്റെതല്ലാ, എന്റെ മനസ്സു എന്റെതല്ലാ, എന്റെ പ്രവൃത്തി എന്റെതല്ലാ, അങ്ങിനെയുള്ള ഞാൻ, സകല ജീവജാലങ്ങൾക്കും ഒന്നുപോലെ അവകാശമുള്ളതിനെ, എന്റേതാണെന്നു നടിച്ചു വൃഥാ അഭിമാനിക്കുന്നതെന്തിനു? സച്ചിദാനന്ദസ്വരൂപിയായ എന്റെ ഭഗവാൻ, നിങ്ങളുടെ ഭഗവാൻ, സകല ചരാചരങ്ങളുടെയും ഭഗവാൻ കരുണാമയനായ ആ ഗോപാലകൃഷ്ണൻ ഒരാൾ മാത്രമേയുള്ളു നിത്യൻ. അദ്ദേഹംതന്നെ നിങ്ങൾ, അദ്ദേഹംതന്നെ ഞാൻ, അദ്ദേഹംതന്നെ പ്രപഞ്ചം, അദ്ദേഹം മാത്രമേയുള്ളു. അദ്ദേഹമല്ലാതെ വേറൊന്നുമില്ല. നിശ്ചയമായും ഇല്ലാ. നിൎഗ്ഗുണനായ അദ്ദേഹത്തെ, നാമരൂപാദികൾ ഇല്ലാത്ത ആ തേജോമയനെ, നിഷ്കളങ്കനായ ആ പരബ്രഹ്മത്തെ, പരമകാരുണികനായ എന്റെ ഗോപാലകൃഷ്ണനെ ഭക്തിയോടുകൂടി എന്തു പേർ പറഞ്ഞു വിളിച്ചാലും ഭക്തപ്രിയനായ അദ്ദേഹത്തിനു അതു അമൃതോപമം ആയിരിക്കും.

അല്ലയോ സഹോദരന്മാരെ! സംസാരസാഗരത്തിൽക്കിടന്നു കരകാണാതെ നീന്തിത്തുടിക്കുന്ന നാം, ഏതുവിധേനയും ഒരു നിലയുള്ള ഭാഗമെങ്കിലും കണ്ടുപിടിച്ചു അല്പം ആശ്വസിക്കാതെ, അന്യോന്യം മത്സരിച്ചു, 'ഞാൻ സമൎത്ഥൻ, ഞാൻ പറയുന്നതു ശരി, നീ പറയുന്നതു തെറ്റ്' എന്നിങ്ങിനെ മൎക്കടമുഷ്ടിപി

ടിച്ചു അഭിമാനിക്കുന്നതെന്തിനു? നാം എല്ലാം ഒന്നുതന്നെയാണു് ഉണ്ടല്ലോ. ഒന്നാണോ അല്ലയോ എന്നു പരീക്ഷിച്ചു നോക്കുവിൻ! അന്യന്മാരെ നന്നാക്കാൻ ശ്രമിക്കുന്നതിനുമുമ്പിൽ നിങ്ങൾ തന്നെ നന്നാകുവിൻ! എല്ലാവരേയും ഒന്നുപോലെ സ്നേഹിപ്പിൻ! കഞ്ഞികുടിക്കുന്നവരെ പരസ്യമായി ആക്ഷേപിച്ചുംവെച്ചു, രഹസ്യമായി കാടി കുടിക്കാതിരിപ്പിൻ! ദ്വേഷിക്കുന്നവരെ സ്നേഹിപ്പിൻ! പുഛിക്കുന്നവരെ സ്നേഹിപ്പിൻ! നിത്യാനന്ദസ്വരൂപിയായ ആ പരബ്രഹ്മത്തിൽ അല്പമെങ്കിലും ഭക്തിയോ സ്നേഹമോ ഉണ്ടെന്നുവരികിൽ നിങ്ങൾ അദ്ദേഹത്തെ ആക്ഷേപിക്കുമോ? അദ്ദേഹമല്ലാതെ വേറെയാരെങ്കിലും ഉണ്ടോ? അന്യരുടെ വിശ്വാസത്തെ ഇളക്കാൻ ശ്രമിക്കുന്നതിനുമുമ്പിൽ നിങ്ങളുടെ വിശ്വാസത്തെ ഉറപ്പിക്കുവിൻ!

കഷ്ടം! കഷ്ടം! മനുഷ്യർ അഭിമാനിക്കുന്നതും അന്യോന്യം കലഹിക്കുന്നതും എന്തിനെ അടിസ്ഥാനമാക്കീട്ടാണ്? സൃഷ്ടിയിൽ വച്ചു ശ്രേഷ്ഠത മനുഷ്യനാണെന്നുള്ള അഹംകാരംകൊണ്ടാണെങ്കിൽ, പരമാത്മജ്ഞാനമുദിക്കുന്നതുവരെ മനുഷ്യനു യാതൊരു ശ്രേഷ്ഠത്വവുമില്ലാ. പരമാത്മജ്ഞാനവും അഹംകാരവും പകലും രാത്രിയും പോലെയാണു്.

'നാം അഭിമാനിക്കുന്നതു നമ്മുടെ ദേഹത്തെക്കുറിച്ചാണെങ്കിൽ നമ്മെക്കാൾ ബലവും സൌന്ദര്യവും ഗൌരവവും ഉള്ള എത്രയോ ജന്തുക്കൾ ഉണ്ടു! കുതിരയെ നോക്കുക! അതിന്റെ ദേഹത്തിന്റെ കെട്ടിനെ അല്ലെങ്കിൽ പണിയെ ജയിക്കത്തക്ക പണികൾ വേറെയില്ലെന്നു പ്രൊഫസർ ഹക്സ്ലി പറഞ്ഞിരിക്കുന്നു. ആനയുടെ ഗൌരവം ആരാലും സ്തുത്യർഹമായിട്ടുള്ളതല്ലേ? ഒരു സിംഹത്തിന്റെ ഭാവവും ഗൌരവവും ഒരു രാജാവിനെപ്പോലും അതിശയിപ്പിക്കുന്നില്ലേ? ദക്ഷിണദേശത്തിലുള്ള ചില കാളകളുടെ നടപ്പു കണ്ടാൽ യുദ്ധവീരന്മാർപോലും സമ്മതിക്കയില്ലേ? ഒരു തത്തയുടെ മൃദുവായ വർണ്ണത്തെ നോക്കുക! അതു

കൊണ്ടു ദേഹത്തെസ്സംബന്ധിച്ചിടത്തോളം നമുക്കു അഭിമാനിപ്പാൻ പാടില്ല. ഇന്ദ്രിയങ്ങളുടെ ചൊടിയും പ്രസരിപ്പും കൊണ്ടാണെന്നുവരികിൽ ആ വിഷയത്തിലും നമ്മെ ജയിക്കുന്ന അനേകം ജന്തുക്കൾ ഉണ്ട്. സ്കോപ്പൻഹോവർ പറയുന്നതു 'ഇന്ദ്രിയചാപല്യത്തെക്കുറിച്ചു വിചാരിക്കുംവിഷയത്തിൽ ചില ജന്തുക്കളാണ് മനുഷ്യരേക്കാൾ എത്രയോ കൂടുതൽ യോഗ്യതയുള്ളവർ. കടുവായുടെ സ്വഭാവത്തേക്കാൾ പതിന്മടങ്ങു ക്രൂരസ്വഭാവമുള്ള മനുഷ്യർ ഉണ്ടു. കടുവായും കരടിയും അതാതിന്റെ ശത്രുക്കളെ മാത്രമേ ഉപദ്രവിക്കുന്നുള്ളു. ഒരു കടുവാ ഒരു കാക്കയേയോ കോഴിയേയോ ഉപദ്രവിപ്പാൻ പോകുന്നില്ല. മനുഷ്യനുമാത്രം ഇന്നാരോടു പിണങ്ങാം ഇന്നാരോടു പിണങ്ങിക്കൂടാ എന്നൊന്നുമില്ല. ആടുകൾ, മാടുകൾ, വന്യജന്തുക്കൾ, ജലജന്തുക്കൾ, ആകാശത്തിൽ സഞ്ചരിക്കുന്ന പക്ഷികൾ എന്നുവേണ്ട സകല ജീവജാലങ്ങളും മനുഷ്യരുടെ ശത്രുക്കൾ തന്നെ. തന്റെ കാര്യസാദ്ധ്യത്തിനു വേണ്ടി ഇവർ അറം എറുമ്പു മുതൽ അങ്ങേയറ്റം മനുഷ്യർ വരെ ഏതു ജന്തുവിനേയും ഏതാളിനേയും ഉപദ്രവിപ്പാൻ മനുഷ്യനു ലേശം മടിയില്ല'. *

ക്രോധഭ്രാന്തു പിടിക്കുമ്പോൾ കണ്ണിൽക്കാണുന്നവരേയും കയ്യിൽ കിട്ടുന്നവരേയും കൊല്ലുവാൻ മടിക്കുന്നില്ല. കാമഭ്രാന്തു പിടിച്ചാൽ ഇന്നതേ പ്രവൃത്തിക്കയുള്ളൂ എന്നില്ല. പക്ഷിമൃഗാദികൾപോലും ഗർഭോല്പാദനാന്തരം ബാലപരിപാലനം ഒരു വിധം പൂർത്തിയാകുന്നതുവരെ ബ്രഹ്മചര്യത്തെ അനുഷ്ഠിക്കും. മനുഷ്യനാകട്ടെ അശേഷം ക്ഷമയുണ്ടോ? പക്ഷിമൃഗാദികളെ കണ്ടെങ്കിലും മനസ്സിലാക്കരുതേ? ഒരു മൃഗമെങ്കിലും നമ്മോടത്യന്തം വിരോധമുള്ള പക്ഷം അടുത്തു വന്നു ഉരുമ്മുകയും നക്കുകയും പിന്നീടു തരം കിട്ടുമ്പോൾ ചതിക്കയും ചെയ്യുന്നുണ്ടോ? പുറമെ അനുകമ്പയും ഉള്ളിൽ ഹാസ്യരസവും ഒരേസമയത്തു തന്നെ ഉത്ഭ

* പ്രബുദ്ധഭാരതത്തിൽനിന്നു എടുത്തതാണ്.

വിപ്പിക്കുന്ന ജന്തുവേറെയേതാണുള്ളതു? വിശേഷജ്ഞാനമുണ്ടെന്നു അഭിമാനിക്കുന്ന മനുഷ്യന്റെ അവസ്ഥ വിചാരിച്ചു നോക്കുക. സ്വാൎത്ഥപ്രതിപത്തിനിമിത്തം എന്തെല്ലാം അകൃത്യങ്ങൾ പ്രവൃത്തിക്കുന്നു. താൻ ചെയ്യുന്നതു തെറ്റാണെന്നറിഞ്ഞിരുന്നിട്ടും മനുഷ്യർ എത്രയോ കുററങ്ങൾ ചെയ്യുന്നു. അവയിൽ ശതാംശമെങ്കിലും ഇതരജന്തുക്കൾ ചെയ്യുന്നുണ്ടോ? മനുഷ്യർ ഒന്നിനൊന്നു അധഃപതിക്കുന്നതിന്റെ കാരണം ഇതുതന്നെയാണ്. ലോകത്തിൽ ക്ഷാമവും കഷ്ടതകളും നാൾക്കുനാൾ വൎദ്ധിച്ചുവരികയല്ലെ ചെയ്യുന്നതു? വിശേഷജ്ഞാനമുള്ള മനുഷ്യരേയും അവരെസ്സംബന്ധിച്ച ജന്തുക്കളേയും അല്ലാതെ കാട്ടിൽ കിടക്കുന്ന ജന്തുക്കളെ സാംക്രമികരോഗങ്ങളും മററും ബാധിച്ചു് മൊത്തമായി നശിപ്പിക്കുന്നുണ്ടോ? കൃഷി, വാണിഭം, കൈത്തൊഴിൽ എന്നിത്യാദികളിൽനിന്നും കിട്ടുന്ന ആദായംകൊണ്ടാണോ കാട്ടിൽ കിടക്കുന്ന ജന്തുക്കൾ നിത്യവൃത്തി കഴിക്കുന്നതു? ഇതൊന്നും ഇല്ലാതിരുന്നിട്ടും അവയ്ക്കു ആഹാരത്തിനു വല്ല ബുദ്ധിമുട്ടുകളും നേരിടുന്നുണ്ടോ? [illegible]കളുടെ സഹായം അവയ്ക്കു ആവശ്യപ്പെടുന്നുണ്ടോ? വിശേഷജ്ഞാനമുള്ള മനുഷ്യരെപ്പോലെ അവ പട്ടിണി കിടക്കുന്നുണ്ടോ? കാരണം എന്തു്? രണ്ടുകാരണമില്ലാ ഒരുകാരണം മാത്രമേയുള്ളു. അവ പ്രകൃതിയുടെ ആജ്ഞയെ ലംഘിച്ചു് തോന്ന്യാസം പ്രവൎത്തിക്കുന്നില്ലാ. ഈ വിഷയത്തിൽ മനുഷ്യനെ ഒഴിച്ചുള്ള സകല ജീവജാലങ്ങളും നമ്മുടെ ഗുരുസ്ഥാനം വഹിക്കുന്നു. പക്ഷെ അവ പഠിപ്പിച്ചിട്ടും, പ്രകൃതിദേവിയുംകൂടി ശിക്ഷിച്ചിട്ടും ശിക്ഷയുടെ ചൂടു മുഴുവൻ മാറുന്നതിനു മുമ്പിൽ പിന്നെയും ഓരോ തെററുകളെ പ്രവൃത്തിക്കുന്ന മനുഷ്യനാണോ സൃഷ്ടിയിൽവെച്ചു ശ്രേഷ്ഠമായ പദത്തിനു അൎഹൻ?

'എറുമ്പു, ചിലന്തി, തേനീച്ച മുതലായവയിൽനിന്നും നമുക്കെന്തെല്ലാം പഠിക്കാനുണ്ടു്. തേനീച്ചകളുടെ പാർലിമെണ്ടു വെസ്റ്റ്മിനിസ്റ്റർ ഹാളിലെ പാർലിമെണ്ടിനെപ്പോലും നാണിപ്പിക്കും.' ഇങ്ങിനെ ഓരോന്നു കണ്ടിട്ടും മനുഷ്യർ പഠിക്കുന്നു

ണ്ടോ? 'മനുഷ്യന്റെ അതിരില്ലാത്ത സ്വാത്മപ്രതിപത്തി, അഹംഭാവം, ക്രൂരത, അധികാരത്തിൽ കവിഞ്ഞ പ്രവൃത്തി, എന്നിവ കേവലം പൈശാചപ്രവൃത്തികളാണെന്നല്ലാതെ മറ്റൊന്നും പറവാൻ കാണുന്നില്ല. ഷേക്സ്പിയറിന്റെ ഹാംലെറ്റ് എന്ന നാടകത്തിൽ ഹാംലെറ്റ് ഇങ്ങിനെ പറയുന്നതു കാണാമല്ലോ. 'അക്രമികളുടെ അതിക്രമത്തെയും, അഹംകാരികളുടെ ധാർഷ്ട്യസൂചകങ്ങളായ അധിക്ഷേപവാക്യങ്ങളേയും, നിരസിക്കപ്പെട്ട അനുരാഗത്തിൽ നിന്നും ജനിക്കുന്ന പ്രാണവേദനകളേയും, നീതിന്യായക്കോടതികളുടെ താമസത്തെയും, ഉദ്യോഗസ്ഥന്മാരുടെ ധിക്കാരത്തെയും, ക്ഷമാശീലന്മാർ അയോഗ്യന്മാരിൽനിന്നും കിട്ടുന്ന ആട്ടുകളേയും സഹിക്കുന്നതിനു ആരാൽ സാധിക്കും?' 'ഒരു പ്രാവശ്യമെങ്കിലും മനഃപൂർവ്വമായി ആത്മഹത്യയെ ആഗ്രഹിച്ചിട്ടില്ലാത്ത മനുഷ്യൻ ജീവിച്ചിരിക്കുന്നതിനു യോഗ്യൻ അല്ലെന്നു' ഒരു ഫ്രെഞ്ചു പണ്ഡിതൻ അഭിപ്രായപ്പെട്ടിരിക്കുന്നു. അതിന്റെ താല്പര്യമെന്തെന്നാൽ അല്പമെങ്കിലും സ്വഭാവഗുണമുള്ള ഒരാൾക്കു മനുഷ്യന്റെ അനീതികളെ കാണുമ്പോൾ 'ഇങ്ങിനെയുള്ള ലോകത്തിൽ ജീവിച്ചിരിക്കുന്നതിനേക്കാൾ മരിക്കുന്നതാണു നല്ലത്' എന്നു തോന്നാതിരിക്കയില്ല. അങ്ങിനെ തോന്നാതിരിക്കുന്നുവെങ്കിൽ അത്രമാത്രം ശുഷ്കഹൃദയനായിരിക്കണം. അങ്ങിനെയുള്ള ശുഷ്കഹൃദയന്മാർ ജീവിച്ചിരുന്നതുകൊണ്ടു യാതൊരു പ്രയോജനവും ഇല്ല. 'മനുഷ്യർ ഒരുവിധം അടങ്ങിയിരിക്കാൻ മാത്രം പഠിച്ചാൽ ഭൂഗോളത്തിലെ കഷ്ടതകളിൽ പകുതിയും അപ്രത്യക്ഷമാകും; പക്ഷെ അത്രമാത്രം മനുഷ്യനെക്കൊണ്ടു സാധിക്കയില്ല.' എന്നു പാസ്കൽ പറഞ്ഞിരിക്കുന്നു. 'സിംഹത്തിന്റെ ക്രോധം, ആനയുടെ വൈരാഗ്യം, കടുവായുടെ ശുഷ്കത, സർപ്പത്തിന്റെ വിഷം, കുറുക്കന്റെ നിന്ദ്യമായ കൗശലം, എന്നിങ്ങനെ പല ദുർഗ്ഗുണങ്ങളുടേയും സ്വൈരവാസസ്ഥലമാകുന്നു മനുഷ്യഹൃദയം.'

ബുദ്ധിയെസ്സംബന്ധിച്ചിടത്തോളം മററനേകം ജന്തുക്കളേക്കാൾ ശ്രേഷ്ഠത്വം മനുഷ്യനാണ്. പക്ഷെ, ആ ബുദ്ധിയെ ശരിയായി ഉപയോഗിയ്ക്കാതിരിയ്ക്കുന്നിടത്തോളം അതുകൊണ്ടു പ്രയോജനമില്ല. സകല മനുഷ്യർക്കും ബുദ്ധിയുണ്ട്. എന്നാൽ ആ ബുദ്ധി മനുഷ്യന്റെ ആപത്തുകളിൽ നിന്നും അവനെ രക്ഷിയ്ക്കുന്നതിലേയ്ക്കുള്ള ഒരു അഭയസ്ഥാനമായിത്തീരുന്നതിനു പകരം, ഇന്ദ്രിയങ്ങളോടു യോജിച്ച അതിഭയങ്കരമായ ചുഴലിക്കാററായിത്തീരുകയും, കൊടുങ്കാററുകളാൽ ചഞ്ചലമായ ഈ സംസാരസമുദ്രത്തിൽ അവനെ അങ്ങും ഇങ്ങും അലയിയ്ക്കുകയും ചെയ്യുന്നു. അതുകൊണ്ടു ബുദ്ധിയുണ്ടെന്നു വിചാരിച്ച് അഭിമാനിയ്ക്കാനില്ല. നമുക്കറിവാൻ പാടില്ലാത്ത എത്രയോ സാധനങ്ങളെ നാം ദിവസേന കാണുന്നു. നാം ശ്വസിയ്ക്കുന്ന വായുവിനെക്കുറിച്ചു തന്നെ പൂർണ്ണമായി നമുക്കറിയാമൊ. സൂര്യചന്ദ്രന്മാരേയൊ നക്ഷത്രങ്ങളേയോ കുറിച്ചു ശരിയായ അറിവുണ്ടോ?

പിന്നീടു മനുഷ്യനു ഒരു ശ്രേഷ്ഠതയുള്ളതു എന്താണെന്നു വെച്ചാൽ, സകല ചരാചരങ്ങളുടേയും സൃഷ്ടികർത്താവായി ദൈവം ഒരാൾ ഉണ്ടെന്നു അവനു ബോധമുണ്ടാകാൻ ഇടയുള്ളതിനാൽ മാത്രമാണ്. അതിനെ വേണ്ടതിന്മണ്ണം ഉപയോഗിയ്ക്കാതിരിയ്ക്കുന്നിടത്തോളം കാലം മനുഷ്യന് ഒരു മാഹാത്മ്യവും ഇല്ലാ. കേന ഉപനിഷത്തിൽ ഇങ്ങിനെ പറഞ്ഞിരിയ്ക്കുന്നു. 'ഈ ലോകത്തിൽ ഒരുവൻ ആത്മാവുണ്ടെന്നറിയുന്നു എങ്കിൽ അവന്റെ ശ്രേഷ്ഠമായ പുരുഷാർത്ഥം സാധിച്ചു കഴിഞ്ഞു. ആത്മാവിനെ അപ്രകാരം അറിയാത്തവനുള്ള നഷ്ടം കുറച്ചൊന്നുമല്ലാ.'

ഈ അദ്ധ്യായത്തിൽ അദ്വൈതത്തെ തെളിയിച്ചിരിയ്ക്കുന്ന ഒന്നാമത്തേയും രണ്ടാമത്തേയും യുക്തികൾ ജീവകാരുണ്യത്തിന്റെ പരിപൂർണ്ണാവതാരമായിരുന്ന സ്വാമി രാമതീർത്ഥൻ. എം. എ അവർകൾ അമേരിക്കയിൽ വെച്ചു നടത്തിയ ചില

പ്രസംഗങ്ങളിൽ നിന്നും എടുക്കപ്പെട്ടവയാണ്. അതിൽ ചില ഭേദഗതികൾ വരുത്തീട്ടുണ്ട്. സയൻസിനെപ്പററി പൂൎണ്ണപരിജ്ഞാനമുള്ള ഒരാളോടു പറയുന്നതുപോലെ പറഞ്ഞാൽ സയൻസിന്റെ തത്വത്തെ വേണ്ടതിന്മണ്ണം ഗ്രഹിച്ചിട്ടില്ലാത്തവൎക്കു മനസ്സിലാകാൻ പ്രയാസമായിരിക്കും. അതിനാലാണു പല ഭാഗങ്ങളിലും ഓരോ ഭേദഗതികൾ വരുത്തീട്ടുള്ളത്. ഇതു കൂടാതെ പ്രബുദ്ധഭാരതത്തിൽ നിന്നും ചില ഭാഗങ്ങൾ ചേൎത്തിട്ടുണ്ട്. ഈ പുസ്തകത്തിൽ ആദ്യവസാനം പുനരുക്തി എന്നുള്ള ദോഷം ഉണ്ടായിരുന്നേക്കാം. പക്ഷെ ഇതിൽ പ്രതിപാദിച്ചിട്ടുള്ള വിഷയത്തിന്റെ ഗാംഭീൎയ്യത്തേയും കാഠിന്യത്തേയും കുറിച്ചു വിചാരിക്കുമ്പോൾ പുനരുക്തി ഒരു ദോഷമായിട്ടു വരുമെന്നു തോന്നുന്നില്ല.



## അദ്ധ്യായം 2.



ആത്മാവിനെ ആവരണം ചെയ്തിരിക്കുന്ന അജ്ഞാനമാകുന്ന മൂടുപടത്തെ അകററുന്നതിലേക്കുള്ള അദ്ധ്വാനമാകുന്നു സകല മതങ്ങളിലും അന്തൎഭവിച്ചിട്ടുള്ള ഏകതത്വം. സമബുദ്ധി, ഔദാൎയ്യം, ജീവകാരുണ്യം മുതലായ സൽഗുണങ്ങളെപ്പററി വേണ്ടതിന്മണ്ണം അറിവില്ലാത്തുള്ള മനുഷ്യരുടെ ഏററവും താഴ്ന്ന നിലയിൽ, തങ്ങളുടെ ബുദ്ധിശക്തികൊണ്ടു മനസ്സിലാക്കാൻ സാധിക്കാത്ത സകല വസ്തുക്കളും ഈശ്വരനാണെന്നും, കാരണത്തെ അതിക്രമിച്ചിരിക്കുന്ന സകല സംഭവങ്ങളും ഈശ്വരന്റെ പ്രവൃത്തികളാണെന്നും, വിചാരിച്ചു വന്നു. പരോപകാരതല്പരയായ പ്രകൃതിയുടെ ഇടവിടാതെയുള്ള ശാസനകൾ നിമിത്തം അടിക്കടി സിദ്ധിച്ച അനുഭവങ്ങളിൽനിന്നും ബുദ്ധിയ്ക്കു അല്പം കൂടി പ്രകാശമുണ്ടായപ്പോൾ, ഈശ്വരൻ മനുഷ്യദൃഷ്ടിക്കു അഗോ

ചരനായ ഒരാളാണെന്നു തീച്ചപ്പെടുത്തി. വേണ്ടതിന്മണ്ണം ഉത്സാഹിച്ചാൽ ഒരു കാലത്തിൽ ഈശ്വരനെ കാണാമെന്നുള്ള ബോധം ക്രമേണ ഉണ്ടായിത്തുടങ്ങി. ബുദ്ധി അല്പം കൂടി വികസിയ്ക്കയും സന്മാൎഗ്ഗപ്രതിപത്തി വദ്ധിക്കയും ചെയ്തപ്പോൾ, ഈശ്വരന്റെ അടുക്കൽ ചെല്ലാമെന്നും അദ്ദേഹത്തെ ശുശ്രൂഷിച്ചുകൊണ്ടു സുഖമായിരിക്കാമെന്നും, വിചാരിപ്പാൻ തുടങ്ങി. ബുദ്ധിയും സന്മാൎഗ്ഗങ്ങളും പരിപൂൎണ്ണതയെ പ്രാപിച്ചിരുന്ന ഒരു കാലത്തു, ഈശ്വരൻ സൎവ്വഭൂതാന്തസ്ഥിതനാണെന്നും, നമ്മിൽനിന്നും വേർപെട്ട ആളല്ലെന്നും, ഈശ്വരനും മനുഷ്യനും ഒന്നുതന്നെയാണെന്നും, ഉള്ള തത്വം വെളിവായി. ഇതിനെപ്പറ്റി തല്ക്കാലം ഇതിലധികം വിസ്തരിക്കണമെന്നു വിചാരിക്കുന്നില്ല.

ഇനിയും ദ്വൈതം, അദ്വൈതം വിശിഷ്ടാദ്വൈതം മുതലായവയുടെ ഗുണദോഷങ്ങളെക്കുറിച്ചു ചിന്തിക്കാം. 'ഞാൻ വേറെ, നിങ്ങൾ വേറെ' എന്നു എപ്പോൾ വരുന്നുവോ അപ്പോൾ സമബുദ്ധിയുണ്ടാകുന്നതിനു ഇടയില്ല. ഈ ലോകത്തിൽ തന്നാൽ കഴിയുന്നിടത്തോളം അന്യന്മാൎക്കുപകാരം ചെയ്യുന്നതിൽ സദാ ജാഗരൂകനായിരിക്കുന്ന ഒരാളിനെയാണ് അത്യന്തം യോഗ്യനായിഗ്ഗണിച്ചുവരുന്നതു. അങ്ങിനെയുള്ള ഒരാളിനു തന്നെപ്പോലെയുള്ള ആളുകളിൽ പ്രത്യേകം സ്നേഹവും ബഹുമതിയും ഉണ്ടായിരിക്കും. അതിന്നു വിപരീതമായി പ്രവൎത്തിക്കുന്നവരിൽ അത്ര തന്നെ തൃപ്തിയുണ്ടായിരിക്കയില്ല. അങ്ങിനെയുള്ള ഒരു യോഗ്യനു ദ്വൈതമാകട്ടെ വിശിഷ്ടാദ്വൈതമാകട്ടെ ഒരിക്കലും പൂൎണ്ണതൃപ്തിയെ ജനിപ്പിക്കുകയില്ല. അദ്ദേഹം വിചാരിക്കുന്നതു ഇങ്ങിനെ ആയിരിക്കും.

'എന്നാൽക്കഴിയുന്ന ഉപകാരം അന്യന്മാൎക്കുവേണ്ടി ചെയ്യുന്നു. അന്യന്മാൎക്കുവേണ്ടി എന്റെ ദേഹത്തെപ്പോലും ഉപേക്ഷിപ്പാൻ ഞാൻ തയാറാണ്. പക്ഷെ ഈശ്വരൻ അങ്ങിനെയല്ലേന്നാണെല്ലോ പറയുന്നതു. എത്രതന്നെ യോഗ്യത സമ്പാ

ടിപ്പാലും ഈശ്വരന്റെ അരികിൽ എത്താം എന്നുമാത്രമേയുള്ളു. ഈശ്വരൻ സമബുദ്ധിയുള്ള ആളാണെങ്കിൽ അദ്ദേഹത്തിന്റെ ശക്തിയ്ക്കനുസരണമായി തന്റെ ആശ്രിതന്മാക്ക് ഗുണം ചെയ്തു കൊടുക്കണ്ടെ? എന്നെ ദ്വേഷിയ്ക്കുന്നവക്കുപോലും ഞാൻ ഉപകാരം ചെയ്യുന്നുണ്ടല്ലൊ. തന്റെ അരികിൽ എത്തുന്ന ജീവാത്മാക്കളെ ഈശ്വരൻ തന്നെപ്പോലെയാക്കിത്തീക്കാത്തതു എന്താണ്? അവക്കു സൃഷ്ടിക്കാനുള്ള ശക്തിയെക്കൊടുത്തു അവരെയും തന്നെപ്പോലെയാക്കിത്തീക്കരുതോ? അപ്പോൾ ഈശ്വരനും സമബുദ്ധിയില്ലെന്നു വരുന്നു. ഇവരും നമ്മെപ്പോലെയാകാൻ പാടില്ലാ എന്നുള്ള അസൂയയും അദ്ദേഹത്തിനുണ്ടെന്നുതോന്നുന്നു. കേവലം മനുഷ്യനായിരിക്കുന്ന എനിക്കുകൂടിയതില്ലല്ലൊ. എല്ലാപേരും എന്നെക്കാൾ ഒന്നുകൂടി നന്നാകണമെന്നാണെല്ലൊ എന്റെ ആഗ്രഹം'.

'അതും പോകട്ടെ. ദേവനാകട്ടെ മനുഷ്യനാകട്ടെ ആഗ്രഹമുള്ളിടത്തോളം കാലം സുഖമില്ലെന്നല്ലെ പറയുന്നതു. നമ്മിൽഇല്ലാത്തതായ ഒരു ഗുണത്തെ അന്യനിൽക്കാണുമ്പോൾ അതിൽ ആഗ്രഹമുണ്ടാകുന്നതു സഹജമല്ലെ? സൃഷ്ടിശക്തിയൊഴിച്ചു മററു സകലശക്തികളും ഉള്ള ജീവാത്മാവിനു സൃഷ്ടിശക്തികൂടി ഉണ്ടായാൽക്കൊള്ളാമെന്നുആഗ്രഹം ജനിക്കുന്നതു സഹജമല്ലേ? സൃഷ്ടിശക്തിദുർഗ്ഗുണമാണോ? തന്റെ യജമാനന്റെ സൽഗുണങ്ങൾതനിയ്ക്കും ഉണ്ടായാൽ കൊള്ളാമെന്നു വിശിഷ്ടനായ ഒരു ശിഷ്യൻ ആഗ്രഹിയ്ക്കുന്നതിൽ എന്താണ് ന്യൂനത? യജമാനനെന്നും ശിഷ്യനെന്നും ഉള്ള ഭാവംതന്നെ ഒരുമാതിരി വേർപാടിനെ സൂചിപ്പിക്കുന്നു. ഞാനും യജമാനനും ഒന്നുതന്നെയെന്നുള്ള വിശ്വാസം വരുമ്പോൾ ആ ശിഷ്യനു എന്തു സുഖമായിരിക്കും? എന്നുതന്നെയല്ലാ ഈശ്വരൻ സവ്വശക്തനാണെന്നല്ലെ പറയുന്നതു? ആ സ്ഥിതിക്കു ഈ ലോകത്തിലുള്ള സകല കഷ്ടതകളേയും ഒരു നിമിഷത്തിനുള്ളിൽ ഇല്ലായ്മചെയ്യരുതേ? ശക്തിയുണ്ടായി

ട്ടം അങ്ങിനെ ചെയ്യാതിരിക്കുന്നതു മഹാകഠിനമല്ലേ? ശക്തിയില്ലാത്തപക്ഷം അങ്ങിനെയുള്ള ഈശ്വരനെ ഭജിയ്ക്കുന്നതു എന്തിനു? ജീവാത്മാക്കൾ സംസാരസമുദ്രത്തിൽ പതിയ്ക്കാൻ ഭാവിയ്ക്കുമ്പോൾ ഈശ്വരനു സ്വശക്തികൊണ്ടു അവരുടെ പരിതാപരമായ അധഃപതനത്തെ തടുക്കരുതേ? അവരുടെ പേരിൽ എന്തുതന്നെ വീഴ്ചയുണ്ടായാലും ഈശ്വരനു അതു വീഴ്ചയായിത്തോന്നാമോ? 'നിങ്ങൾ നിർമ്മലന്മാരായിത്തീരട്ടെ!' എന്നു ഈശ്വരൻ ജീവാത്മാക്കളെ നോക്കി വിചാരിക്കുന്നതിനുമുമ്പിൽ അവരുടെ സകല ദോഷങ്ങളും നീങ്ങുമെല്ലോ. പ്രപഞ്ചം ഈ നിമിഷത്തിൽ നിർമ്മലമായിത്തീരട്ടെ എന്നു വിചാരിച്ചാൽ ആ നിമിഷത്തിൽ പാപശൂന്യമായിത്തീരുമെല്ലോ. വേണമെങ്കിൽ ഈ പ്രപഞ്ചം മുഴവൻ ഈശ്വരമയമാകുമെല്ലോ. സകല ജീവാത്മാക്കളും പ്രകൃതിയും ഈശ്വരനായി എന്നിൽ ചേരട്ടെ എന്നു വിചാരിച്ചാൽ ആക്ഷണത്തിൽ അതുപോലെ സംഭവിക്കുമെല്ലോ. അതിപ്പരം സുഖം മറെറന്താണ്?'

'അപ്പോൾ എന്നെപ്പോലെ മററെല്ലാവരും സർവ്വശക്തന്മാരും സർവ്വഗുണസമ്പന്നന്മാരും ആകാൻ പാടില്ലെന്നു ഈശ്വരനും അസൂയയുണ്ട്. ഈശ്വരനുകൂടി ആഗ്രഹമുള്ളസ്ഥിതിക്കു ജീവാത്മാക്കളുടെ കാര്യം പറവാനുണ്ടോ? അപ്പോൾ മനുഷ്യർക്കു ആഗ്രഹം ജനിക്കാതിരിക്കുന്നതെങ്ങിനെ? ഈശ്വരനായാലും ജീവാത്മാവായാലും മനുഷ്യനായാലും ആഗ്രഹമുള്ളിടത്തോളം ദുഃഖവുമുണ്ട്. അന്യന്റെ ദുഃഖത്തിൽ അശേഷം അനുകമ്പയില്ലാത്ത ഈശ്വരനേയും ബ്രഹ്മലോകത്തിൽ വസിക്കുന്ന ജീവാത്മാവിനെയും കാൾ ഞാൻതന്നെ ഭേദം 'ദാസ്യംസമസ്തജനഹാസ്യം' എന്നല്ലേപറയുന്നതു. ഒരു ശിപായിയ്ക്കു ദിവാൻജിയുടെ ദാസ്യപ്രവൃത്തി ചെയ്യുന്നതു ഉത്സാഹമായിരുന്നേക്കാം. പക്ഷെ ദിവാനെപ്പോലെതന്നെ മിടുക്കും യോഗ്യതാവൃത്തിയായിട്ടുള്ള അദ്ദേഹത്തിന്റെ എററവും അടുത്ത കീഴുദ്യോഗസ്ഥനു ദിവാൻജിയുടെ ദാസ്യപ്രവൃത്തി ചെയ്യുന്നതിൽ പ്രിയമുണ്ടായിരിക്കുമൊ?

'ഞാനും ദിവാൻജിയാകുന്നതെന്നുണ്ടോ? അദ്ദേഹത്തിനു എന്നെക്കാൾ കൂടുതൽ യോഗ്യതകൾ എന്താണുള്ളതു. എന്തോ യോഗം കൊണ്ടു ദിവാൻവേല കിട്ടി.' എന്നല്ലാതെ വിചാരിക്കുമോ? ഇതുപോലെയല്ലെ ഈശ്വരൻെറയും ജീവാത്മാക്കളുടേയും അവസ്ഥ.? എന്തുതന്നെയായാലും രണ്ടെന്നുവരുമ്പോൾ പൂർണ്ണസുഖമില്ലാ. പൂർണ്ണ സ്വാതന്ത്ര്യമില്ലാ. നമുക്കു മാനസികമായും കായികമായും നേരിടുന്ന സകല വേദനകളേയും പരിഹരിപ്പാനുള്ള ദിവ്യ രസായനമാണെല്ലൊ സുഷുപ്തി. അങ്ങിനെയുള്ള സുഷുപ്തിയിൽ എന്തു സുഖമായിരിക്കുന്നു. അപ്പോൾ രണ്ടെന്നുള്ള അവസ്ഥയില്ലെല്ലൊ. ഈശ്വരൻെറ അരികിൽചെന്നു, ഈശ്വരൻ വേറെ ഞാൻ വേറെയെന്ന നിലയിൽ സേവിക്കുന്നതിനേക്കാളും അല്ലെങ്കിൽ ഈശ്വരൻെറ പ്രതാപങ്ങളെക്കണ്ടു കൊതിച്ചുകൊണ്ടിരിക്കുന്നതിനേക്കാളും എന്നെന്നേക്കും നിലനിൽക്കുന്ന സുഷുപ്തിയിൽ കിടക്കുന്നതുതന്നെയാണു നല്ലതു.' ഇങ്ങിനെയായിരിക്കും യോഗ്യനായ ഒരാൾ ഏകദേശം വിചാരിക്കുന്നതു.

ഈശ്വരൻ, ജീവാത്മാവ്, പ്രകൃതി എന്നിങ്ങിനെ മൂന്നുണ്ടു. ജീവാത്മാവും പ്രകൃതിയും ഏകദേശം ഈശ്വരൻെറ ശരീരംപോലെയാണ്. ഒരു കല്പത്തിൻെറ ആരംഭത്തിൽ ജീവാത്മാക്കളും പ്രകൃതിയും സ്ഥൂലരൂപത്തെ ധരിച്ച്, പ്രത്യക്ഷമാകയും ആകല്പത്തിൻെറ അവസാനത്തിൽ സൂക്ഷ്മാവസ്ഥയെ പ്രാപിക്കയുംചെയ്യുന്നു. ഈശ്വരന്നു സകല ശക്തികളും ഉണ്ടു. ശക്തിമയനാണു അദ്ദേഹം. അതിനെയിരിക്കെ പ്രപഞ്ചത്തിൽ സകലസംഗതികളും നടക്കുന്നതു അദ്ദേഹത്തിൻെറ അറിവോടുകൂടിയാണ്. അതിനാൽ ലോകത്തിൽ നടക്കുന്ന സകല നീതികൾക്കും അനീതികൾക്കും ഉത്തരവാദി അദ്ദേഹമാണ്. അദ്ദേഹത്തിനു അനീതികളേയും അക്രമങ്ങളേയും തടുക്കാൻ ശക്തിയുള്ള സ്ഥിതിക്കു അങ്ങിനെ ചെയ്യാതിരിക്കുന്നതു എന്തുകൊണ്ടു?

തടക്കാൻ ശക്തിയുണ്ടായിട്ടും തടക്കാതിരിക്കുന്നതു കഷ്ടമല്ലെ? അയോഗ്യനായ ഒരു പിതാവുപോലും തന്റെ കുട്ടികളുടെ സങ്കടങ്ങളെക്കണ്ടു സഹിച്ചിരിക്കയില്ലാ. പക്ഷേ ചിലർ സഹിച്ചു എന്നു വരാം. ഒരു കുട്ടി തീയിൽ തൊടാൻ പോകുന്നു എന്നു വിചാരിക്കുക. ഉടൻതന്നെ അതിന്റെ പിതാവു അതിനോടു 'അങ്ങിനെ ചെയ്യരുത് കൈപൊള്ളും' എന്നുപറയും. അതിനെ വകവെയ്ക്കാതെ വീണ്ടും ആ ശിശു ദീപത്തിന്മേൽ പിടിക്കാൻ ഭാവിയ്ക്കയാണെങ്കിൽ ചില പിതാക്കന്മാർ ഇങ്ങിനെ വിചാരിച്ചേക്കാം. 'ഞാൻ പറയാനുള്ളതു പറഞ്ഞു. എന്നിട്ടും കേൾക്കുന്നില്ലാ. പറഞ്ഞാൽ കേട്ടില്ലെങ്കിൽ ഉള്ള ഫലം ദുഃഖമാണെന്നും തീയിൽ തൊട്ടാൽ കൈ പൊള്ളുമെന്നും തന്നത്താൻ അനുഭവിച്ചറിയട്ടെ, ഈ ഉദ്ദേശത്തോടു കൂടിയാണ് ദൈവം മനുഷ്യരുടെ കഷ്ടതകളെക്കണ്ടു അടങ്ങിയിരിയ്ക്കുന്നതെന്നും സമാധാനിക്കാനില്ല. പിതാവു ഒന്നാമതായി കുട്ടിയോടു തീ പൊള്ളുമെന്നു പറയുന്നു. അങ്ങിനെ പറയുന്നതു ആ കുട്ടിയെ മനസ്സിലാക്കാനായിട്ടാണ്. പക്ഷേ അതിനു മനസ്സിലാകുന്നില്ലാ. അതുകൊണ്ടു അതു അനുഭവിച്ചറിയട്ടെ എന്നു തീർച്ചപ്പെടുത്തുന്നു. കുട്ടിയുടെ കയ്യ് പൊള്ളി അതു കിടന്നു പരിതപിക്കുന്ന സമയം പിതാവിനും അതിനനുസരണമായ സങ്കടമുണ്ടായിരിക്കും. പിതാവിനു കുട്ടിയെപ്പറഞ്ഞു മനസ്സിലാക്കാനുള്ള ശക്തിയില്ലാത്തതിനാലല്ലെ ഇതിനിത്രയും ഇടയായതു. ഇങ്ങിനെയാണോ സർവ്വശക്തനായ ഈശ്വരൻ? അദ്ദേഹം വിചാരിച്ചാൽ സാധിയ്ക്കാത്ത കാര്യം ഉണ്ടോ? ആ സ്ഥിതിക്കു ജീവാത്മാക്കളേയും ദുഃഖിപ്പിച്ചുതാനും ദുഃഖം അനുഭവിക്കുന്നതെന്തിനു?. അതിനാൽ ആ സമാധാനം ഈശ്വരനു സംബന്ധിക്കയില്ലാ.

അതല്ലാ ഈശ്വരൻ ആനന്ദത്തിൽ ലയിച്ചിരിക്കുന്നതിനാൽ ജീവാത്മാക്കളുടേയും പ്രപഞ്ചത്തിന്റെയും സങ്കടങ്ങളെ അദ്ദേഹം അറിയുന്നില്ലാ. അതിനാലാണ് അടങ്ങിയിരിക്കുന്നതു എന്നു വിചാരിക്കാം. സർവ്വജ്ഞനും സർവ്വസാക്ഷിയും സർവ്വജ്ഞനും

ആയ കരാറം നിത്യാനന്ദത്തിൽ മുഴുകി കിടന്നാലും അദ്ദേഹത്തിന്റെ പ്രപഞ്ചത്തിലെ കഷ്ടതകളെക്കുറിച്ചു അറിവില്ലാതിരിക്കയില്ലാ. ഏതെങ്കിലും ഒരു കാലത്തു ദുഃഖം അനുഭവിച്ചിട്ടില്ലാത്ത ആൾക്കു സുഖം അനുഭവിക്കാൻ സാധിക്കയില്ലാ. ഒരു കാലത്തു ദുഃഖം അനുഭവിച്ചിട്ടുള്ള ആൾക്കേ വേറൊരു കാലത്തു താൻ അനുഭവിക്കുന്നതു സുഖമാണെന്നു അറിവാൻ സാധിക്കുയുള്ളു. ലോകത്തിൽ അതിയായ മധുരരസം മാത്രമേയുള്ളു എന്നു വിചാരിക്കുക. തുപ്പൽ കൂടി മധുരമാണ്, അപ്പോൾ നാം അനുഭവിക്കുന്നതു മധുരമാണെന്നു നമുക്കു എങ്ങിനെ അറിയാം. എരിയോ പുളിയോ വേറെ ഏതെങ്കിലും രസമോ ഭക്ഷിച്ചതിന്റെ ശേഷം മധുരം ഭക്ഷിച്ചാൽ അതു മധുരമാണെന്നറിയാം. സ്വാദും ഉണ്ടായിരിക്കും. അല്ലെങ്കിൽ സ്വാദെവിടെ സുഖമെവിടെ? ഇടവിടാതെ അനുഭവിക്കുന്ന സുഖം സുഖമല്ലാ, ദുഃഖം ദുഃഖമല്ലാ. അപ്പോൾ ഈശ്വരൻ സുഖം അനുഭവിക്കുന്നതു എങ്ങിനെയാണ്? അതല്ലാ ഈശ്വരൻ പ്രപഞ്ചത്തിൽ നടക്കുന്ന കഷ്ടതകളെക്കണ്ടു 'പ്രപഞ്ചാ കഷ്ടതയനുഭവിക്കുന്നു. നമുക്കു തന്നെ സുഖം' എന്നു വിചാരിച്ചു ആനന്ദിക്കുന്ന ആളാണെങ്കിൽ അങ്ങിനെയുള്ള ഈശ്വരനുമായിട്ടുള്ള യോഗത്തെ ആർ ഇച്ഛിക്കും? എന്നുതന്നെയല്ലാ, പ്രപഞ്ചത്തിൽ നടക്കുന്നതു ദുഃഖമാണെന്നു്, ദുഃഖം ഒരു കാലത്തും അറിഞ്ഞിട്ടില്ലാത്ത ഈശ്വരനു മനസ്സിലാകുന്നതെങ്ങിനെയാണ്? താൻ അനുഭവിക്കുന്നതാണു ദുഃഖം പ്രപഞ്ചത്തിൽ നടക്കുന്നതു സുഖമാണ്, എന്നു തോന്നുതേ?

ഇനിയും പരമാത്മാവിന്റെ അടുക്കൽ ചേന്നിരിക്കുമ്പോൾ ജീവാത്മാവിനു സുഖമുണ്ടോ? ജീവാത്മാവിനു, താൻ പ്രപഞ്ചത്തിൽ വച്ചു അനുഭവിച്ച കഷ്ടതകളെക്കുറിച്ചു ഓർമ്മയുള്ളതിനാൽ സുഖമുണ്ടെന്നു വിചാരിക്കാം. ജീവാത്മാക്കൾക്കു ബ്രഹ്മലോകത്തിൽ വച്ചു സൃഷ്ടിയൊഴിച്ചുള്ള സകല ശക്തികളും ഉണ്ട്. അവക്കു വിചാരിക്കുന്ന സമയം ബോധിച്ച രൂപം ധരിച്ചു

ഭൂലോകത്തിൽ സഞ്ചരിയ്ക്കാം. മനുഷ്യർക്ക് ഏതെല്ലാം ഗുണങ്ങൾ ചെയ്യണമെന്നുണ്ടെങ്കിലും ചെയ്യാം. ഭൂലോകത്തിൽ കിടന്നു വളരെക്കാലം കഷ്ടപ്പെട്ടു ബ്രഹ്മലോകത്തിൽ എത്തുമ്പോഴും ഈ പ്രപഞ്ചത്തിന്റെ ദയനീയാവസ്ഥയെക്കുറിച്ചു നല്ലതിന്മണ്ണം അറിവുള്ള ജീവാത്മാവിനു, താൻ അനുഭവിച്ചറിഞ്ഞിട്ടുള്ള ലോകത്തിലെ കഷ്ടതകളെ ഒരു നിമിഷത്തിൽ ഇല്ലാതാക്കാൻ ശക്തിയുള്ള സ്ഥിതിക്ക് അവർ അങ്ങിനെ ചെയ്യാത്തതെന്തുകൊണ്ട്? അനഹംകാരം, ദയവ്, സമബുദ്ധി, അനുകമ്പ, ജീവകാരുണ്യം മുതലായ സൽഗുണങ്ങൾ മൂർത്തീകരിച്ചിട്ടുള്ളവരാണല്ലോ യോഗികൾ. അവർക്ക് ബ്രഹ്മലോകത്തിൽ എത്തി പരിപൂർണ്ണശക്തിയെ സമ്പാദിച്ചതിന്റെ ശേഷം ഭൂമിയിൽ അവതരിച്ചു സകല കഷ്ടതകളേയും ഒരു നിമിഷത്തിൽ നാമാവശേഷങ്ങളാക്കിത്തീർക്കരുതേ? പ്രസംഗിച്ചതുകൊണ്ടും ഉപദേശിച്ചതുകൊണ്ടും പുസ്തകങ്ങളെ ഉണ്ടാക്കിയതുകൊണ്ടും മാത്രം ലോകത്തിലെ കഷ്ടതകൾ നീങ്ങുമോ?

ഒരു കൂലിക്കാരൻ ഒരു മജിസ്ട്രേട്ടായിത്തീരുന്നു എന്നു വിചാരിയ്ക്കുക. അധികാരം സിദ്ധിയ്ക്കുമ്പോൾ തന്റെ കൂട്ടുകാരായിരുന്ന വേലക്കാരിൽ അശേഷം അനുകമ്പയില്ലാതെ 'അവർ എങ്ങിനെയും കിടന്നു കഷ്ടപ്പെടട്ടെ, ഞാൻ മിടുക്കനായിപ്പോയി' എന്നഭിമാനിച്ചു തെളിഞ്ഞിരിക്കുന്നതാണോ സാമർത്ഥ്യം? അങ്ങിനെ ചെയ്യുന്ന ഒരാളെ യോഗ്യന്മാർ ആരെങ്കിലും ബഹുമാനിയ്ക്കുമോ? ഈ മജിസ്ട്രേട്ട് അശേഷം ജീവകാരുണ്യവും സഹോദരസ്നേഹവും ഇല്ലാത്ത മഹാ പാപിയാണ്; ഇയാളെ ഭയപ്പെടണം എന്നു വിചാരിച്ചു വെറുക്കുകയേ ഉള്ളൂ. ലോകത്തിൽപ്പോലും നന്ദ്യമാണെന്നു വിചാരിച്ചു വരുന്നതും പരിഷ്കൃതബുദ്ധികൾക്ക് അശേഷം രുചിയ്ക്കാത്തതും ആയ നീചസ്വഭാവത്തോടുകൂടി ബ്രഹ്മലോകത്തിൽ തെളിഞ്ഞിരിയ്ക്കുന്ന അവസ്ഥയാണ് മനുഷ്യന്റെ [illegible] അറ്റത്തെ നിലയെന്നു വരുന്ന പക്ഷം, അതില്പരം ശോ

ചനീയമായി മറെറാന്നുമില്ലാ. ബ്രഹ്മാനന്ദസ്വാമി അവർകളെ ത്തന്നെ നോക്കാം. അദ്ദേഹം ഈ ഭൂമിയിലെ കഷ്ടതകളെയെല്ലാം കാണുന്നുണ്ട്. വിഗ്രഹാരാധന മുതലായ മൂഢപ്രവൃത്തികളെ ചെയ്യുന്ന അജ്ഞാനികളെ സംസാരസമുദ്രത്തിൽ നിന്നും കരയേററാൻ വേണ്ടി, അദ്ദേഹം തന്റെ വിലയേറിയ സമയത്തിൽ ഏതാനും ഭാഗത്തെച്ചിലവാക്കി, ഓരോ പുസ്തകങ്ങളെ ഉണ്ടാക്കുകയും, പലക്കും ഉപദേശം കൊടുക്കയും ചെയ്യുന്നു. അദ്ദേഹം ബ്രഹ്മലോകത്തിൽ എത്തിയ ഉടൻ 'കഴിഞ്ഞതെല്ലാം കഴിഞ്ഞു. ഇനിയും നിങ്ങളുടെപാടു നിങ്ങൾക്കു എന്റെ പാടിനിക്കു' എന്നുള്ളഭാവത്തിൽ ഇരുന്നുകളയുമോ? ബ്രഹ്മലോകത്തിലും ഉദ്യോഗതിമിരം എന്ന മഹാവ്യാധി വ്യാപിച്ചിട്ടുണ്ടോ.? അന്യന്റെ കഷ്ടതകളെ ഒരു നിമിഷത്തിൽ ഇല്ലാതാക്കാനുള്ള ശക്തിയുണ്ടായിട്ടും അങ്ങിനെ ചെയ്യാതെ, ഐശ്വര്യലാഭത്താൽ മദോന്മത്തനായി അവയെക്കണ്ടു രസിച്ചുകൊണ്ടിരിക്കുന്ന ജുഗുപ്സാവഹമായ ഒരു നിലയാണോ ഹിന്ദുമതപ്രകാരം മനുഷ്യന്റെ കടന്ന നില? കഷ്ടം! കഷ്ടം! അറിഞ്ഞിരുന്നുകൊണ്ടു, ഇങ്ങിനെയുള്ള നിലയിൽ എത്തുന്നതിനായി പ്രയത്നിക്കുന്ന ഒരാളിൽനിന്നും ലോകത്തിനെന്തൊരു ഗുണമാണു സിദ്ധിപ്പാൻ പോകുന്നതു?

'ജീവാത്മാക്കൾ ഒരുകാലത്തും ഇല്ലാതില്ലാ. ജീവാത്മാക്കൾ ദുഷിച്ചാണ മനുഷ്യനായിത്തീരുന്നതു.' പക്ഷേ ചില മനുഷ്യരുടെ സൽഗുണങ്ങളേയും, ജീവാത്മാവിൽ ഉണ്ടെന്നു മുൻ തെളിയിച്ച ദുർഗ്ഗുണങ്ങളെയും നോക്കുമ്പോൾ, മനുഷ്യർ ദുഷിച്ചല്ലയോ ജീവാത്മാക്കളായിത്തീരുന്നതെന്നുകൂടി തോന്നിപ്പോകും. അതെങ്ങിനെയും ഇരിക്കട്ടെ. സൃഷ്ടിയൊഴിച്ചുള്ള സകല ശക്തികളോടുംകൂടിയ ഒരു ജീവാത്മാവു ദുഷിക്കുമോ.? എങ്ങിനെ ദുഷിച്ചു? എന്തിനു ദുഷിച്ചു? സകല ജീവജാലങ്ങളുടേയും ആഗ്രഹം സുഖം വേണമെന്നും ഉന്നതിയെ പ്രാപിക്കണമെന്നുമല്ലേ? പൂർവ്വജന്മവാസനകൊണ്ടാണെന്നുവരികിൽ അവക്കു ആ വാസനയെ

നശിപ്പിയ്ക്കാനുള്ള ശക്തിയുണ്ടല്ലോ. അങ്ങിനെ നശിപ്പിക്കാതിരിക്കുന്നതെന്തുകൊണ്ട്? മറയന്മാർ പോലും കടിക്കാൻ തുടങ്ങുന്ന പട്ടിയെ അടിച്ചോടിയ്ക്കും. അതിലും മറയന്മാരാണോ ജീവാത്മാക്കൾ.

ലോകത്തിൽ ഇതുനുകൊണ്ടു ബുദ്ധിമാനായ ഒരാൾ എത്രതന്നെ ആലോചിച്ചാലും സൃഷ്ടി, ജന്മം, കർമ്മം ഇവയുടെ ഉല്പത്തിയെ കണ്ടുപിടിയ്ക്കാൻ സാധിക്കാത്തതിനാൽ ഉത്ഭവമില്ല, കാരണമില്ലാ, നാശമില്ലാ എന്നും നിലനിൽക്കുന്നതാണ് എന്നു സ്ഥാപിച്ചു. ജീവാത്മാക്കളുടെ നിലയിൽ ഈശ്വരനോടൊന്നിച്ചു സർവ്വസംഭവങ്ങളുടേയും സൂക്ഷ്മതത്വത്തെ മനസ്സിലാക്കീട്ടുള്ള ജീവാത്മാവിനു, അങ്ങിനെ പറഞ്ഞിട്ടുള്ള ആവശ്യമെന്താണ്? കൊച്ചുകുട്ടികൾക്കും മറയന്മാൎക്കും കൂടി മനസ്സിലാകത്തക്ക വിധത്തിൽ വ്യക്തമായി പറയരുതേ? ലോകത്തിൽ നടക്കുന്ന സകല സംഭവങ്ങളുടേയും കാരണങ്ങളെ കണ്ടുപിടിയ്ക്കുന്നതിലേക്കാണെ മനുഷ്യന്റെ ശ്രമം. എപ്പോഴെങ്കിലും ഒരു സംഗതിയുടെ കാരണം അനുമാനിയ്ക്കാൻ നിവൃത്തിയില്ലെന്നു വരുമ്പോ അപ്പോൾ അതു അകാരണമായി സ്വതേയുണ്ടായിട്ടുള്ളതാണെന്നു വേറെ നിവൃത്തിയില്ലാത്തതിനാൽ ഒരുവിധം തീൎച്ചപ്പെടുത്തുന്നു. അങ്ങനെ തീൎച്ചപ്പെടുത്തുന്നതു കാരണമറിവാൻ ആഗ്രഹമില്ലാത്തതിനാലല്ലാ, സാധിക്കാത്തതിനാൽ മാത്രമാണ്. ജീവാത്മാക്കൾ മനുഷ്യരേക്കാൾ എത്രയോ കടന്ന നിലയിൽ ഉള്ളവർ! എത്രയോ ബുദ്ധിമാന്മാർ! ഈശ്വരനോടൊന്നിച്ചിരിക്കുന്ന സർവ്വജ്ഞന്മാർ. അവൎക്കു ഇതിന്റെ കാരണം എന്തുകൊണ്ടറിഞ്ഞുകൂടാ? അറിവാൻ പാടില്ലെങ്കിൽ ഈശ്വരനോടു ചോദിച്ചു മനസ്സിലാക്കി വല്ല വേഷവും സ്വീകരിച്ചു ഭൂമിയിൽ അവതരിച്ചു യഥാൎത്ഥത്തെ വെളിപ്പെടുത്തരുതോ?

രജോഗുണവും തമോഗുണവും ഒന്നിനൊന്നു കൂടാതിരിയ്ക്കുന്നു നിലയിൽ തുല്യാവസ്ഥയെ പ്രാപിച്ചിരിക്കുന്ന സ്ഥിതിയൊ

ണു സത്വഗുണം. അതാണു ശരിയായ ശക്തിയും. തമോഗുണം അധികരിച്ചാലും ശക്തി കുറയും, രജോഗുണം അധികരിച്ചാലും ശക്തി കുറയും. ഈശ്വരൻ ശക്തിമയനാണെന്നു വിചാരിക്കും വിഷയത്തിൽ അദ്ദേഹം പൂർണ്ണസത്വഗുണത്തോടു കൂടിയ ആളായിരിക്കണം. രജോഗുണവും തമോഗുണവും ചേൎന്നുണ്ടായിട്ടുള്ള സത്വഗുണം ഒരു കാലത്തു രജോഗുണവും തമോഗുണവുമായി വേർതിരിയും. സകല പ്രവൃത്തികൾക്കും ഒരു എതിർപ്രവൃത്തിയുണ്ട്. അതു പ്രവൃത്തിക്കെതിരായിട്ടും പ്രവൃത്തിയെപ്പോലെതന്നെ അശേഷം കൂടുതൽ കുറവു കൂടാതെ ശക്തിയുള്ളതായിട്ടും ഇരിക്കും. അപ്പോൾ രജോഗുണത്തേയും തമോഗുണത്തേയും തുല്യാവസ്ഥയിൽ ചേർത്ത ശക്തി തന്നെ അവയെ വീണ്ടും വേർതിരിക്കും. അങ്ങിനെ വരുമ്പോൾ ഈശ്വരന്റെ ശക്തി ക്രമേണ കുറഞ്ഞു കുറഞ്ഞു അദ്ദേഹം ഒരു കാലത്തു, തമോഗുണപ്രധാനമായ കല്ലോ കട്ടയൊ ആയിത്തീരും. ഇനിയും ആദ്യമുണ്ടായതു രജോഗുണവും തമോഗുണവുമോ, അതോ സത്വഗുണമോ? രജോഗുണവും തമോഗുണവും കൂടാതെ സത്വഗുണമുണ്ടാകുന്നതെങ്ങിനെ? രജോഗുണവും തമോഗുണവും ചേൎന്നു സത്വഗുണമുണ്ടായി എന്നു വരുന്ന പക്ഷം രജോഗുണത്തിന്റെയും തമോഗുണത്തിന്റെയും സംയോഗത്തിൽനിന്നും ജനിച്ച ആളാണ് ഈശ്വരൻ. അതല്ലാ രജോഗുണവും തമോഗുണവും നിത്യന്മാരാണെന്നു വരുമ്പോൾ അവരും ഈശ്വരന്മാർ തന്നെയായിരിക്കണം. അവരുടെ മത്സരബുദ്ധിയെ അല്ലെങ്കിൽ പ്രണയകലഹത്തെ തീൎത്തു രണ്ടുപേരുടെ മനസ്സിനേയും ഒരേ രീതിയിലാക്കി അവരെക്കൊണ്ടു അന്യോന്യസംയോഗം ചെയ്യിച്ച്, അതിൽനിന്നും ഈശ്വരനെ ജനിപ്പിച്ചുവിട്ടവൻ ആരായിരിക്കുമോ? അപ്പോൾ ഈശ്വരനും അഛനമ്മമാരുണ്ട്. രജോഗുണം അഛനും തമോഗുണം അമ്മയുമോ, അതോ തമോഗുണം അഛനും രജോഗുണം അമ്മയുമോ എന്നു വല്ല ജീവാത്മാവിനോടും ചോദിച്ചു മനസ്സിലാക്കുന്നതാണു

നല്ലത്. അവരുടെ പ്രണയകലഹത്തെ തീൎത്ത സുകൃതിയും ഇന്നാരാണെന്നു ഞാൻ തല്ക്കാലം പറയുന്നില്ല.

ജീവാത്മാവും പരമാത്മാവും ചേരുന്നതു ഉപ്പും വെള്ളവും കൂടി ചേരുന്നതുപോലെയാണെന്നു വിചാരിച്ചു നോക്കാം. ചേൎന്നു കഴിഞ്ഞാൽ ഉപ്പെന്നൊരു വസ്തു പിന്നെക്കാണ്മാനെ ഇല്ല. ജലം എന്നൊരു രൂപം മാത്രമേയുള്ളൂ. വെള്ളത്തോടു കൂടി ഉപ്പു ചേരുന്നതിനു മുമ്പിൽ അതിൽ ജലാംശമുണ്ടായിരുന്നതുകൊണ്ടാണ് അതു കട്ടയായിരുന്നത്. അതു അലിയുമ്പോൾ അതിൽ ഉള്ള ജലാംശം, വേൎതിരിയ്ക്കാൻ പാടില്ലാത്ത വിധത്തിൽ വെള്ളത്തോടു ചേരുകയും, ജലാംശമൊഴിച്ചുള്ള പദാൎത്ഥങ്ങൾ വെള്ളത്തോടു ചേൎന്നിരിയ്ക്കുന്നതായി തോന്നുകയും ചെയ്യും. ഉപ്പിൽ നിൎമ്മലമായ ജലാംശം മാത്രമെ ഉണ്ടായിരുന്നുള്ളു എങ്കിൽ ജലത്തിന്റെ സ്വാദിനു വ്യത്യാസം വരികയുമില്ലായിരുന്നു. ജലത്തിൽ നിന്നും തിരികെ കട്ടയാക്കി എടുക്കാനും സാധിയ്ക്കയില്ല. അപ്പോൾ ജീവാത്മാവിൽ എന്തെങ്കിലും കളങ്കമുണ്ടെങ്കിൽ ആ കളങ്കം പരമാത്മാവിൽ ചേരും. ജീവാത്മാവിനു ഒരു പക്ഷെ സുഖമായിത്തോന്നിയാലും പരമാത്മാവിനു ജീവാത്മാവിന്റെ ചേൎച്ച കഷ്ടമായിത്തന്നെ ഇരിയ്ക്കും. എന്നുതന്നെയല്ല പരമാത്മാവായ ഈശ്വരൻ സൽഗുണനാകയാൽ അദ്ദേഹം കന്നിനൊന്നു ദ്വേഷിയ്ക്കയും ചെയ്യും.

ജീവാത്മാവിൽ കളങ്കമില്ല, പരമാത്മാവിനെപ്പോലെതന്നെ നിൎമ്മലമായിട്ടുള്ളതാണ് എന്നു വരുന്ന പക്ഷം ജലാംശവും ജലാംശവും ഒന്നു ചേൎന്നാൽ ഒരേ ജലമായിത്തീരുന്നതുപോലെ പരമാത്മാവും ജീവാത്മാവും ഒന്നു ചേരുമ്പോൾ ഒരേ ആത്മാവായിത്തീരണം. അങ്ങിനെ ചേരാത്തതുകൊണ്ടു ജീവാത്മാവിൽ കളങ്കമുണ്ടെന്നുതന്നെ തീൎച്ചപ്പെടുത്താം. സൽഗുണങ്ങൾ സകലതും പരമാത്മാവിൽ അടങ്ങിയിട്ടുള്ളതിനാൽ, ജീവാത്മാവിൽ വിശേഷാൽ ഉള്ള സാധനം ദുൎഗ്ഗുണംതന്നെ ആയിരിയ്ക്കു

ണം. അതാണു കളങ്കമെന്നു പറഞ്ഞത്. നല്ല സാധനത്തിൽ എന്തെങ്കിലും ചീത്ത സാധനം ചേൎന്നാൽ ആ നല്ല സാധനം ക്രമേണ ദുഷിച്ചു ഒരു കാലത്തിൽ തീരെ ചീത്തയാകാനിടയുണ്ടു. പാലാഴിയിൽ നാഴി തയിരൊഴിച്ചാൽ കാലക്രമേണ പാലാഴി മുഴുവൻ തൈരാഴിയായിത്തീരും. അതിനാൽ ജീവാത്മാവിൻെറ സംസൎഗ്ഗം നിമിത്തം പരമാത്മാവു ദുഷിച്ചു ഒരു കാലത്തു എല്ലാം ഏകമായിത്തീരും. കഷ്ടം! പ്രളയകാലത്തിൽ പരമാത്മാവിൻെറ അവസ്ഥ ശോചനീയം തന്നെ. പ്രപഞ്ചം ഒരു കാലത്തും ഒരുമിച്ചു നന്നാകാത്തതിനാൽ കല്പാവസാനത്തിൽ പരമാത്മാവോടു ചേരുന്ന ജീവാത്മാക്കളിൽ വളരെ കളങ്കമുണ്ടായിരിക്കും. അതെല്ലാം പരമാത്മാവിൽ ചേരുമ്പോൾ പരമാത്മാവിൻെറ സ്ഥിതി എന്താകും? ശക്തിയുണ്ടായിട്ടും അതിനെ പരോപകാരാൎത്ഥം പ്രയോഗിക്കാതെ സ്വാൎത്ഥതല്പരന്മാരായും കഠിനഹൃദയന്മാരായും ഇരിക്കുന്ന മൂഢാത്മാക്കളുടെ പരിതാപകരമായ പതനം പരമാത്മാവിനും വന്നു ചേരും. പ്രപഞ്ചത്തെ ഒരുമിച്ചു നിൎമ്മലമാക്കിത്തീൎത്തിരുന്നു എങ്കിൽ പ്രളയകാലത്തിൽ ഇങ്ങിനെയുള്ള കഷ്ടതകൾ അനുഭവിക്കുന്നതിനു ഇട വരുമോ. ഈശ്വരനായാലും സ്വാൎത്ഥതല്പരത ചീത്തയാണെന്നെങ്കിലും ഇതിൽനിന്നും മനസ്സിലാക്കാം.

ലോകത്തിൽ സകല ജീവജാലങ്ങളുടേയും നിരന്തരമായ ആഗ്രഹം സുഖം വേണമെന്നാണ്. ഒരു പ്രാണിക്കെങ്കിലും ദുഃഖം വേണമെന്നു താല്പൎയ്യമില്ലാ. അതിനു കാരണമെന്ത്? യാതൊരു പരിചയവുമില്ലാത്ത ഒരു വസ്തുവിനെ ജനങ്ങൾ കാംക്ഷിക്കുമോ? നിരന്തരമായ സുഖം എന്നൊന്നുണ്ടെന്നു ജീവജാലങ്ങൾക്കു എങ്ങിനെ മനസ്സിലായി? ഒരു കാലത്തിൽ അവർ അങ്ങിനെയുള്ള സുഖത്തെ അനുഭവിച്ചിരുന്നിരിക്കണം. നിശ്ചലമായ സുഖമായിരിക്കണമെങ്കിൽ സുഖമാകട്ടെ ദുഃഖമാകട്ടെ ഇല്ലാതിരിക്കണം. സുഖമുണ്ടെങ്കിൽ ദുഃഖമുണ്ട്. ദുഃഖമുണ്ടെങ്കിൽ

സുഖമുണ്ട്. ഇതു രണ്ടുമില്ലാതിരിയ്ക്കുന്ന അവസ്ഥയാണ് സ-
ച്ചിൽസുഖം അല്ലെങ്കിൽ സച്ചിദാനന്ദം. അതു നിർഗ്ഗുണമാ-
കയാൽ പറയാൻ നിവൃത്തിയില്ല. അനുഭവിച്ചുതന്നെ അറിയേ-
ണ്ടതാണു. മധുരരസം ഒരു ഗുണമായിരുന്നിട്ടും അതു അനുഭവി-
ച്ചിട്ടില്ലാത്തവരെ മധുരം ഇന്നതാണെന്നു വിചാരംകൊണ്ടോ
വാക്കുകൊണ്ടോ ഉപമകൊണ്ടോ മനസ്സിലാക്കാൻ സാധിക്കയി-
ല്ലാ. 'അനുഭവിച്ചുനോക്കുക. അപ്പോൾ മനസ്സിലാവും' എന്നുമാ-
ത്രം പറയാം. അങ്ങിനെയുള്ള സച്ചിദാനന്ദത്തെ സകല ജീവജാ-
ലങ്ങളും ഒരു കാലത്തിൽ അനുഭവിച്ചിരുന്നിരിക്കണം. അതിനെ
വീണ്ടും കണ്ടുപിടിക്കുന്നതിനാണു സകല ചരാചരങ്ങളുടേയും ഉ-
ദ്യമം, ഇതിൽ സുഖമുണ്ടു അതിൽ സുഖമുണ്ടു എന്നിങ്ങിനെ സുഖ-
ത്തിൽ ഉള്ള ഭ്രമംകൊണ്ടു പലതിനെയും പരിക്ഷിച്ചുനോക്കി, ഓ-
രോസന്ദർഭത്തിലും നിരാശയനുഭവിച്ചു, ഓരോന്നിനെ വെറുക്കുന്നു.
ഇതിൻെറ കാരണം എന്താണു? നാം പ്രകൃതിയിൽ ഉള്ള പദാർത്ഥ-
ങ്ങളിൽനിന്നുമാണു നിത്യാനന്ദത്തെ ആഗ്രഹിക്കുന്നതു. ദൈവ-
തികൾ പറയുന്നതുപോലെ പ്രപഞ്ചം നിത്യമായിട്ടുള്ളതാണെ-
ങ്കിൽ പ്രപഞ്ചത്തിൽനിന്നും ഉണ്ടാകുന്ന സുഖവും നിത്യമായിരി-
ക്കും. പ്രപഞ്ചസുഖം അനിത്യമായിരിക്കുന്നതുകൊണ്ടുതന്നെ പ്ര-
പഞ്ചവും അനിത്യമായിരിക്കണം. വാസ്തവത്തിൽ പ്രപഞ്ചം
അനിത്യമാണു. അതിനാൽ അനിത്യമായ പ്രപഞ്ചത്തിൽനിന്നും
നിത്യമായ സച്ചിദാനന്ദത്തെ ലഭിക്കുന്നതിനു സാധിക്കയി-
ല്ലാ. പിന്നെ സച്ചിദാനന്ദത്തെ അനുഭവിക്കേണ്ടതു എങ്ങിനെ-
യാണു? സുഖം, ദുഃഖം, ചൂടു, തണുപ്പു, നന്മ, തിന്മ, ശക്തി,
ക്ഷയം ഇങ്ങിനെയുള്ള ദ്വന്ദ്വങ്ങൾ അശേഷം ഇല്ലാത്ത അവസ്ഥ-
യെ പ്രാപിക്കണം. അങ്ങിനെയുള്ള അവസ്ഥ നിർഗ്ഗുണമായി-
രിക്കേണമെ എന്നു പറയേണ്ടതില്ലല്ലോ. ഒരിക്കലും സഗുണ-
മാകാൻ പാടില്ലാ. സഗുണമാകുമ്പോൾ ദ്വന്ദ്വങ്ങൾ ഉണ്ടു, ദ്വന്ദ്വ-
ങ്ങൾ ഉള്ളപ്പോൾ സുഖദുഃഖാദികൾ ഉണ്ടു. ദുഃഖമുള്ളപ്പോൾ നി-

ത്യാനന്ദമില്ല. സകല ജീവജാലങ്ങളും ഒരു കാലത്തിൽ നിത്യാനന്ദം അനുഭവിച്ചിട്ടില്ലെങ്കിൽ അവക്കു അതിൽ ആശ ജനിക്കയുമില്ല. അതിനാൽ സകല ജീവജാലങ്ങളും ഒരു കാലത്തിൽ അനുഭവിച്ചിട്ടുള്ള നിത്യാനന്ദമുണ്ടു. അതു സുഖദുഃഖാദികളുടെ ലാഞ്ഛനപോലും ഇല്ലാത്ത നിർഗ്ഗുണബ്രഹ്മമാണു. മനുഷ്യനു പല അനുഭവങ്ങൾകൊണ്ടും പ്രപഞ്ചസുഖം നിത്യമല്ലെന്നു ബോധം വരും. ആ ബോധം ഉദിക്കുമ്പോൾ നിർഗ്ഗുണബ്രഹ്മത്തിന്റെ ഓർമ്മയുണ്ടാകും. ഏതു പദവിയിൽ എത്തിയാലും തന്നേക്കാൾ കേമനായി ഒരാളുണ്ടെന്നു വന്നാൽ മാററമില്ലാത്തുള്ള സച്ചിദാനന്ദത്തെ അനുഭവിക്കാൻ സാധിക്കയില്ലെന്നു വിശ്വാസം ജനിച്ചുതുടങ്ങും. അപ്പോൾ ആ നിർഗ്ഗുണബ്രഹ്മവും താനും ഒന്നായിത്തീരാതെ അതിനു തരമില്ലെന്നും മനസ്സിലാകും. താൻതന്നെ നിർഗ്ഗുണബ്രഹ്മം എന്നുള്ള ബോധം ജനിച്ചുതുടങ്ങും. നിർഗ്ഗുണബ്രഹ്മമാണു താൻ എന്നുള്ള ബോധം എപ്പോൾ ഉറയ്ക്കുന്നുവോ അപ്പോൾ, തന്നെപ്പോലെ സകല ജീവജാലങ്ങളും പ്രപഞ്ചവും നിർഗ്ഗുണബ്രഹ്മമാണെന്നും, താൻ വേറെ, പ്രപഞ്ചം വേറെ, നിർഗ്ഗുണബ്രഹ്മംവേറെ എന്നിങ്ങിനെയില്ലെന്നും, നിർഗ്ഗുണബ്രഹ്മം മാത്രമേയുള്ളു എന്നും, മനസ്സിലാകും. ഇതിനാൽ മനുഷ്യന്റെ നിത്യാനന്ദലബ്ധിക്കു വേണ്ടിയുള്ള പരിശ്രമം തന്നെ പ്രപഞ്ചമില്ലെന്നും, നിർഗ്ഗുണബ്രഹ്മമേയുള്ളു എന്നും തെളിയിക്കുന്നു.

ഒരാൾ ഉറങ്ങിക്കിടക്കുന്ന സമയം വേറൊരാൾ അയാളുടെ അരികിൽച്ചെന്നു ഉറക്കത്തിനു ഭംഗം നേരിടാത്ത വിധത്തിൽ 'നിങ്ങൾക്കു ലക്ഷം രൂപക്കു ഒരു ഭാഗ്യച്ചിട്ടി വന്നിരിക്കുന്നു' എന്നോ 'നിങ്ങളുടെ ഭവനം ദഹിച്ചു സകല ആളുകളും മരിച്ചു' എന്നോ പറഞ്ഞാലും അയാൾക്കു ഒരു ഭാവഭേദവുമില്ല. ഉണരുമ്പോൾ ഉറക്കം വളരെസ്സുഖമായി എന്നുപറഞ്ഞു എഴുനേൽക്കുകയും ചെയ്യും. അയാൾക്കു ഉറക്കത്തിൽ സുഖമെന്നും ദുഃഖമെന്നുമുള്ള വ്യത്യാസമില്ലായിരുന്നു. കിടക്കുന്നതു മുള്ളിലായാലും

മെത്തയിലായാലും ഉറക്കത്തിൽ ഒരു ഭേദവുമില്ലാ. ഉറങ്ങുന്നതിനുമുമ്പിൽ എന്തുതന്നെ വേദനയുണ്ടായിരുന്നാലും ഉറക്കത്തിൽ ഒരു വേദനയുമില്ലാ. അങ്ങിനെ സുഖമാകട്ടെ ദുഃഖമാകട്ടെ ഇല്ലാത്ത സുഖമാണ് നിത്യമായ സുഖം. അഗ്നി ഒരു കാലത്തു സുഖമായും ഒരുകാലത്തു ദുഃഖമായും തോന്നിയേക്കാം. ഭക്ഷണം ഒരു സമയം സുഖമായും ഒരു സമയം ദുഃഖമായും തോന്നിയേക്കാം. മൈഥുനം ഒരുകാലത്തു സുഖമായും ഒരുകാലത്തു ദുഃഖമായും തോന്നിയേക്കാം. സുഷുപ്തി ഒരുകാലത്തും ദുഃഖമായിത്തോന്നുകയില്ലാ. അതിനാൽ സുഖവും ദുഃഖവും ഇല്ലാതിരിക്കുന്ന ഒരവസ്ഥയുണ്ടെന്നും അതു നിത്യമാണെന്നും തെളിയുന്നു. അതിൽ സുഖമാകട്ടെ ദുഃഖമാകട്ടെ ഇല്ലാത്തതിനാൽ അതു സഗുണമായിരിക്കാൻ പാടില്ലാ. നിർഗ്ഗുണം ആയിരിക്കണം. സുഷുപ്തിയിലെ അനുഭവവും അങ്ങിനെതന്നെ. അതുകൊണ്ടു നിർഗ്ഗുണബ്രഹ്മമായിത്തീരാതെ സഗുണാവസ്ഥയിൽ കിടക്കുന്നിടത്തോളം കാലം ദുഃഖംതന്നെ ഫലം. എല്ലാററിലുംവച്ചു ശ്രേഷ്ഠം നിർഗ്ഗുണബ്രഹ്മംതന്നെ.

പ്രപഞ്ചം ഉണ്ടെന്നുള്ള സംകല്പത്തോടു കൂടി പ്രപഞ്ചത്തിൽ ഇരുന്നുകൊണ്ടു ചെയ്യുന്ന യാതൊരു പ്രവൃത്തിക്കും മാഹാത്മ്യമില്ലാ. ഞാൻ ചെയ്യുന്നു എന്നുള്ള ബോധത്തോടുകൂടി എപ്പോഠം ഒരു വേല ചെയ്തുകൊണ്ടിരിക്കുന്നുവോ ആ വേല വേണ്ടതിന്മണ്ണം ശരിയാകയില്ലാ. ഞാൻ യുദ്ധംചെയ്യുന്നു എന്നുള്ള കാമ്മയോടുകൂടി യുദ്ധം ചെയ്യുന്ന ഒരു യോദ്ധാവിനെക്കൊണ്ടു ഒരു സേനാധിപനു വലിയ പ്രയോജനമില്ലാ. ഞാനാകട്ടെ പ്രപഞ്ചമാകട്ടെ ഉണ്ടെന്നുള്ള ബോധത്തോടുകൂടി ചെയ്യുന്ന പ്രവൃത്തിയേക്കാഠം ഞാനാകട്ടെ പ്രപഞ്ചമാകട്ടെ ഇല്ലെന്നുള്ള അവസ്ഥയിൽ ചെയ്യുന്ന പ്രവൃത്തിക്കു മാഹാത്മ്യം കൂടും. ആർച്ച്മിഡീസ്, യൂക്ലിഡ്, ന്യൂട്ടൺ മുതലായവർ ഈ തത്വത്തെ വേണ്ടതിന്മണ്ണം തെളിയിച്ചിട്ടുണ്ടു. ഞാനാകട്ടെ പ്രപഞ്ചമാകട്ടെ ഉണ്ടെന്നു ഓമ്മയില്ലാത്ത അവസ്ഥയിൽച്ചെയ്യുന്ന പ്രവൃത്തിക്കു

മാഹാത്മ്യംകൂടമെന്നുണ്ടെങ്കിൽ ജാഗ്രത്തിലും സ്വപ്നത്തിലും ഉള്ള ഇന്ദ്രിയങ്ങളുടെ അനുഭവം വിശ്വാസയോഗ്യമായിത്തീരുന്നതെങ്ങിനെയാണു? ഇതുകൊണ്ടുതന്നെ ഞാനാകട്ടെ പ്രപഞ്ചമാകട്ടെ ഇല്ലെന്നും, നിർഗ്ഗുണബ്രഹ്മം മാത്രമെ നിത്യസത്യംതന്മാവായിട്ടുള്ളു എന്നും തീർച്ചപ്പെടുത്താം.

ഇനിയും ജീവാത്മാവും പരമാത്മാവും പ്രപഞ്ചവും പ്രത്യേകമുണ്ടെന്നുള്ള വിശ്വാസത്തിന്മേൽ 'ജീവാത്മാവായ ഞാൻ പരമാത്മാവായ ഈശ്വരനെ പ്രപഞ്ചത്തിൽ ഇരുന്നുകൊണ്ടു ധ്യാനിക്കയാണു' എന്നോൎമ്മിച്ചുകൊണ്ടു ധ്യാനിച്ചാൽ പരമാത്മാവിനെ കാണ്മാൻ സാധിക്കുമോ? ദേഹത്തിന്റെയും പ്രപഞ്ചത്തിന്റെയും ധ്യാനത്തിന്റെയും എന്നുവേണ്ടാ സകല സ്മരണയും വിട്ടല്ലാതെ പരമാത്മാവിനെക്കാണ്മാൻ സാധിക്കുമോ, അതായതു പരമാത്മാവിനെ അനുഭവിക്കാൻ സാധിക്കുമോ.? അങ്ങിനെ സ്മരണ വിട്ടുമാറുമ്പോൾ ജീവാത്മാവുണ്ടോ പ്രപഞ്ചമുണ്ടോ? അപ്പോൾ കരടിസ്ഥാനവും ഇല്ലാതെ ജീവാത്മാവു വേറെയുണ്ടു, പരമാത്മാവു വേറെയുണ്ടു, പ്രപഞ്ചം വേറെയുണ്ടു, എന്നു പറയുന്നതു ശ്രുതിക്കും യുക്തിക്കും അനുഭവത്തിനും വിപരീതമായിട്ടുള്ളതല്ലേ? ഏകനും നിത്യനും ആയ പരമാത്മാവു മാത്രമേയുള്ളു. നിർഗ്ഗുണബ്രഹ്മം മാത്രമേയുള്ളു. ഉപനിഷത്തുകളിൽ അന്തർഭവിച്ചിട്ടുള്ള തത്വം അസംബന്ധമല്ലാ. അതിനെ ഖണ്ഡിപ്പാൻ ആരാലും സാധിക്കയില്ലാ. കൎമ്മികൾ യോഗികളെ അസഭ്യം പറയുന്നതു പോലെയാണ് യോഗികൾ വേദാന്തികളെ അസഭ്യം പറയുന്നത്. പക്ഷേ വേദാന്തികൾക്കു കൎമ്മികളേയും യോഗികളേയും ഭേദമില്ലാ.

ഈശ്വരൻ അഖണ്ഡജ്യോതിസ്സാണ്. ജീവാത്മാവു (സൃഷ്ടിശക്തിയില്ലാത്തതിനാൽ) അല്പം ശക്തി കുറഞ്ഞ ഖണ്ഡജ്യോതിസ്സാണ. അഖണ്ഡമായ പൂൎണ്ണജ്യോതിസ്സും ഖണ്ഡമായ അപൂൎണ്ണജ്യോതിസ്സും ഒന്നിച്ചു ചേരുമ്പോൾ അഖണ്ഡമായ ഒരേതരം ജ്യോതിസ്സല്ലാതെ അഖണ്ഡജ്യോതിസ്സു, പരിപൂൎണ്ണജ്യോ-

തിസ്സ്, ഖണ്ഡജ്യോതിസ്സ്, അപൂൎണ്ണജ്യോതിസ്സ് എന്നുള്ള വ്യത്യാസങ്ങൾ ഒരിക്കലും ഉണ്ടാകാൻ പാടില്ലാ. ജീവാത്മാക്കൾക്കു തങ്ങളിൽനിന്നും ദൈവത്തെ തിരിച്ചറിവാനും സാധിക്കയില്ല. അഖണ്ഡജ്യോതിസ്സിൽ ചേൎന്നിരിക്കുന്ന ജീവാത്മാക്കളെ തിരിച്ചറിയാമെന്നു വരുമ്പോൾ ഈശ്വരൻ ഖണ്ഡജ്യോതിസ്സായിത്തീരും. ഈശ്വരൻ അഖണ്ഡജ്യോതിസ്സാണെന്നാണല്ലോ പറയുന്നതു. അപ്പോൾ ജീവാത്മാക്കൾ പരമാത്മാവോടു ചേൎന്നിരിക്കുന്നതും അതിനെയിരുന്നുകൊണ്ടു പ്രപഞ്ചത്തെക്കാണുന്നതും വേണമെന്നു തോന്നുമ്പോൾ പരമാത്മാവിൽനിന്നും പിരിഞ്ഞു ലോകത്തിൽ അവതരിക്കുന്നതും എങ്ങിനെയാണു?

അഖണ്ഡമായ ഒരു ശക്തി മാത്രമേയുള്ളു. ശക്തിയെക്കവിഞ്ഞ ദൈവമില്ലാ. ആ ശക്തിയില്ലെങ്കിൽ നമുക്കു ഒന്നും ചെയ്വാൻ കഴികയില്ല. വെള്ളത്തിനു തണുപ്പിക്കാനുള്ള ശക്തിയുണ്ടു. അഗ്നിക്കു ദഹിപ്പിക്കാനുള്ള ശക്തിയുണ്ടു. കുറെ ഉപ്പു കലക്കി അടുപ്പിൽ വച്ചാൽ അതിനെ അഗ്നി കട്ടയാക്കുന്നു. കുറെ വെണ്ണ അടുപ്പിൽ വച്ചാൽ അഗ്നിതന്നെ അതിനെ വെള്ളമാക്കുന്നു. രണ്ടും ഒരേശക്തിതന്നെയാണ്. ഉപ്പുവെള്ളത്തെക്കട്ടയാക്കിയ ചൂടും, വെണ്ണയെ വെള്ളമാക്കിയ ചൂടും വിട്ടുമാറുമ്പോൾ ഉപ്പു ആദ്യത്തെപ്പോലെ വെള്ളമാകയും, നെയ്യ് പഴയപോലെ കട്ടയാകയും ചെയ്യും. പലവിധേനയുള്ള പ്രവൃത്തികളെ ചെയ്യുന്നതു ഒരേശക്തിതന്നെയാണ്. ആ ശക്തിയാണു ഈശ്വരൻ. ആ ശക്തിയില്ലെങ്കിൽ ഒന്നുമില്ലാ. അപ്പോൾ ജീവാത്മാവിലും ആ ശക്തിയുണ്ടായിരിക്കണം. പ്രപഞ്ചത്തിലും ആ ശക്തിയുണ്ടായിരിക്കണം. ആ ശക്തിയെ കണ്ടുപിടിപ്പാനാണു ജീവാത്മാവിന്റെ അഥവാ മനുഷ്യന്റെ ശ്രമം. ജീവാത്മാവിലുള്ള ശക്തിയും ആ ശക്തിതന്നെയാണെന്നു പറഞ്ഞുവല്ലോ. ജീവാത്മാവും ആ ശക്തിയും രണ്ടാണെന്നാണു യോഗികൾ പറയുന്നതു. ജീവാത്മാവിൽനിന്നും ആ ശക്തി ഈശ്വരനോടു ചേൎന്നുകഴിഞ്ഞാൽ ജീവാ

5 *

ത്മാവിൽ ബാക്കിയുള്ള സാധനം എന്തായിരിക്കും. ഒരു ശക്തിയും ഇല്ലാത്ത ഒരു സാധനം ഉണ്ടായിരിക്കുന്നതു എങ്ങിനെയാണ്. അല്ലാ ജീവാത്മാവിൽ ഒരു ശക്തിയും ഇല്ലാത്തതായ ഒരംശമുണ്ടെന്നുവരികിൽ ആ അംശം ഈശ്വരനിൽ ചേരുമ്പോൾ ഈശ്വരൻ ഖണ്ഡശക്തിയായിത്തീരുമെല്ലോ. അപ്പോൾ ജീവാത്മാവിനു പരമാത്മാവിനെക്കാണണമെന്നുണ്ടെങ്കിൽ, തന്നിൽ ഉള്ള ശക്തി മുഴുവൻ ഈശ്വരനിൽ ആയ ശേഷം ബാക്കിയുള്ള സാധനം (ശക്തിയില്ലാത്ത സാധനം)കൊണ്ടു ഈശ്വരനില്ലാത്ത ഒരു സ്ഥലത്തിരുന്നു ഈശ്വരനെ കാണണം. അതും സാധിക്കയില്ലാ. ശക്തിയില്ലാത്ത ഒരു പദാൎത്ഥവുംഇല്ലാ. ഈശ്വരനെ കാണുന്നതിനും ആനന്ദിക്കുന്നതിനും കൂടി ശക്തിവേണം. അപ്പോൾ ഈശ്വരൻ ശക്തിയാണെങ്കിലും ആ ശക്തിയനുഭവിക്കണമെങ്കിൽ ഈശ്വരനോടു ചേരാതെ സാധിക്കയില്ല. ചേരുമ്പോൾ ഒരേശക്തിയായിത്തീരുകയും ചെയ്യും. ജീവാത്മാവു വേറെ പരമാത്മാവു വേറെ എന്നു രണ്ടു ശക്തികൾ കാണുകയില്ലാ. ജീവാത്മാവും ഈശ്വരനായിത്തീരും. ഈശ്വരൻ മാത്രമെയുള്ളു എന്നു വരും. ശക്തി തത്വത്തെ സ്ഥാപിക്കുമ്പോഴും ഒന്നേയുള്ളു എന്നുവരും.

ചൂടുണ്ടെങ്കിൽ തണുപ്പും ശക്തിയുണ്ടെങ്കിൽ ക്ഷയവുംഉണ്ടു. ലോകത്തിൽ എവിടെയെങ്കിലും പതിനായിരം ആനയുടെ ബലം ചേൎന്നു കിടപ്പുള്ളപക്ഷം അതിനോടു ചേൎന്നു ചേൎന്നില്ലാ എന്ന നിലയിൽ അത്രയും ക്ഷീണവും ഉണ്ടായിരിക്കും. ഇതിനെ സയൻസ് പ്രകാരം തെളിവിച്ചിട്ടുണ്ടു. ഈശ്വരനിൽ എത്രത്തോളം ശക്തിയുണ്ടോ അത്രത്തോളം ക്ഷീണം ഈശ്വരന്റെ സമീപത്തിലും ഉണ്ടായിരിക്കണം. അപ്പോൾ സൃഷ്ടിക്കാനും രക്ഷിക്കാനും ശക്തി എന്ന പേരോടുകൂടിയ ഒരീശ്വരൻ, സംഹരിപ്പാൻ 'അശക്തി' എന്ന പേരോടു കൂടിയ വേറൊരീശ്വരൻ, ഇങ്ങിനെ രണ്ടീശ്വരന്മാർ ഉണ്ടായിരിക്കണം. സംഹാരംതന്നെ ശക്തിയാണെല്ലോ. അപ്പോൾ അശക്തിക്കും ശക്തിയുണ്ടു; ശക്തിക്കും ക്ഷീണമു

ന്നു്. സഗുണനായ ഒരീശ്വരനെ സ്ഥാപിക്കാൻ ശ്രമിക്കുന്നതുകൊണ്ടു എന്തെല്ലാം വൈഷമ്യങ്ങൾ നേരിടുന്നു. അശക്തിയും ശക്തിയും ചേൎന്നു ഒരേ ശക്തിയായിത്തീരുന്നതാണെന്നു ഒരു വിധം ഊഹിയ്ക്കാം. അങ്ങിനെയായാലും ഒരു കാലത്തു ക്ഷീണിവും ശക്തിയുമായി പിരിയുകയും ചെയ്യും. ഈ വൈഷമ്യത്തിനൊന്നും പോകാതെ ഉപനിഷത്തുകളിൽ സ്ഥാപിച്ചിട്ടുള്ള അദ്വൈതതത്വത്തെ സ്വീകരിയ്ക്കു തന്നെയല്ലേ നല്ലതു്. പക്ഷെ എല്ലാ പേൎക്കും ഒരേ ഇഷ്ടമായിരിയ്ക്കുമോ. പുലയന്മാൎക്കും മററും കാളിയേയും മാടനേയും വേണം, ശൈവന്മാൎക്കു ശിവനെ വേണം, വൈഷ്ണവന്മാൎക്കു വിഷ്ണുവിനെ വേണം, യോഗികൾക്കു ശക്തി വേണം, ജ്ഞാനികൾക്കു മാത്രം ഒന്നും വേണ്ട. എത്ര തന്നെ ധനവാനായാലും 'ഇനിയും വേണം മതിയായില്ല' എന്നുള്ള ആഗ്രഹം അവനിൽ ഉള്ളിടത്തോളം കാലം അവൻ ദരിദ്രൻതന്നെ. ഒന്നും വേണ്ടാത്തവൻ ആരൊ അതായതു ഒന്നിലും ആഗ്രഹമില്ലാത്തവൻ ആരൊ അവനാണു ധനവാൻ. യാതൊരാവശ്യങ്ങളും ഇല്ലാത്തതിനാലല്ലേ ആഗ്രഹമില്ലാത്തതു്. യോഗികൾക്കു പണം കൂടാതെ തീരൂ എന്നാണല്ലൊ ബ്രഹ്മാനന്ദസ്വാമി അവർകൾ പറയുന്നതു്. ആ അവസ്ഥ വിചാരിച്ചാലും യോഗികൾക്കൊ മഹത്വം ജ്ഞാനികൾക്കൊ എന്നു അദ്ദേഹം തന്നെ തീൎച്ചപ്പെടുത്തട്ടെ.

എന്തായാലും തല്ക്കാലം ഇങ്ങിനെ നിൽക്കട്ടെ. വേണ്ടിവന്നാൽ ഇനിയും ഒരു സന്ദൎഭത്തിൽ വിസ്തരിച്ചു കൊള്ളാം. ഇനിയും അദ്വൈതത്തെ നോക്കുക. ദ്വൈതികൾ അദ്വൈതികളോടു ചോദിയ്ക്കുന്ന ഒന്നാമത്തെ ചോദ്യം നിൎഗ്ഗുണബ്രഹ്മത്തിൽനിന്നും സൃഷ്ടിയുണ്ടായതു എങ്ങിനെയെന്നാണു്.

ഉത്തരം—സൃഷ്ടി ഉണ്ടായിട്ടു ഇല്ലാ അന്നും ഇന്നും എന്നും നിൎഗ്ഗുണബ്രഹ്മം മാത്രമേയുള്ളൂ.

ചോദ്യം—നാം ലോകത്തെ കാണുന്നുണ്ടല്ലോ. നിൎഗ്ഗുണ

ബ്രഹ്മമാണെങ്കിൽ എങ്ങിനെ കാണ്മാൻ സാധിക്കും.

ഉത്തരം — നിങ്ങളുടെ ചോദ്യം നിൎഗ്ഗുണബ്രഹ്മത്തെ സംബന്ധിച്ചാണ് നിങ്ങളുടെ ചോദ്യംതന്നെ ഒരു പ്രവൃത്തിയാണ്. പ്രവൃത്തിയോ സഗുണമാണ്; ഞാൻ ഉത്തരം പറയേണ്ടതും സഗുണമായിട്ടുവേണം. നിൎഗ്ഗുണബ്രഹ്മത്തെപ്പററി എന്തെങ്കിലും വിചാരിക്കയോ പ്രവൃത്തിക്കയോ ചെയ്യുന്നമെങ്കിൽ സഗുണമായിട്ടു വേണ്ടി വരുന്നു. അതു സാധിക്കുന്നതെങ്ങിനെയാണ്. നിൎഗ്ഗുണബ്രഹ്മത്തെ സംബന്ധിച്ച ചോദ്യത്തിനു ശരിയായ ഉത്തരം പറയണമെങ്കിൽ നിൎഗ്ഗുണത്തെക്കൊണ്ടെ സാധിക്കയുള്ളു. സഗുണപ്രയോഗങ്ങളെക്കൊണ്ടു ഒരിക്കലുംസാധിക്കയില്ല. അതെങ്ങിനെയാണു സാധിക്കുന്നതു. വിചാരവും വാക്കും പ്രവൃത്തിയും നിൎഗ്ഗുണത്തിൽ പ്രവേശിക്കുന്നതെങ്ങിനെയാണ്. പിന്നെ ഞാൻ മറുപടി പറയേണ്ടതെങ്ങിനെയാണ്; നിങ്ങൾ നിൎഗ്ഗുണാവസ്ഥയിൽ എത്തുമ്പോൾ നിങ്ങൾക്കുമനസ്സിലാകും. സഗുണപ്രയോഗങ്ങളെക്കൊണ്ടു സഗുണത്തെപ്പോലും മനസ്സിലാക്കാൻ ശക്തിയില്ലാത്ത നിങ്ങൾ, സഗുണംകൊണ്ടു നിൎഗ്ഗുണത്തെ വൎണ്ണിക്കാൻ പറയുന്നതും നിൎഗ്ഗുണത്തേയും സഗുണത്തേയും കൂട്ടിച്ചേൎത്തിക്കുന്നതെങ്ങിനെയാണെന്നും മററും ചോദിക്കുന്നതും ശരിയാണോ?

അരിരിയ്ക്കട്ടെ. സൃഷ്ടിയുണ്ടെന്നുള്ളതിലേക്കു നിങ്ങൾക്കെന്താണ് ലക്ഷ്യം?

ഉത്തരം — പഞ്ചേന്ദ്രിയങ്ങളെക്കൊണ്ടുള്ള ലക്ഷ്യങ്ങൾ തന്നെ; ഞാൻ ലോകത്തെ കാണുന്നുണ്ട്, കേൾക്കുന്നുണ്ടു, ഘ്രാണിക്കുന്നുണ്ടു, സ്പൎശിക്കുന്നുണ്ടു, രുചിക്കുന്നുണ്ട്. ഇതിലധികം എന്താണ് വേണ്ടത്?

ചോദ്യം — പഞ്ചേന്ദ്രിയങ്ങൾ എങ്ങിനെ ഉണ്ടായി?

ഉത്തരം — പഞ്ചഭൂതങ്ങളിൽ നിന്നും.

ചോദ്യം—പഞ്ചഭൂതങ്ങൾ ഉണ്ടെന്നു നിങ്ങൾക്കെങ്ങിനെ അറിയാം?

ഉത്തരം—പഞ്ചേന്ദ്രിയങ്ങളെക്കൊണ്ടു.

ഞാൻ അങ്ങിനെ പറയുന്നതു വളഞ്ഞു വളഞ്ഞു വീണ്ടും ചോദ്യത്തിൽ വന്നുചേരുന്നതുപോലെയാണല്ലൊ. പഞ്ചേന്ദ്രിയങ്ങളുടെ സാക്ഷ്യം വിശ്വാസയോഗ്യമായിട്ടുള്ളതാണെന്നുനിങ്ങൾക്കെങ്ങിനെ അറിയാം? പഞ്ചേന്ദ്രിയങ്ങൾക്കു സ്ഥിരതയില്ല, ഇപ്പോൾ ഒരു വിധം പറയും, പിന്നീടു വേറൊരു വിധം പറയും, ഒരു സമയം ചൂടു സുഖമായിട്ടുള്ളതാണെന്നു പറയും, വേറൊരു സമയം ചൂടു ചീത്തയാണെന്നു പറയും. സംസർഗ്ഗംകൊണ്ടു സുഗന്ധം ദുർഗ്ഗന്ധമാണെന്നും ദുർഗ്ഗന്ധം സുഗന്ധമാണെന്നും പറയും. ആദിത്യൻ സമുദ്രത്തിൽ മുങ്ങുന്നതായും നക്ഷത്രങ്ങൾ ഭൂമിയെ ചുംബിക്കുന്നതായും കാണിക്കും. ജാഗ്രത്തിലെ സ്ഥിതി ഇങ്ങിനെയായി. ജാഗ്രത്തിൽ പറയുന്നതുപോലെയല്ല സ്വപ്നത്തിൽ പറയുന്നത്. സ്വപ്നത്തിൽ പറയുന്നതു പോലെയല്ല സുഷുപ്തിയിൽ പറയുന്നത്. എന്നോടു പറയുന്നതുപോലെയല്ല നിങ്ങളോടു പറയുന്നത്. ഒരു കുഞ്ഞിനോടു പറയുന്നതുപോലെയല്ല ഒരു വൃദ്ധനോടു പറയുന്നത്. ഒരു മൃഗത്തോടു പറയുന്നതുപോലെയല്ല ഒരു പക്ഷിയോടു പറയുന്നത്. മനുഷ്യനോടുപറയുന്നതുപോലെയല്ല ആനയോടു പറയുന്നത്. ആനയോടു പറയുന്നതല്ല എറുമ്പിനോടു പറയുന്നതു. പക്ഷിമൃഗാദികളുടെ പഞ്ചേന്ദ്രിയങ്ങൾ മനുഷ്യരുടെ പഞ്ചേന്ദ്രിയങ്ങളേക്കാൾ കൂടുതൽ ശക്തിയുള്ളതായും പല അനുഭവങ്ങൾ ഉണ്ട്. പട്ടിയുടെ ഘ്രാണേന്ദ്രിയശക്തി, കഴുകന്റെ നയനേന്ദ്രിയശക്തി ഇത്യാദികൾ സ്പഷ്ടങ്ങളല്ലേ? ഇനിയും ജാഗ്രത്തിൽ കാണുന്നതാണു ശരി. സുഷുപ്തിയിൽ കാണുന്നതു തെറ്റാണ് എന്നു എന്താ നിശ്ചയം? ജാഗ്രത്തിൽ കൂടുതൽ അനുഭവം ഉണ്ടെന്നും പറയാനില്ല. നാം ഉണർന്നിരിക്കുന്നിടത്തോളം കാലം നാം ഉറങ്ങുന്നുണ്ട്. അശേഷം

കൂടുതൽ കുറവില്ലാ. കുഞ്ഞുങ്ങൾ അവരുടെ അധികസമയവും ഉറക്കം കൊണ്ടു കഴിച്ചുകൂട്ടുന്നു. പഞ്ചേന്ദ്രിയങ്ങളുടെ സ്മരണയില്ലാതിരിക്കുന്ന സമയം ചെയ്യുന്ന പ്രവൃത്തിയ്ക്കാണു മാഹാത്മ്യം കൂടുതൽ എന്നു ഇതിനു മുമ്പിൽ തെളിയിച്ചിട്ടും ഉണ്ട്. അപ്പോൾ ഭൂരിപക്ഷം നോക്കിയാലും സുഷുപ്തിയുടെ ഭാഗത്താണ്. ഇനിയും ജാഗ്രത്തിനേക്കാൾ ശക്തി കൂടുതലും സുഷുപ്തിയ്ക്കാണ്. രാമമൂർത്തി സാൻഡോ മുതലായ അഭിനവഭീമസേനന്മാരുടെ ജാഗ്രൽശക്തിയേപ്പോലും സുഷുപ്തി അപഹരിക്കുന്നു. സ്വപ്നം ഒരു ചക്രവർത്തിയെ വെറും യാചകനാക്കിത്തീർക്കുന്നു. അപ്പോൾ കൂടുതൽ ശക്തിയും സുഷുപ്തിയ്ക്കാണ്. ആലോചന വർദ്ധിക്കുംതോറും ഇന്ദ്രിയങ്ങളുടെ സ്മരണ വിട്ടു മാറുന്നു എന്നു പറഞ്ഞതല്ലോ. നമ്മുടെ ബുദ്ധിശക്തികൊണ്ടു ആലോചിച്ചു വേണം ഒരു കാര്യം തീർച്ചപ്പെടുത്താൻ. അങ്ങിനെ അസാമാന്യമായ ആലോചനയുടേയും ബുദ്ധിയുടേയും ഫലം ആണ സുഷുപ്തിയിലെ അനുഭവം. അതൊരിക്കലും തെററാകുവാൻ പാടില്ലാ. ജാഗ്രത്തിലും സ്വപ്നത്തിലും ഓരോരുത്തരുടേയും അനുഭവം ഓരോ പ്രകാരമാണല്ലോ; സുഷുപ്തിയിൽ ഏതു കാലത്തും ഏതവസ്ഥയിലും ഏതു ജീവജാലങ്ങൾക്കും അനുഭവം ഒന്നുപോലെയാണ്. അപ്പോൾ സുഷുപ്തിയിലെ സാക്ഷ്യമല്ലേ വിശ്വാസയോഗ്യമായ സാക്ഷ്യം. ആ അവസ്ഥയിൽ പഞ്ചേന്ദ്രിയങ്ങളുടെ സാക്ഷ്യത്തിൽ പ്രപഞ്ചമില്ലല്ലോ. അതിനാൽ പ്രപഞ്ചമുണ്ടെന്നു വെറുതെ ഭ്രമിക്കേണ്ടാ. പ്രപഞ്ചം ഇല്ലാ. നിർഗ്ഗുണബ്രഹ്മം മാത്രമേയുള്ളൂ.

ജാഗ്രത്തിൽ പഞ്ചേന്ദ്രിയങ്ങൾ അവയുടെ ജോലിയെ ശരിയായിച്ചെയ്യുന്നപക്ഷം അവയാൽ സംഭരിക്കപ്പെടുന്ന സകല വസ്തുതകളേയും ബുദ്ധി സ്വീകരിക്കാത്തതു എന്തുകൊണ്ടു? ഏതെങ്കിലും ഒരു സാധനം സ്വാദുള്ളതാണെന്നു നാവു അറിയിച്ചാലും ഇതുകൊണ്ടു തരക്കേടൊന്നുമില്ലാ എന്നു ബുദ്ധിക്കുറിച്ചുവരുന്നതുവരെ അതിനെ സ്വീകരിക്കയില്ലം. ബുദ്ധിക്കു വിശ്വാസം വരേ

ണ്ടതു അനുഭവംകൊണ്ടാണ്. ആ അനുഭവത്തെ ഉണ്ടാക്കിയതും രസനേന്ദ്രിയംതന്നെയാണ്. അപ്പോൾ ബുദ്ധിയുടെ അഭിപ്രായത്തിനും വലിയ വിലയുണ്ടെന്നു വിശ്വസിക്കാൻ തരമില്ലം. അതങ്ങിനെ നിൽക്കട്ടെ. ബുദ്ധിക്കു ഇന്ദ്രിയങ്ങളുടെ ചാപല്യങ്ങളെ നല്ലതിന്മണ്ണം അറിയാം. വിവേകജ്ഞാനം ഇല്ലാത്ത ചപലന്മാർ എത്രതന്നെ സമർത്ഥന്മാരായാലും അവരെ അവരുടെ പോക്കിനു വിട്ടാൽ പല വൈഷമ്യങ്ങളും വന്നുചേരും. അങ്ങിനെയുള്ള ചപലന്മാരിൽനിന്നും വല്ല സാരാംശവും ഗ്രഹിക്കണമെന്നുണ്ടെങ്കിൽ അവരെ വെളിയിൽ വിടാതെയും അവരിൽ ഭ്രമം ജനിപ്പിക്കുന്ന വസ്തുക്കൾ യാതൊന്നുമില്ലാത്ത പ്രദേശത്തുവച്ചും, അവർ സ്വസ്ഥമായിരിക്കുന്ന സമയം നോക്കി സാവധാനത്തിൽ ചോദിച്ചു മനസ്സിലാക്കേണ്ടതാണ്. ഉദയം മുതൽ അസ്തമനംവരെ കൊമ്പുംമുറിച്ചു കറുകയിൽ അടിച്ച മൂരികളെപ്പോലെ സഞ്ചരിക്കുന്ന ഇന്ദ്രിയങ്ങളിൽനിന്നും അവയുടെ അനുഭവത്തിന്റെ സൂക്ഷ്മസ്ഥിതിയെ മനസ്സിലാക്കേണ്ടതു എപ്പോഴാണ്. അഞ്ചാറുകൂടി ഉത്സാഹമായി ചീട്ടുകളിച്ചുകൊണ്ടിരിക്കുന്നു എന്നു വിചാരിക്കുക. അവർ ചീട്ടു വിതിക്കുന്ന സമയംതന്നെ ഓരോരുത്തർ എന്തെല്ലാം പറയും. 'എനിക്കു രണ്ടടിയും മറാസും തന്നാൽ ഞാൻ കാണിച്ചുതരാം' 'എനിക്കു ഗുലാനും നാലു കൂലിയും കിട്ടിയാൽ മതി' 'എനിക്കു രണ്ടാസു കിട്ടിയാൽമതി.' എന്നിങ്ങനെ പലതും പറയും. ചീട്ടുവരുന്നതു അവരുടെ പറച്ചിലിനനുസരണമായിട്ടല്ലെന്നു എത്രതന്നെ അനുഭവിച്ചറിഞ്ഞാലും അവക്കു ഇങ്ങിനെ ഓരോന്നു പറയുന്നതു ബഹു ഉത്സാഹവും സമാധാനവുമാണു. കളി തുടങ്ങുമ്പോൾ 'എന്റെ രാജാവാണ്' 'എന്റെ റാണിയാണ്' 'രാജാവിന്റെകൂടെ ഒരു കൂലിയുണ്ടായിരുന്നെങ്കിൽ ഞാൻ പററിപ്പിച്ചേക്കാമായിരുന്നു.' 'എന്റെ കയ്യിൽ തുറുപ്പുണ്ടെന്നു കരുതിവേണം കളിപ്പാൻ. നിങ്ങളുടെരാജാവിനെ വെളിയിൽക്കാണട്ടെ' എന്നിങ്ങിനെ ഓരോ വാക്കുക

ളിൽനിന്നും ഭാവരസങ്ങളിൽനിന്നും പ്രവൃത്തികളിൽനിന്നും ചീട്ടുകളിയുടെ ഗന്ധമില്ലാത്ത ഒരാറം അന്ധാളിച്ചുപോകും. ഇവർ രാജദ്രോഹികളാണെ‌ാ എന്നുകൂടി സംശയിക്കും. അവരുടെ ലഹളയ്ക്കിടയ്ക്കു 'ഹെ ഇതെന്താണ്, ഇതു എവിടത്തെ രാജാവാണ്. നിങ്ങറം ഇങ്ങിനെ താഴെയിട്ടടിച്ചുകീറുന്നതെന്തിനാണ്. ഇങ്ങിനെ വഴക്കു പറയുന്നതെന്തിനാണ്. നിങ്ങളെ തമ്മിൽ പിന്നെ ഈ കടലാസുകഷണങ്ങളെ നിങ്ങറം ഇങ്ങിനെ പങ്കിട്ടെടുക്കുന്നതെന്തിനാണ്. പങ്കിട്ടെടുത്തു അടിച്ചുകീറാനാണെങ്കിൽ അതിനിത്ര പ്രയാസമെന്തിനു?' എന്നിങ്ങിനെ ചോദിച്ചാൽ 'നിങ്ങറംക്കിതിൻെറ കാൎയ്യമറിയാമോ?' എന്നൊ‌ാമറോ‌ാ പറഞ്ഞാലും ആയി. 'നിങ്ങറംക്കു ഒരു തൊഴിലില്ലെങ്കിൽ വല്ലിടത്തും പോയിക്കിടന്നുറങ്ങണം.' എന്നുപറഞ്ഞാലുംആയി; ഏതായാലും അവരിൽനിന്നു ആ സമയം യാതൊന്നും മനസ്സിലാക്കാൻ കഴികയില്ലാ. പക്ഷെ തനിയ്ക്കു അറിയേണ്ടകാൎയ്യമൊഴികെ അവർ പറയുന്നതും കാണിക്കുന്നതുമെല്ലാം മനസ്സിലാക്കാമായിരിക്കും. കളിയുടെ ഭ്രമമെല്ലാം തീൎന്നു അവർ സ്വസ്ഥമായിരിക്കുമ്പോറം അവരോടു ചോദിച്ചാൽ 'ഹേ! ഇതൊന്നും സാരമില്ലാ. വാസ്തവമല്ലാ. വെറും നേരംപോക്കു മാത്രമാണ്. വാസ്തവത്തിൽ ഒന്നുമില്ലാ. ഞങ്ങറംക്കു തമ്മിൽ ഒരു പിണക്കവുമില്ലാ. നിങ്ങറംക്കു അതിൻെറ കാൎയ്യമറിവാൻ പാടില്ലാത്തതുകൊണ്ടാണ് അങ്ങിനെ തോന്നുന്നതു.' എന്നുപറഞ്ഞു നിങ്ങളെ വാസ്തവം മനസ്സിലാക്കും. നമ്മുടെ ജീവിതകാലം ചീട്ടുകളിപോലെയാണെന്നു പല സംഗതികളെക്കൊണ്ടും തെളിവിക്കാം. ഏകദേശം അഞ്ചുപേരുടെ ചീട്ടുകളിയെപ്പോലെയാണ് ഇന്ദ്രിയങ്ങളുടെ അവസ്ഥ. ഇന്ദ്രിയങ്ങറം വെളിയിൽ സഞ്ചരിച്ചു ഓരോ കളികളിലും മററും ഭ്രമിക്കുന്ന സമയം അവ പല അസംബന്ധങ്ങളേയും പറയുകയും കാണിയ്ക്കയും ചെയ്യും. ഓരോ ഇന്ദ്രിയവും അതാതിൻെറ ഇരിപ്പിടത്തിൽ സുഖമായിരിക്കുന്ന സമയം ചോദിച്ചാലേ

വാസ്തവം ഗ്രഹിപ്പാൻ സാധിക്കുകയുള്ളു. അങ്ങിനെയിരിക്കുന്ന അവസ്ഥയാണ് സുഷുപ്തിയും സമാധിയും. അപ്പോൾ പ്രപഞ്ചവുമില്ലാ ഞാനുമില്ലാ എല്ലാം ഒന്നുതന്നെ എന്നു പറയുകയും ചെയ്യും. അഞ്ചൊരാൾ കൂടി ഒരു ക്ഷേത്രത്തിൽ പോകുന്നു എന്നിരിക്കട്ടെ. ഒരാൾ പഞ്ചവാദ്യം കേട്ടുകൊണ്ടു നിൽക്കും, ഒരാൾ വെടിക്കെട്ടുകൾ മുതലായ ആഘോഷങ്ങളെ കണ്ടുകൊണ്ടു നിൽക്കും. ഒരാൾ ലഡ്ഡു, ബോളി മുതലായ പലഹാരങ്ങളെ തിരക്കിപ്പിടിച്ച് അവയെ വാങ്ങി ഭക്ഷിച്ചു തുടങ്ങും. ഒരാൾ ലവേൺഡർ, കസ്തൂരി, പുഴുകു, പനിനീർ മുതലായവയുടെ സുഗന്ധത്തെ അനുഭവിച്ചു രസിക്കും. ഒരാൾ ആനയെത്തൊട്ടു നെറ്റിയിൽ വക്കുക, കുലവാഴ പിടിച്ചു നോക്കുക മുതലായവയെ ചെയ്യും. ഓരോരുത്തർക്കും ഒരു മാതിരി അലംബുദ്ധി വന്നു തിരികെ വീട്ടിൽ എത്തി സ്വസ്ഥമായിരിക്കുന്ന സമയം അവരോടു ഓരോ വിഷയത്തെപ്പറ്റി ചോദിച്ചാൽ അതിൻെറ സൂക്ഷ്മം മനസ്സിലാക്കാൻ കഴിയും. സംഗീതം കേട്ട് ആനന്ദിക്കുന്ന ഒരാളോടു കാര്യാലോചനക്കു ചെന്നാൽ അങ്ങിനെ ചെല്ലുന്നതു അയാൾക്കു ഉപദ്രവമായിത്തോന്നും. അഥവാ അയാൾ വല്ലതും പറഞ്ഞാലും അതു മിക്കവാറും അസംബന്ധമായിരിക്കും. 'ആ സ്ഥിതിക്കു ഞാൻ എന്താണ് വേണ്ടതു, ചിലവിനു കൂടി നിവൃത്തിയില്ലാ' എന്നു നിങ്ങൾ പറഞ്ഞാൽ 'എന്തായാലും പാട്ടുകാരൻെറ വായനക്കു പ്രത്യേകം ഒരു സുഖമുണ്ട്. ബലേ- ഭേഷ്- സംഗതി വക്കുന്നെങ്കിൽ അങ്ങിനെതന്നെ ചെയ്യണം, അവിടെത്തന്നെ വെക്കണം. ഹാ! ഭേഷ്!! ഭേഷ്!!!' എന്നായിരിക്കും മറുപടി പറയുന്നത്. ഒരാൾ ദുരിശമായി വല്ല ജോലിയിലും പ്രവേശിച്ചിരിക്കുമ്പോൾ അയാളിൽ നിന്നും ഒരു കാര്യവും മനസ്സിലാക്കാൻ സാധിക്കയില്ലാ. ജോലിത്തിരക്കു കഴിഞ്ഞാലും മനോരാജ്യത്തിൽ ഇരിക്കുമ്പോൾ ചോദിച്ചാൽ അതിലും കഷ്ടം. കേൾക്കതന്നെയില്ലാ. പറയുന്നതെല്ലാം അസംബന്ധമായിരിക്കും. യാതൊരു

ജോലിയും കൂടാതെ സുഖമായിരിക്കുന്ന സമയം ചോദിച്ചാൽ മനസ്സിലാകാം. ജാഗ്രദവസ്ഥയിൽ ഇന്ദ്രിയങ്ങൾക്കു ജോലിത്തിരക്കാണ്. സ്വപ്നാവസ്ഥയിൽ മനോരാജ്യമാണ്. സുഖം അനുഭവിക്കുന്നതു സുഷുപ്തിയിലാണ്. വാസ്തവം ഗ്രഹിക്കണമെങ്കിൽ അപ്പോൾ ചോദിക്കണം. ആ സന്ദർഭത്തിൽ ചോദിച്ചാൽ 'ശുദ്ധമേ അസംബന്ധം, ഒരു വസ്തുവില്ലാ, സുഗന്ധവുമില്ല ദുർഗ്ഗന്ധവുമില്ല, കൊട്ടുമില്ല വെടിയുമില്ലാ. ബോളിയുമില്ല ലഡ്ഡുവുമില്ലാ, കഠിനതയും ഇല്ലാ മാർദ്ദവവുമില്ലാ എന്നു ഓരോ ഇന്ദ്രിയവും അതതിന്റെ അനുഭവത്തെ പറയും.

ഒന്നുമില്ലെന്നുള്ള അടിസ്ഥാനത്തെ സംകല്പിച്ചു നിർമ്മിച്ചിരിക്കുന്ന ക്ഷേത്രവ്യവഹാരം കൊണ്ടു നമുക്കെന്തുപയോഗമുണ്ടെന്നു വിചാരിച്ചു നോക്കുക. ക്ഷേത്രവ്യവഹാരത്തിൽ അടങ്ങിയിരിക്കുന്ന സകല തത്വങ്ങളുടേയും അടിസ്ഥാനം 'പായിന്റ്' അല്ലെങ്കിൽ സ്ഥാനമാണ്. അതിനു നീളമാകട്ടെ വീതിയാകട്ടെ ഘനമാകട്ടെ ഇല്ല. അങ്ങിനെയുള്ള ഒരു വസ്തുവിനെ സംകല്പിക്കുന്നതെങ്ങിനെയാണ്: സംകല്പിച്ചപ്പോൾ അതിൽനിന്നും എന്തെല്ലാം ആകൃതികളും സംഗതികളും ഉണ്ടായി. ഒരു സ്ഥാനം സങ്കല്പിക്കപ്പെട്ടപ്പോൾ അനേകം സ്ഥാനങ്ങൾ സങ്കല്പിക്കപ്പെട്ടു. ഇങ്ങിനെ സങ്കല്പിക്കപ്പെട്ടിട്ടുള്ള പായിന്റുകൾ അല്ലെങ്കിൽ സ്ഥാനങ്ങൾ എല്ലാം ഒന്നുതന്നെയാണ്. അങ്ങിനെയുള്ള സ്ഥാനങ്ങൾ ഒന്നു ചേൎന്ന വക്രരേഖകളായും ഋജുരേഖകളായും വൃത്തങ്ങളായും ത്രികോണങ്ങളായും ചതുരങ്ങളായും ഇങ്ങിനെ എത്രയോ സ്വരൂപങ്ങൾ ഉണ്ടായി. സൂക്ഷ്മം ആലോചിച്ചാൽ ത്രികോണങ്ങളോ വരകളോ ഉണ്ടോ. രേഖകൾ സ്ഥാനങ്ങളെക്കൊണ്ടു നിർമ്മിക്കപ്പെട്ടിട്ടുള്ളവയാണ്. രേഖക്കു നീളം മാത്രമേയുള്ളു. ശേഷം ഘനവും വീതിയും നീളവുമില്ലാത്ത എത്രതന്നെ സ്ഥാനങ്ങൾ ചേൎന്നാലും നീളമുണ്ടാകുന്നതെങ്ങിനെയാണ്. ഇതേ പ്രകാരമാണ് പ്രപഞ്ചമുണ്ടായിട്ടുള്ളതും. പ്രപഞ്ചമാകുന്ന ക്ഷേത്ര

ത്തെപ്പററി വ്യവഹരിക്കുന്നതിനാലാണ് ക്ഷേത്രവ്യവഹാരം എന്നു പേർ സിദ്ധിച്ചതെന്നു വിചാരിക്കാം. ഘനവും നീളവും വീതിയും ഇല്ലാത്ത അനവധി സ്ഥാനങ്ങൾ ചേൎന്നപ്പോൾ നീളമുണ്ടെന്നു നാം എങ്ങിനെ സങ്കല്പിച്ചുവോ അതേ പ്രകാരമാണ് നിൎഗ്ഗുണബ്രഹ്മത്തിൽ പ്രപഞ്ചം സങ്കല്പിക്കപ്പെട്ടിട്ടുള്ളത്. ഒരാൾ ഒരു ചതുരമായിരിക്കും. ഒരാൾ ത്രികോണമായിരിക്കും. ഒരാൾ സമകോണത്രികോണമായിരിക്കും. ഒരാൾവക്രരേഖയായിരിക്കും. ഇങ്ങിനെ നോക്കിയാൽ അവസാനമില്ല. എന്നാൽ ഇവയിൽ എല്ലാററിലും സൂക്ഷ്മമായി അന്തൎഭവിച്ചിട്ടുള്ളതു സ്ഥാനം മാത്രമേയുള്ളു. സ്ഥാനമോ നിൎഗ്ഗുണമാണെന്നു പറഞ്ഞുവല്ലോ. സ്ഥാനത്തിൻെറ സങ്കല്പം വിട്ടുമാറുമ്പോൾ വൃത്തവുമില്ല ത്രികോണവുമില്ലാ. അതേപ്രകാരം സങ്കല്പം വിട്ടുമാറുമ്പോൾ പ്രപഞ്ചവും അപ്രത്യക്ഷമാകും. രേഖയുടെ സങ്കല്പത്തെ വിടുമ്പോൾ അതിൻെറ നാമരൂപാദികൾ നശിച്ചു സ്ഥാനം മാത്രം ശേഷിക്കും. നിൎഗ്ഗുണബ്രഹ്മം മാത്രമേയുള്ളു. പ്രപഞ്ചം ഇല്ലെന്നു ഇനിയുമെങ്കിലും മനസ്സിലാക്കിയാൽ കൊള്ളാം.

ഇനിയുംകാൻറ്, സ്ക്കോപ്പൻ ഹാവർ മുതലായ തത്വജ്ഞാനികളുടെ അഭിപ്രായങ്ങളും അദ്വൈതത്തെ ചിൻതാങ്ങുന്നു. അത്യന്തം പ്രസിദ്ധനായ ഡാക്ടർ ഡ്യൂസെൻ എന്ന ജെൎമ്മൻ തത്വജ്ഞാനി ഇങ്ങിനെ എഴുതിയിരിക്കുന്നു. '.........അഭിപ്രായം എന്തുതന്നെയായിരുന്നാലും പ്രപഞ്ചം വാസ്തവത്തിൽ ഇല്ലെന്നുള്ള മായാതത്വം പശ്ചിമദേശത്തെ അത്യന്തം ശ്രേഷ്ഠതയെ പ്രാപിച്ചിരിക്കുന്ന തത്വജ്ഞാനത്തോടു യോജിക്കുന്നു. രാമാനുജൻ മുതൽപേരുടെ തത്വങ്ങൾക്കു യാതൊരടിസ്ഥാനവും ഇല്ല. അവരുടെ അഭിപ്രായം സയൻസിനോടു അശേഷം യോജിക്കുന്നില്ലാ.' ഇനിയും ലോകപ്രസിദ്ധനായ ക്യാൻറ് എന്ന തത്വജ്ഞാനി എന്താണു പറഞ്ഞിരിക്കുന്നത്. 'പ്രപഞ്ചം മുഴുവൻ വിചാരങ്ങളുടെ മൂന്നു വക ഭേദങ്ങളാകുന്ന കാലം, ദേശം, അവസ്ഥ (കാ

ണം അല്ലെങ്കിൽ കാര്യം) എന്നിവയിൽ അടങ്ങിയിരിക്കുന്നു. ഏതെങ്കിലും ഒരു വസ്തു സ്ഥിതി ചെയ്യുന്നുണ്ടെങ്കിൽ അതു ഏതെങ്കിലും ഒരു കാലത്തിലും ഒരു ദേശത്തിലും ആയിരിക്കണം. അതു ഏതെങ്കിലും ഒരു കാരണവശാൽ ഉണ്ടായിട്ടുള്ളതായിരിക്കും വേറൊന്നിനു കാരണമായിത്തീരുകയും ചെയ്യും. എന്നാൽ കാലദേശാവസ്ഥകൾ മനസ്സിനു മാത്രമേയുള്ളു. അവ മനസ്സിന്റെ സ്ഥിതിയെ അവലംബിച്ചിരിക്കുന്നു. പ്രപഞ്ചം മുഴുവൻ കാലദേശാവസ്ഥകളിൽ അടങ്ങിപ്പോയി. അതായതു കാലദേശാവസ്ഥകൾ മാത്രമേയുള്ളു. കാലദേശാവസ്ഥകൾ പ്രത്യേകമില്ലാ. കേവലം മനോനിർമ്മിതങ്ങളാണ്' ഇതിന്റെ സാരമെന്താണ്? വാസ്തവത്തിൽ പ്രപഞ്ചമില്ലാ. വെറുതെ ഉണ്ടെന്നു തോന്നുകയാണ്. എന്നല്ലേ? എന്റെ വായനക്കാരിൽ ഇംഗ്ലീഷ് പഠിച്ചിട്ടുള്ളവർ (Dr. Denssen's Elements of Metaphysics) എന്ന പുസ്തകം വായിച്ചാൽ അവക്ക് ഇതിനെപ്പററി വേണ്ടതിൻവണ്ണം മനസ്സിലാക്കാൻ കഴിയും.

ശബ്ദം, രൂപം, സ്പർശം, രസം, ഗന്ധം ഇവയില്ലെങ്കിൽ പ്രപഞ്ചം ഇല്ലെന്നു തീർച്ചപ്പെടുത്താമല്ലോ. ഇവയിൽ അടങ്ങീട്ടുള്ളതല്ലാതെ പ്രപഞ്ചത്തിൽ വല്ലതും ഉണ്ടോ? അതിനാൽ ഇവയിൽ ഓരോന്നിനേയും പരിശോധിച്ചു നോക്കാം. ഒരു സംഗതിയുടെ വസ്തുതയെ മനസ്സിലാക്കണമെങ്കിൽ ബുദ്ധിയെ വേണ്ടതിന്നണ്ണം അതിൽ പ്രവേശിപ്പിക്കണം. ഒരു ശബ്ദം കേൾക്കുന്നു എന്നിരിക്കട്ടെ. നാം നമ്മുടെ ബുദ്ധിയെ അതിൽത്തന്നെ പ്രവേശിപ്പിച്ചാൽ കുറച്ചു നേരം കഴിയുമ്പോൾ അശേഷം ശബ്ദം കേൾക്കയില്ലാ. 'ശബ്ദേ തിഷ്ഠം ജഗത്' എന്നാണ് പ്രമാണം. ജഗത്തു മുഴുവൻ ശബ്ദത്തിൽ അടങ്ങിപ്പോയി. ശബ്ദത്തിൽത്തന്നെ മനസ്സിനെ നിറുത്തി അതിനെ പരിശോധിക്കുമ്പോൾ ശബ്ദം എന്നൊന്നില്ലെന്നു തെളിയും. ശബ്ദമില്ലെങ്കിൽ ലോകവും ഇല്ലല്ലോ. ഇനിയും രൂപമില്ലെങ്കിൽ ലോകമില്ലല്ലോ. രൂപം

ഉള്ളതുകൊണ്ടാണു നാം ഓരോന്നു കാണുന്നതും ലോകം ഉണ്ടെന്നു തീർച്ചപ്പെടുത്തുന്നതും. ഏതെങ്കിലും ഒരു സാധനത്തിൽത്തന്നെ നയനേന്ദ്രിയങ്ങളേയും ബുദ്ധിയേയും പ്രവേശിപ്പിച്ചാൽ കുറച്ചു കഴിയുമ്പോൾ ആ സാധനം അപ്രത്യക്ഷമാകും. ആ ഏക സാധനം അപ്രത്യക്ഷമാകുന്നതോടുകൂടി ലോകം മുഴുവൻ അപ്രത്യക്ഷമാകുന്നു. അപ്പോൾ രൂപം എന്നൊന്നില്ലാ എന്നു തെളിയുന്നു. രസം എന്നാൽ ജലാംശമാണ്. 'ജീവനുള്ളജനത്തിന്റെ ജീവനായുള്ളജീവനം.' അതിനാൽ ജലമില്ലെങ്കിൽ ലോകമില്ലാ. ഒരേ രസത്തിൽത്തന്നെ നമ്മുടെ ബുദ്ധിയെ പ്രവേശിപ്പിച്ചാൽ രസം എന്നൊരു കൂട്ടം ഇല്ലെന്നു തെളിയും. രസമില്ലെങ്കിൽ ജലമില്ലാ, ജലമില്ലെങ്കിൽ ജീവജാലങ്ങൾ ഇല്ലാ. ഇതേപ്രകാരം തന്നെ ഗന്ധമാകട്ടെ സ്പർശമാകട്ടെ ഇല്ലെന്നു തെളിയും. പഞ്ചഭൂതങ്ങളും പഞ്ചേന്ദ്രിയങ്ങളും ബുദ്ധിയും മനസ്സും ഒന്നും ഇല്ലെന്നു വരും. പിന്നെ പ്രപഞ്ചം ഉണ്ടെന്നു വരുന്നതു എങ്ങിനെയാണ്?

ഇനിയും ഒന്നുമില്ലാത്ത പ്രദേശത്തു അനവധി സാധനങ്ങൾ ഉണ്ടെന്നു തോന്നുന്നതിൽ അതിശയിക്കാനില്ല. ആകാശം വാസ്തവത്തിൽ ഇല്ലല്ലോ. എങ്കിലും മേല്പട്ടു നോക്കുമ്പോൾ നാം ആകാശം കാണുന്നു. അതിനു വർണ്ണമുള്ളതായും തോന്നുന്നു. മൃഗതൃഷ്ണയിൽ ജലമുണ്ടെന്നു തോന്നുന്നതു എന്തുകൊണ്ടാണ്. വാസ്തവത്തിൽ ജലമുണ്ടോ? വൃക്ഷലതാദികൾ അശേഷം ഇല്ലാത്ത പ്രദേശങ്ങളിൽ (വർഷകാലത്തിൽ പുഞ്ചപ്പാടങ്ങളിൽ) വെള്ളത്തിലും ആകാശത്തിലും തൊടാതെ ചില സ്വരൂപങ്ങൾ നിൽക്കുന്നതായി ചിലക്കു തോന്നുന്നതെന്തുകൊണ്ടാണ്? വാസ്തവത്തിൽ അങ്ങിനെയുള്ള സ്വരൂപങ്ങൾ ഉണ്ടോ? അതിനാൽ ഒന്നുമില്ലെങ്കിലും ഓരോന്നുണ്ടെന്നു തോന്നുന്നതിൽ അതിശയിക്കാനില്ലാ



## അദ്ധ്യായം 8.

സൃഷ്ടിയിൽപെട്ട സകല വസ്തുക്കളിലും സത്വഗുണം രജോഗുണം, തമോഗുണം എന്നിങ്ങിനെ മൂന്നു ഗുണങ്ങളും അടങ്ങിയിരിക്കുന്നു. തമോഗുണത്തിന്റെ ലക്ഷണം മന്ദതയും രജോഗുണത്തിന്റെ ലക്ഷണം ചൊടിയും സത്വഗുണത്തിന്റെ ലക്ഷണം ശക്തിയും ആണ്. രജോഗുണവും തമോഗുണവും തുല്യമായിരിക്കുന്ന അവസ്ഥയാണ് സത്വഗുണം. എത്രതന്നെ തമോഗുണമുള്ള ഒരു സാധനത്തിൽ പോലും സ്വല്പമെങ്കിലും രജോഗുണവും, തമോഗുണത്തിന്റെയും രജോഗുണത്തിന്റെയും അനുപാതത്തിനനുസരണമായി സത്വഗുണവും ഉണ്ടായിരിക്കും. പൂർണ്ണസത്വഗുണം പൂർണ്ണമായ ശക്തിയാണ്. ലോകത്തിൽ അല്പമെങ്കിലും ചലനം ഇല്ലാത്തതായ യാതൊരു വസ്തുവുമില്ല. ഒരു കല്ലിനു ചലനമില്ലെന്നു നമുക്കു തോന്നുന്നു എന്നു വരികിലും വാസ്തവത്തിൽ അതിനും ചലനമുണ്ട്. പക്ഷേ നമ്മുടെ ദൃഷ്ടിയിൽ പെടാൻ മാത്രമുള്ള ചലനമില്ലാത്തതിനാൽ നാം കാണുന്നില്ല. ഇംഗ്ലീഷ് ശാസ്ത്രജ്ഞന്മാരും ഇതിനെ സമ്മതിക്കുന്നുണ്ട്. ചലനമെ എന്നാൽ ചൊടി, അതായതു രജോഗുണം. തമോഗുണം മന്ദത. അപ്പോൾ ഒരു കല്ലിൽ അല്ലെങ്കിൽ ഏതെങ്കിലും ഒരു വസ്തുവിൽ തമോഗുണവും രജോഗുണവും ഉണ്ടെന്നു സിദ്ധിച്ചു. ഈ രണ്ടു ഗുണങ്ങളും ഒരേ അളവിൽ ആയിത്തീരുന്നതാണ് സത്വഗുണം ഏതു സ്ഥിതിക്കു ആ പദാർത്ഥത്തിലെ തമോഗുണത്തിന്റെയും രജോഗുണത്തിന്റെയും അളവനുസരിച്ചു ഏറെക്കുറെ സത്വഗുണവും ഉണ്ടായിരിക്കും. തമോഗുണം പ്രാധാന്യതയെ പ്രാപിച്ചിരിക്കുന്ന അവസ്ഥയിൽ അതിനു പ്രവൃത്തിപ്പാനുള്ള ശക്തി എത്രമാത്രം കുറഞ്ഞിരിക്കുമോ അതേപ്രകാരംതന്നെ രജോഗുണം അസാമാന്യമായ നിലയെ പ്രാപിച്ചിരിക്കുമ്പോഴും അതിനു പ്രവൃത്തിപ്പാനുള്ള ശക്തി കുറയും. തമോഗുണത്തിനു നിചസ്ഥിതിയി

ലും അതായതു ഏററവും കുറഞ്ഞ നിലയിലും, ഉച്ചസ്ഥിതിയിലും അതായതു ഏററവും കൂടിയ നിലയിലുംകൂടി പ്രവൃത്തിപ്പാൻ ശക്തിയില്ലാ. എന്തുകൊണ്ടെന്നാൽ തമോഗുണം ഏററവും കുറഞ്ഞ നിലയിൽ ഇരിക്കുന്ന പദാൎത്ഥത്തിൽ രജോഗുണം ഏററവും കൂടിയ നിലയിൽ ഇരിക്കും. തമോഗുണം ഏററവും കൂടിയ നിലയിൽ ഇരിക്കുന്ന പദാൎത്ഥത്തിൽ രജോഗുണം ഏററവും കുറഞ്ഞ നിലയിൽ ഇരിക്കും. അതുകൊണ്ടു ഈ രണ്ടു ഗുണങ്ങളിൽ ഒരോന്നും ക്രമത്തിൽ അധികമുള്ളതുകൊണ്ടും ഏററവും കുറച്ചുള്ളതുകൊണ്ടും പ്രയോജനമില്ലാ. അല്പമായ ചലനത്തെ അതായതു പൂൎണ്ണമായ തമോഗുണത്തെ നമുക്കു എതുപ്രകാരം തിരിച്ചറിവാൻ സാധിക്കയില്ലയോ അതേപ്രകാരംതന്നെ അനല്പമായ ചലനത്തേയും നമുക്കു തിരിച്ചറിവാൻ സാധിക്കയില്ലാ. ഭൂമി സൎവ്വദാ ചലിച്ചുകൊണ്ടിരിക്കുന്നു എങ്കിലും അറിയുന്നില്ലാ. ആതു ഭൂമിയുടെ ചലനം അസാമാന്യമായ നിലയെ പ്രാപിച്ചിരിക്കുന്നതിനാലാണ്. ശബ്ദവും വെളിച്ചവും ഉണ്ടാകുന്നതു ചലനം നിമിത്തമാണു. ശബ്ദവും മറ്റും ചലനങ്ങളാണു (Vibrations). ഏററവും കുറഞ്ഞ ചലനത്തോടുകൂടിയ ശബ്ദത്തേയും ഏററവും കൂടിയ ചലനത്തോടുകൂടിയ ശബ്ദത്തേയും നമുക്കു കേൾക്കാൻ സാധിക്കയില്ലാ. അതുപോലെ ഏററവും കുറഞ്ഞ വെളിച്ചത്തേയും ഏററവും കൂടിയ വെളിവെളിച്ചത്തേയും കണ്ണുകൊണ്ടു കാണ്മാൻ സാധിക്കയില്ലാ. തന്നേക്കാൾ ബലം കുറഞ്ഞ ഒരു ശാന്തചിത്തനോടു അത്യന്തം ബലവാനായ ഒരാൾ അശേഷം ക്ഷമയില്ലാതെ അതിരുകവിഞ്ഞ ചൊടിയോടും ദ്രുതഗതിയോടും എതിൎത്താൽ, വിജയിയായിത്തീരുന്നതു നിശ്ചയമായും ശാന്തചിത്തനായിരിക്കും. അപ്പോൾ പരിപൂൎണ്ണമായശക്തി എന്നു പറയുന്നതു പരിപൂൎണ്ണമായ സത്വഗുണമാണു. യോഗികൾ ഈശ്വരനാണെന്നു വച്ചിരിക്കുന്നതു ഈ ശക്തിയെയാണു. പക്ഷെ ഈ ശക്തി ഒരു കാലത്തു, വീണ്ടും തമോഗുണവും രജോഗുണവു ആ

യിത്തീരുമെന്നുള്ള കഥയെ അവർ വിസ്മരിച്ചുകളഞ്ഞു. സത്വഗുണം ഒരുകാലത്തു വീണ്ടും രജോഗുണവും തമോഗുണവുമായി വേർപിരിയും. അതിനാൽ സത്വഗുണം ഒരിക്കലും നിത്യനായ ഈശ്വരനായിരിക്കാൻ പാടില്ല. സകല പ്രവൃത്തികൾക്കും ഒരു പ്രവൃത്തിയുണ്ട്. അതു പ്രവൃത്തിക്കെതിരായും പ്രവൃത്തിയെപ്പോലെ തുല്യശക്തിയോടുകൂടിയതായും ഇരിക്കും. അപ്പോൾ തമോഗുണത്തേയും രജോഗുണത്തേയും പൂർണ്ണസത്വഗുണമാക്കിത്തീർത്ത പ്രവൃത്തിയുടെ എതിർപ്രവൃത്തിയിൽ സത്വഗുണം വീണ്ടും തമോഗുണവും രജോഗുണവുമായി വേർതിരിയും. അതിനാൽ ഈശ്വരൻ സഗുണനാണെന്നു പറയുന്നതു ശുദ്ധമേ അസംബന്ധമാണു. സഗുണത്തിനു മാററമുണ്ടു. ഈശ്വരനു അപ്പോൾ മാററമുണ്ടാകാതെ നിവൃത്തിയില്ലല്ലോ. അതുകൊണ്ടു ഈശ്വരൻ സഗുണനല്ല നിർഗ്ഗുണൻതന്നെയാണ്.

ഇനിയും ചലനത്തെ സംബന്ധിച്ചു ഒന്നുരണ്ടു സംഗതികൾ കൂടി ഗ്രഹിപ്പാനുണ്ട്. സകല ചലനങ്ങളും വൃത്താകാരത്തിൽ ആണു. ജലത്തിൽ ഒരു കല്ലോ മററോ എടുത്തിടുന്നതിൽനിന്നും ഇതിനെ മനസ്സിലാക്കാവുന്നതാണു.

സകല ചലനങ്ങളുടേയും ഒത്ത മദ്ധ്യം അതായതു ആദ്യം ചലനം ഉണ്ടാകുന്നതു എവിടെയൊ അവിടം ശാന്തമായിരിക്കും. വൃത്താകാരമായ ഒരു ചെമ്പുതകിടിൻെറ ഒത്ത മദ്ധ്യത്തു ഒരു കമ്പി കൊണ്ടു അടിക്കുക. അതിൻെറ ശേഷം അവിടെ ചെവി കൊടുത്താൽ മററുള്ള ഭാഗങ്ങളെ അപേക്ഷിച്ചു അവിടം ശാന്തമായിരിക്കും.

സകല ചലനങ്ങളും ഒരു നിശ്ചിതനിയമത്തെ അനുസരിച്ചിരിക്കും. ഒരു തിവണ്ടിയെ മണിക്കൂറൊന്നിനു 60 മയിൽ വീതം ഓടത്തക്ക വിധത്തിൽ പുകയും കൊടുത്തു ഡിഗ്രിയും ശരിപ്പെടുത്തി വിടുന്നു എന്നു വിചാരിക്കുക. അതിൻെറ ആവിയുടെ ശക്തി താനെ കുറഞ്ഞു കുറഞ്ഞു അതിനു തീരെ ഓടാൻ ശ

കഴിയില്ലാതാകുന്നതുവരെ ഒരേതോടി താനെതന്നെ ഒരിടത്തു നിൽക്കുന്നു എന്നിരിക്കട്ടെ. അപ്പോൾ ആദ്യത്തെ സെക്കണ്ടിലെ വേഗത്തിനനുസരണമായിരിക്കും ഒടുവിലത്തെ സെക്കണ്ടിലെ വേഗം· വണ്ടി ആകപ്പാടെ അറുപതു സെക്കണ്ടു ദൂരത്തിൽ ഓടി അവിടെ നിൽക്കുന്ന പക്ഷം ഒന്നാമത്തെ സെക്കണ്ടിലെയും അറുപതാമത്തു സെക്കണ്ടിലേയും; രണ്ടാമത്തെ സെക്കണ്ടിലെയും അമ്പത്തൊൻപതാമത്തെ സെക്കണ്ടിലെയും മൂന്നാമത്തെ സെക്കണ്ടിലേയും അമ്പത്തെട്ടാമത്തെ സെക്കണ്ടിലേയും ഇങ്ങിനെ ആദ്യവും അവസാനവും ഉള്ള ഓരോ സെക്കണ്ടുകളിലേയും ഗതി അല്ലെങ്കിൽ വേഗം അല്ലെങ്കിൽ ചലനം ഒരേ അളവിൽ ഇരിക്കും. ചലനത്തിൽ ഒരിക്കൽ സംഭവിക്കുന്ന അവസ്ഥ വീണ്ടും ഒരു കാലത്തു സംഭവിക്കാതിരിക്കയില്ലെന്നു ഈ പരീക്ഷകൊണ്ടു വ്യക്തമാകുന്നു. അപ്പോൾ പ്രപഞ്ചത്തിൽ ഇപ്പോൾ ഉള്ള സകല ചലനങ്ങളും ഇതിനു മുമ്പിൽ ഉണ്ടായിട്ടുള്ളവയാണ്. ഇനിയും ഒരു കാലത്തു ഇതേ ചലനങ്ങൾ തന്നെ ഉണ്ടാകയും ചെയ്യും.

ഏതു ചലനവും ഉച്ചസ്ഥിതിയിൽ എത്തിയാൽ വീണ്ടും നീചസ്ഥിതിയിൽ എത്തുന്നതുവരെ അതിന്റെ ഗതി കീഴ്പോട്ടാണ്. അതും നിശ്ചിതനിയമത്തിനു അനുസരണമായിരിക്കും.

നിർഗ്ഗുണത്തിൽ മാത്രം ചലനം ഇല്ല. നിർഗ്ഗുണബ്രഹ്മത്തിന്റെ അടുത്ത പടി പൂർണ്ണസത്വഗുണമാണ്. സത്വഗുണം നിർഗ്ഗുണബ്രഹ്മമായിത്തീരുന്നതു എങ്ങിനെയാണെന്നോ നിർഗ്ഗുണബ്രഹ്മത്തിൽ ഗുണം തോന്നിയതു എങ്ങിനെയാണെന്നോ നമുക്കു ഊഹിപ്പാൻ നിവൃത്തിയില്ല. അതു അനുഭവിച്ചറിയേണ്ടതു തന്നെയാണ്. ഏതായാലും സത്വഗുണത്തിൽനിന്നും അല്ലാതെ അതായതു പരിപൂർണ്ണമായ ജ്ഞാനത്തിൽ നിന്നും അല്ലാതെ നിർഗ്ഗുണത്തിൽ കടക്കാൻ സാധിക്കയില്ല. നിർഗ്ഗുണബ്രഹ്മത്തിന്റെ അടുത്ത പടിയായ ജ്ഞാനത്തിൽ പ്രവേശിച്ചു കഴിയു

മ്പോൾ ആ പടിയിൽനിന്നും ക്രമേണ നിർഗ്ഗുണബ്രഹ്മത്തിലേക്ക കടക്കാൻ സാധിക്കും. അതുവരെ നിർഗ്ഗുണബ്രഹ്മം ഒന്നുണ്ടെന്നു വിശ്വസിച്ചു സമാധാനപ്പെടാൻ മാത്രമേ തരമുള്ളൂ.

സകല ചരാചരങ്ങളിലും ശക്തി അതായതു ഈശ്വരൻ ഉണ്ട്. ആ ശക്തി തന്നെയാണ് മനുഷ്യനിൽ സ്ഥിതി ചെയ്യുന്നത്. ആ ശക്തിതന്നെ നന്മയേയും തിന്മയേയും ഉണ്ടാക്കിയതും. ആ ശക്തി തന്നെയാണ് സുഖദുഃഖങ്ങളെയനുഭവിക്കുന്നതും. അപ്പോൾ ഈശ്വരൻ മനഃപൂർവ്വമായി സംസാരസുഖത്തെയനുഭവിക്കുകയാണ്. അതിനെ തടുക്കാൻ ആരു വിചാരിച്ചാലും കഴികയില്ല. നമുക്കെന്തു ചേതം? ചുമ്മാ അനുഭവിക്കട്ടെ എന്നു വിചാരിച്ചാൽ പോരേ? നമുക്ക യാതൊരു ചുമതലയും ഇല്ലല്ലോ.

ഇനിയും ശക്തിയില്ലെങ്കിൽ പ്രപഞ്ചമില്ല. ഒരാൾ മരിക്കുന്നു. മരിച്ച ശേഷം കിടക്കുന്ന ശവത്തിലും ആ ശക്തിയുണ്ട്. ശക്തിയില്ലെങ്കിൽ അതിനു സ്വരൂപാദികൾ ഉള്ളതു എന്തുകൊണ്ടാണ്? ശവത്തിന്റെ ഓരോ പരമാണുക്കളേയും കൂട്ടിച്ചേർത്തിരിക്കുന്നതു ശക്തിയല്ലേ. ആ പരമാണുക്കളും ശക്തി തന്നെയല്ലേ? പരമാണുക്കളെ പരിശോധിക്കുംവിഷയത്തിൽ അവ ശക്തിതന്നെ വേറൊന്നും അല്ല എന്നു വരും. അപ്പോൾ പ്രപഞ്ചം മുഴുവൻ ശക്തിതന്നെയാണ്. ശക്തിയല്ലാതെ വേറൊന്നുമില്ല. പ്രപഞ്ചം ഉണ്ടെന്നു തോന്നുക മാത്രമാണ്. നന്മയും തിന്മയും തന്നെ ശക്തിയല്ലേ? സകല കർമ്മങ്ങളും ശക്തിയല്ലേ? പ്രപഞ്ചത്തിൽ നിന്നും ശക്തിയെ എടുത്താൽ ബാക്കി വല്ലതും ഉണ്ടായിരിക്കുമോ? ഉണ്ടെങ്കിൽ ആ പദാർത്ഥം ശക്തിയില്ലാതെ സ്ഥിതി ചെയ്യുന്നതു എങ്ങിനെയാണ്. ഏതുപാധിയിൽ സ്ഥിതി ചെയ്താലും ശക്തി ശക്തിയോടു തന്നെ ചേരും. ശക്തി മാത്രമേ ശേഷിക്കുകയും ഉള്ളൂ. അപ്പോൾ ലോകത്തിൽ ഉപാധികൾ വേറെ ശക്തി വേറെ എന്നില്ല. ശക്തി തത്വത്തെ സ്വീകരി

ക്കുമ്പോഴും ഒന്നുമാത്രമേയുള്ളു. രണ്ടില്ലാ എന്നു വരും. സുഖദുഃഖാദികളും ശക്തിയാണല്ലൊ. അപ്പോൾ ശക്തിയെ ഈശ്വരനായി ഗണിക്കുന്നതെങ്ങിനെയാണ്? അതിനാൽ ആശക്തിക്കുമീതെ സുഖദുഃഖാദികൾ ഇല്ലാത്തതായ ഒരവസ്ഥയുണ്ടായിരിക്കണം. അതാണു നിർഗ്ഗുണബ്രഹ്മം.



## അദ്ധ്യായം 4.



അന്യൻ — ഞാൻ ഈയിടയിൽ ആലത്തൂർ ബ്രഹ്മാനന്ദ സ്വാമി അവർകളാൽ ഉണ്ടാക്കപ്പെട്ട മോക്ഷപ്രദീപം ആനന്ദ സൂത്രം മുതലായ പുസ്തകങ്ങളെ വായിക്കുന്നതിനിടയായി. അവയിൽ ജ്ഞാനയോഗത്തേക്കാൾ രാജയോഗമാണു ശ്രേഷ്ഠമായിട്ടുള്ളതെന്നും, വിഗ്രഹാരാധനവും മററും ശുദ്ധമെ അബദ്ധമാണെന്നും, പ്രമാണപുരസ്സരം യുക്തിയുക്തമായിത്തെളിയിച്ചിരിക്കുന്നു. സ്വാമി അവർകളുടെ പഠിപ്പും ധൈര്യവും സാമാന്യമല്ലാ. എത്രയോ മഹാന്മാരുടെ ഓരോ ന്യൂനതകളെ സംശയം കൂടാതെ ചൂണ്ടിക്കാണിച്ചിരിക്കുന്നു. അസഹനീയങ്ങളായ വചനപ്രയോഗങ്ങളെക്കൊണ്ടു ആചാര്യന്മാരെയും മററും ലേശം കൂസൽ കൂടാതെ അധിക്ഷേപം ചെയ്തിട്ടും അവർ അദ്ദേഹത്തോടെതിർക്കുന്നതിനുമാത്രം സമർത്ഥരല്ലാത്തതിനാൽ മൌനവ്രതത്തെ അവലംബിക്കുന്നു. ബ്രാഹ്മണരേയും ധാരാളം ആക്ഷേപിച്ചിട്ടുണ്ടു.

ഞാൻ — നിങ്ങളും ഇപ്രകാരം മഹാന്മാരെ നിന്ദിച്ചുതുടങ്ങിയിരിക്കുന്നതെന്താണ്? പരബ്രഹ്മത്തിൽ ലയിച്ചിരിക്കുന്ന ദിവ്യനും അത്യുൽകൃഷ്ടമായ അഹിംസയെ ലോകമെങ്ങും പ്രചരിപ്പിക്കുന്നതിനുവേണ്ടി അനേകം യുക്തികളെ പ്രസ്താവിച്ചിരിക്കുന്ന വിദ്വൽകേസരിയും ആയ സ്വാമി അവർകൾപോലും മഹാന്മാരെ ആക്ഷേപിച്ചിരിക്കുന്ന സ്ഥിതിക്കു നമ്മളും അങ്ങിനെ

ചെയ്യേണ്ടതാണെന്നൊ ചെയ്യുന്നതുകൊണ്ടു ദോഷമില്ലെന്നൊ ആണൊ നിങ്ങളുടെ വിചാരം. മഹാന്മാരെ ആക്ഷേപിക്കുന്നതു സാമൎത്ഥ്യമാണെന്നാണൊ നിങ്ങളും ധരിച്ചിരിക്കുന്നതു. ലോകത്തിൽ ആരെയെങ്കിലും നിൎഭയമായി ആക്ഷേപിക്കയോ ഉപദ്രവിക്കയോ ചെയ്യാമെന്നുണ്ടെങ്കിൽ അതു മഹാന്മാരെ മാത്രമാണു. ക്ഷമയില്ലാത്ത ചപലന്മാരോടേല്ക്കുന്നതിനു വളരെ മുൻകരുതൽ വേണം. അതിനാണു ധൈൎയ്യം വേണ്ടതും. നിങ്ങൾ പറയുന്ന പുസ്തകങ്ങളെല്ലാം ഞാനും വായിച്ചു. അതിൽ മിക്കഭാഗങ്ങളിലും പുച്ഛരസം ധാരാളം പ്രകടിപ്പിച്ചിട്ടുണ്ടു. സാരഗ്രാഹികൾക്കു ഒരാളുടെ സംസാരത്തിൽനിന്നോ കൃതികളിൽനിന്നോ അവരുടെ സ്വഭാവത്തെ ഒരുവിധം മനസ്സിലാക്കാൻ കഴിയും. ഉള്ളിൽ അശേഷം പുച്ഛരസമില്ലാതെ സകല ജീവജാലങ്ങളേയും സമഭാവനയോടുകൂടി കാണുന്ന ഒരാളിൽനിന്നും ഒരിക്കലും പുച്ഛരസം ഉത്ഭവിക്കയില്ലാ. സ്വാമിഅവൎകളോ എന്നാൽ യോഗാനന്ദത്തെ അനുഭവിച്ചനുഭവിച്ചു സാക്ഷാൽ പരബ്രഹ്മത്തോടുചേൎന്നിരിക്കുന്നോ യോഗീശ്വരനാണു താൻ എന്നു സധൈൎയ്യം പ്രസ്താവിച്ചും ഇരിക്കുന്നു. അദ്ദേഹം പറയുമ്പോലെയുള്ള നിലയിൽ എത്തിയിട്ടുള്ള മഹാന്മാരുടെ ലക്ഷണം അഹിംസയാണെന്നും യോഗശാസ്ത്രത്തിൽ പ്രസ്താവിച്ചുകാണുന്നു. ജ്ഞാനയോഗശാസ്ത്രത്തിലും അങ്ങിനെതന്നെ. ആസ്ഥിതിക്കു ജ്ഞാനയോഗപ്രകാരം സിദ്ധിക്കുന്ന ദിവ്യപദവും അദ്ദേഹമഭ്യസിക്കുന്ന രാജയോഗപ്രകാരം സിദ്ധിക്കുന്ന പദവും രണ്ടാണെന്നു തെളിയുന്നു. അങ്ങിനെയാണെങ്കിൽ രാജയോഗപ്രകാരവും ജ്ഞാനയോഗപ്രകാരവും ചെന്നുചേരുന്ന നിലകളിൽ ഏതിനാണു ശ്രേഷ്ഠത്വം കൂടുതലെന്നാണു ഇനിയും ആലോചിപ്പാനുള്ളതു. ജ്ഞാനയോഗംകൊണ്ടു ബ്രഹ്മാനന്ദത്തെ അനുഭവിക്കുന്ന പുണ്യരാശി ഒന്നുകൊണ്ടും ആരേയും പരിതപിപ്പിക്കയില്ലാ. നന്മയെന്നും തിന്മയെ

നും ഉള്ള ഭേദഭാവങ്ങൾ തന്നെ അദ്ദേഹത്തിനില്ലാ. ചണ്ഡാലനേയും ബ്രാഹ്മണനേയും മൂഢനേയും വിദ്വാനെയും അദ്ദേഹം ഒന്നുപോലെ സ്നേഹിക്കും. സ്വാമി അവർകളുടെ യോഗശാസ്ത്രപ്രകാരം സിദ്ധിക്കുന്ന നിലയിൽ എത്തുന്ന ആൾക്കു പുണ്യപാപാദികളായ ഗുണങ്ങളോ ദോഷങ്ങളോ ഉണ്ടാകാതിരിപ്പാൻ തരമില്ലെന്നു അദ്ദേഹത്തിൻെറ സ്വഭാവംതന്നെ തെളിവിക്കുന്നു. ഈരണ്ടു നിലകളിൽവച്ചു ശ്രേഷ്ഠമായിട്ടുള്ളതു ഏതാണെന്നു നിങ്ങൾ തന്നെ നിശ്ചയിക്കുവിൻ.

അന്യർ—ഒരാളെ പൂജിക്കുന്നതിൽനിന്നും അനേകം ആനേകം ആളുകൾക്കു ഗുണം നേരിടുമെന്നു പൂർണ്ണവിശ്വാസമുള്ള പക്ഷം ആ ആളെത്താഴ്ത്തിപ്പറയുന്നതും നല്ലതല്ലേ?

ഞാൻ—നന്മയെന്നും തിന്മയെന്നും ഉള്ള ഭേദഭാവം ഇല്ലാത്തവർക്കു ലോകത്തിൽ ഒരു പ്രവൃത്തിയും ചീത്തയാണെന്നു തോന്നുകയില്ല. തോന്നാത്തപക്ഷം എല്ലാം നല്ലതും വേണ്ടതും ആണെന്നേ തോന്നുകയുള്ളൂ. അങ്ങിനെയുള്ള ജ്ഞാനി ആരെയാണു പൂജിക്കുന്നതും ശാസിക്കുന്നതും. ലോകത്തിലെ സകല ചരാചരങ്ങളും സകല സംഭവങ്ങളും മനുഷ്യനെ നിർവ്വാണപദത്തിലേക്കു കൊണ്ടുവിടുന്ന സോപാനങ്ങളാണെന്നു അദ്ദേഹത്തിനു പൂർണ്ണവിശ്വാസവും അനുഭവവും ഉണ്ടു.

അന്യർ—അപ്പോൾ നന്മയും തിന്മയും ഇല്ലെന്നാണൊ നിങ്ങൾ പറയുന്നതു?

ഞാൻ—നിശ്ചയമായും ഇല്ലാ. ഉണ്ടെന്നു വിചാരിക്കുന്നതിൽപരം കഷ്ടം വേറൊന്നുമില്ലാ. അങ്ങിനെയുള്ളപക്ഷം ഈശ്വരൻ സർവ്വവ്യാപിയും നിർഗ്ഗുണനും ആണെന്നുള്ള തത്വം അസ്ഥിവാരത്തോടുകൂടി തകർന്നുപോകും. സകലചരാചരങ്ങളും നിർഗ്ഗുണബ്രഹ്മംതന്നെയാണു. നിർഗ്ഗുണബ്രഹ്മം വേറെ സൃഷ്ടി വേറെ എന്നു തോന്നുന്നതു വാസ്തവമല്ല. എന്നിൽ ലവലേശം ഇല്ലാത്തതായ ഒരു സാധനം എന്നിൽനിന്നും ഉണ്ടാകുന്നതു എങ്ങി

നെയാണു? ഒരു ഗുണവും ഇല്ലാത്ത നിർഗ്ഗുണബ്രഹ്മത്തിൽ നന്മയെവിടെ തിന്മയെവിടെ? അനേകം ഗുണങ്ങളെക്കൊണ്ടു നിൎമ്മിക്കപ്പെട്ട ഒരു ശക്തിയാണു പരബ്രഹ്മമെന്നുവരികിൽ ആ പരബ്രഹ്മത്തിനു നാശമുണ്ടാകാതെ തരമില്ലാ. പരബ്രഹ്മവും പ്രപഞ്ചവും രണ്ടാണെന്നു വരുന്നപക്ഷം ഈശ്വരൻ സൎവ്വവ്യാപിയല്ലെന്നു പറയേണ്ടിയിരിക്കുന്നു. നന്മയിലും തിന്മയിലും ഒരുപോലെ ശക്തിയുണ്ടു. ശക്തിയെ ഈശ്വരനായി സ്ഥാപിക്കുംവിഷയത്തിൽ അദ്ദേഹം തിന്മയിൽ സ്ഥിതിചെയ്യുന്നതു എന്തിനാണു. 'മത്തേഭംപാംസുസ്നാനം കൊണ്ടല്ലോതൃപ്തിപ്പെടു നിത്യവുംസ്വച്ഛജലാന്തേ നിലെക്കുളിക്കിലും' എന്നുള്ളതു ഈശ്വരനും സംബന്ധിക്കുമോ. സഗുണനായ ഈശ്വരൻ മനഃപൂൎവ്വമായി ദുൎജ്ജനങ്ങളിലും ചീത്തവസ്തുക്കളിലും അധികം വസിക്കുന്നതു എന്തുകൊണ്ടാണു? സാധാരണ മനുഷ്യരുടെ തോതനുസരിച്ചു ഈശ്വരനും നന്മയെന്നും തിന്മയെന്നും ഉള്ള പക്ഷം അദ്ദേഹത്തിനു ശുദ്ധാശുദ്ധവിചാരം ജനിക്കും. നിൎമ്മലജീവികളിലും നിൎമ്മലപദാൎത്ഥങ്ങളിലും മാത്രം സ്ഥിതിചെയ്യും. നിങ്ങൾക്കു ചീത്തയാണെന്നു തോന്നുന്ന സാധനത്തെ നിങ്ങൾ ഭക്ഷിക്കാറുണ്ടോ? നിങ്ങൾക്കു രുചിക്കാത്ത സ്ഥലത്തു നിങ്ങൾ താമസിക്കാറുണ്ടോ? സകലസുഖങ്ങളും അനുഭവിച്ചു ഒന്നാംതരം ബങ്ക്ലാവിൽ താമസിപ്പാൻ പൂൎണ്ണസൌകൎയ്യമുള്ള നിങ്ങൾ കഷ്ടതകളേയും ദുൎഗ്ഗന്ധങ്ങളേയും അനുഭവിച്ചുകൊണ്ടു പൊളിഞ്ഞ കുടിലുകളിൽതാമസിക്കുമോ? താമസിക്കാതെ നിവൃത്തിയില്ലെന്നു എപ്പോൾ വരുന്നുവോ അപ്പോൾ നിങ്ങൾ അസ്വതന്ത്രനാണു. ഈശ്വരൻ അസ്വതന്ത്രനാണോ? നല്ലതും ചീത്തയും തിരിച്ചറിവാൻ പാടില്ലാത്തതുകൊണ്ടാണെങ്കിൽ ഈശ്വരൻ സൎവ്വജ്ഞനല്ലെന്നുവരുന്നു. ഇങ്ങിനെ പറഞ്ഞുതുടങ്ങിയാൽ അവസാനമില്ലാ. പരബ്രഹ്മം വേറെ ലോകം വേറെ എന്നില്ലാ. ആകപ്പാടെ ഒന്നുമാത്രമേയുള്ളൂ.

അന്യൻ.— ഈശ്വരൻ നിർഗ്ഗുണനാണെന്നു പറയുന്ന നി

ങ്ങൾതന്നെ അദ്ദേഹത്തിൽ ഗുണങ്ങൾ ആരോപിച്ചു സംസാരിക്കുന്നതെന്തുകൊണ്ടാണു?

ഞാൻ—സംസാരവും വിചാരവും എല്ലാം സഗുണപ്രവൃത്തികളാണു. നിർഗ്ഗുണബ്രഹ്മത്തെക്കുറിച്ചു വല്ലതും പറയേണമെങ്കിൽ സഗുണമായിട്ടെ സാധിക്കയുള്ളൂ. നിർഗ്ഗുണത്തിൽ പ്രവൃത്തിയെവിടെ? സ്ഥിതിയെവിടെ? അപ്പോൾ നിർഗ്ഗുണബ്രഹ്മത്തെപ്പററി നമുക്കു വിചാരിക്കയോ സംസാരിക്കയോ ചെയ്യുന്നമെങ്കിൽ സഗുണമായിട്ടല്ലാതെ സാധിക്കയില്ല. സഗുണന്മാർ സഗുണന്മാരോടു സംസാരിക്കുമ്പോൾ ആ പ്രവൃത്തിയെ നിർഗ്ഗുണമായി ചെയ്യുന്നതെങ്ങിനെയാണു? സകലവാക്കുകളും പ്രവൃത്തികളും സഗുണങ്ങളാണു. നിർഗ്ഗുണബ്രഹ്മത്തെ അനുഭവിക്കുന്ന ആൾ സഗുണപ്രയോഗങ്ങളെക്കൊണ്ടു നിർഗ്ഗുണബ്രഹ്മത്തെ വർണ്ണിച്ചു മററുള്ളവരെ മനസ്സിലാക്കുന്നതെങ്ങിനെയാണ്? നിർഗ്ഗുണബ്രഹ്മത്തെ അറിയണമെങ്കിൽ അനുഭവിക്കണം. ചിലർ നിർഗ്ഗുണബ്രഹ്മത്തിൽനിന്നും സഗുണബ്രഹ്മം എങ്ങിനെയുണ്ടായി എന്നു ചോദിക്കുന്നു. ഒന്നാമതു നിർഗ്ഗുണബ്രഹ്മത്തിൽ നിന്നും ഒന്നും ഉണ്ടായിട്ടില്ല. ഉണ്ടാകയുമില്ല. ഉണ്ടെന്നു തോന്നുന്നതു വാസ്തവമല്ല. ഇങ്ങിനെ തോന്നാൻ കാരണമെന്താണെന്നാണ് പിന്നത്തെ ചോദ്യം. നിർഗ്ഗുണത്തിൽ സഗുണം തോന്നിയതെങ്ങിനെ എന്നുള്ളതിനു സഗുണാവസ്ഥയിൽ ഇരുന്നു സമാധാനം പറയുന്നതെങ്ങിനെയാണ്? സഗുണത്തിൽ പിടിച്ചു പിടിച്ചു കയറിയാൽ സഗുണത്തിൻെറ അങ്ങെ അററത്തു എത്താമായിരിക്കും. അവിടെ നിന്നും നിർഗ്ഗുണത്തിൽ എത്തുന്നതെങ്ങിനെയാണ്? ഒരു കാരണവും കൂടാതെ സർവ്വവ്യാപിയും സർവ്വജ്ഞനും ആയ ഒരു ഈശ്വരൻ, ആദിയും അന്തവുമില്ലാതെ ജീവാത്മാക്കൾ, ഒരു കാലത്തും നാശമില്ലാത്ത പ്രകൃതി എന്നിങ്ങിനെ മൂന്നു കൂട്ടം ഉണ്ടാകാമെങ്കിൽ, ഒരു കാരണവും ഇല്ലാതെ നിർഗ്ഗുണബ്രഹ്മം സഗുണബ്രഹ്മമായി തോന്നിയെന്നു പറയരുതെ? നിർഗ്ഗു

ണബ്രഹ്മവും പ്രപഞ്ചവും രണ്ടല്ലാ നിർഗ്ഗുണബ്രഹ്മത്തിൽ നിന്നും ഒന്നും ഉണ്ടായിട്ടില്ലാ. രണ്ടാണെന്നു തോന്നാനുള്ള കാരണം അനുഭവിച്ചറിയണം. അപ്പോൾ ബ്രഹ്മാനന്ദസ്വാമി അവർകൾ പറയുമ്പോലെ അദ്ദേഹം കാരുണ്യത്തു കണ്ട ആളാണെന്നു വരികിൽ അദ്ദേഹത്തിനു നന്മയെന്നും തിന്മയെന്നും രണ്ടെണ്ണം ഇല്ലെന്നു മനസ്സിലാകുമായിരുന്നു. അതല്ലാ നന്മയും തിന്മയും ഉണ്ടെന്നു അദ്ദേഹത്തിനു ബോധമുള്ള പക്ഷം മനഃപൂർവ്വമായി നമ്മെ കഷ്ടപ്പെടുത്താൻ വേണ്ടി തിന്മയെ സൃഷ്ടിച്ച ഈശ്വരനെ സേവിക്കാതെ നിർഗ്ഗുണബ്രഹ്മത്തെ ആരാഞ്ഞ് അനുഭവിക്കാൻ ശ്രമിക്കണം. തിന്മയെ തടുക്കാൻ ശക്തിയില്ലാത്ത ഈശ്വരനെ സേവിക്കുന്നതെന്തിനാണ്. ഉപദേശം കൊണ്ടു സ്വാമി അവർകൾ പോലും തിന്മയെ തടുക്കുന്നുണ്ടെന്നാണല്ലോ അദ്ദേഹത്തിന്റെ വിശ്വാസം. അതിലും കഷ്ടമാണോ അദ്ദേഹത്തിന്റെ ഈശ്വരൻ?

അന്യൻ—അപ്പോൾ അനവധി യാളുകളുടെ രക്ഷക്ക വേണ്ടി ഏതാനും ആളുകളെ വേദനപ്പെടുത്തുന്നതു ചീത്തയാണെന്നാണു നിങ്ങൾ പറയുന്നത്. അങ്ങിനെയാണെങ്കിൽ വളരെ നന്നായി. ലോകത്തിൽ അനീതിയും അക്രമവും വർദ്ധിപ്പാൻ ഇതിലും നല്ല മാർഗ്ഗമില്ലാ. കൊലയും കളവും ചതിയും എല്ലാം നന്മ തന്നെ. സിവിൽക്കോടതിയും വേണ്ടാ ക്രിമിനൽ കോടതിയും വേണ്ടാ. ലായും വേണ്ടാ ചട്ടവും വേണ്ടാ.

ഞാൻ - വാസ്തവം അങ്ങിനെയാണ്. കൊലയും കളവും മററും തിന്മയാണെന്നു പറവാൻ പാടില്ലാ. ഒരാളൊ അല്ലാത്ത പക്ഷം ഏതാനും ആളുകളൊ ഒത്തു ചേന്നു ഒരുവനെയൊ ഏതാനും ആളുകളേയൊ കൊന്നാൽ അതിന്റെ പേർ കൊല. അതിൽ കവിഞ്ഞ കുററമില്ലാ. ഒരു രാജാവിന്റെ കീഴിൽ ഉള്ള അനേകം സേനകൾ ഒത്തു ചേന്നു അന്യരാജ്യത്തുള്ള അനവധി സേനകളെ വെടി വെച്ചും വെട്ടിയും കുത്തിയും കൊന്നാൽ അ

തിന്റെ പേർ യുദ്ധം. അധികം ആളുകളെ കൊല്ലുന്നവർക്കാണു കൂടുതൽ ബഹുമാനവും. ഒരാളൊ ഏതാനും ആളുകളൊ ഒത്തുചേൎന്ന ഏതാനും ആളുകളെ ചതിച്ചാൽ അതിന്റെ പേർ ചതി. ഒരു സൈന്യം മറ്റൊരു സൈന്യത്തെ ചതിച്ചാൽ അതിന്റെ പേർ തന്ത്രം. ഒരാൾ നിങ്ങളുടെ തോക്കു മോഷ്ടിച്ചാൽ അതിന്റെ പേർ മോഷണം. ഒരു സേനാധിപനും സേനകളും പ്രതിപക്ഷന്മാരിൽനിന്നും പതിനായിരം തോക്കു മോഷ്ടിച്ചാലും അതിന്റെ പേർ സാമൎത്ഥ്യം. ഇങ്ങിനെ നോക്കുമ്പോൾ നന്മയെന്നും തിന്മയെന്നും പറയുന്നതു ഏന്തിനെ അടിസ്ഥാനമാക്കിയാണെന്നു മനസ്സിലാകുന്നില്ലം. എനിയ്ക്കു നന്മയെന്നു തോന്നുന്നതു നിങ്ങൾക്കു തിന്മയാണെന്നു തോന്നിയേക്കാം. ഒരു സാധനം ഒരാൾക്കു തന്നെ ഒരു കാലത്തു നന്മയായിട്ടും വേറൊരു കാലത്തു തിന്മയായിട്ടും തോന്നിയേക്കാം. ഒരു ദിക്കിലെ സദാചാരം വേറൊരു ദിക്കിലെ ദുരാചാരമായിരുന്നേക്കാം. ഒരു കാലത്തെ സദാചാരം വേറൊരു കാലത്തെ ദുരാചാരമായി തീരുന്നേക്കാം. ഒരാൾക്കു സൌന്ദൎയ്യമെന്നുതോന്നുന്നതു വേറൊരാൾക്കു വിരൂപമായിട്ടു തോന്നിയേക്കാം. നന്മയും തിന്മയും പരബ്രഹ്മത്തിൽ ഇല്ലാ. പരബ്രഹ്മത്തിൽ ഇല്ലാത്തതു യാതൊന്നും പ്രപഞ്ചത്തിൽ ഇല്ലാ. പ്രപഞ്ചത്തിൽ ഇല്ലാത്തതിനെ ഉണ്ടാക്കാനും ഉള്ളതിനെ ഇല്ലാതാക്കാനും മനുഷ്യനു സാധിക്കയില്ലാ. പിന്നെനന്മയും തിന്മയും ഏങ്ങിനെ ഉണ്ടായി? ഉണ്ടായിട്ടില്ലാ. ഉണ്ടാകയുമില്ലാ. ഉണ്ടെന്നുതോന്നുന്നതു അശേഷം വാസ്തവമല്ലാ. പ്രപഞ്ചത്തിൽ ചിന്തയായിട്ടുള്ള ഒരു വസ്തുവിനെയൊ പ്രവൃത്തിയേയോ നിങ്ങൾക്കു പറവാൻ കഴിയുമോ?

അന്യൻ—മോഷണം നല്ലതാണോ?

ഞാൻ—മോഷണം വേണ്ട ആൾക്കു മോഷണം നല്ലതുതന്നെ. അതു വേണ്ടാത്ത ആൾക്കു ചീത്തയായിരിക്കും. ഒരാൾക്കു കാലക്ഷേപത്തിനു യാതൊന്നും ഇല്ലാ. വേല ചെയ്യാമെന്നുവ

8 *

ച്ചാൽ ചെയ്യിക്കാൻ ആളില്ലാ. രക്ഷാകർത്താക്കന്മാർ പണം കനും സമ്പാദിച്ചു കൊടുത്തില്ലെങ്കിലും ഒരു ഭാര്യയെപ്പിടിച്ചു തലയിൽ വയ്ക്കുകയും ചെയ്തു. അഞ്ചാറു കുട്ടികളും ഉണ്ടായി. ഭാര്യയുടെ വീട്ടിലും കാലക്ഷേപത്തിനൊന്നുമില്ലാ. അവൾ ദീനക്കാരിയും ആയി. അവളെ ഉപേക്ഷിക്കാനും തരമില്ല. വല്ലതും നിവൃത്തിയുണ്ടാക്കാത്ത പക്ഷം പട്ടിണി കിടന്നു മരിക്കേണ്ടിവരും. സംസാരസാഗരത്തെ കടക്കാനുള്ള തോണിയാകുന്ന മനുഷ്യശരീരത്തെ സ്വയമേവ നശിപ്പിക്കുന്നതിൽപരം മഹാ പാപവും മറ്റൊന്നുമില്ലാ. അപ്പോൾ അവൻ തന്റേയും, തന്നോടുസംബന്ധിച്ചവരുടേയും ദേഹരക്ഷക്കുവേണ്ടി മോഷ്ടിക്കുന്നതു ചീത്തയാണോ? സ്വയംരക്ഷക്കുവേണ്ടി മറ്റൊരാളെ കൊല്ലുന്നതുകൂടി കുറ്റമാകയില്ലെന്നല്ലേ നിയമകർത്താക്കന്മാർ വച്ചിട്ടുള്ളതു? മോഷണംകൊണ്ടല്ലാതെ വേറെയതെങ്കിലും പ്രവൃത്തികൊണ്ടു ഉപജീവനം കഴിക്കുന്നതാണു നല്ലതെന്നു ബുദ്ധിയിൽ തോന്നുകയും അതിലേക്കു സൌകര്യം ലഭിക്കയും ചെയ്താൽ അവർ മോഷ്ടിക്കുമോ? ഒരാൾ ഒരു പശുവിനെ കൊല്ലാനായി തീർച്ചപ്പെടുത്തിയിരിക്കുന്നു എന്നു വിചാരിക്കുക. പശുവിനെ കൊല്ലിക്കാതിരിക്കുന്നതു സുകൃതമാണെന്നാണു നിങ്ങളുടെ വിശ്വാസം. പശുവിനെ വിലക്കു തരികയുമില്ലാ. ആ സ്ഥിതിക്കു നിങ്ങൾ അതിനെ മോഷ്ടിക്കുന്നതു ചീത്തയാണോ? അപ്പോൾ മോഷണം ചീത്തയാണോ? നന്മയെവിടെയുണ്ടോ അവിടെ തിന്മയും ഉണ്ടു. തിന്മയുണ്ടെങ്കിൽ നന്മയും ഉണ്ടു. രണ്ടിനേയും വേർതിരിക്കാൻ സാധിക്കയില്ല. വാസ്തവത്തിൽ രണ്ടാണെങ്കിൽ വേർതിരിക്കാൻ സാധിക്കും. വിഷത്തിൽക്കൂടി നന്മയും തിന്മയും ഉണ്ടു. വിഷംകൊണ്ടു ഒരാളിനെ രക്ഷിക്കാനും സംഹരിക്കാനും കഴിയും. ഓരോകാലത്തു മനുഷ്യരുടെ സൌകര്യത്തിനും ആവശ്യത്തിനും വേണ്ടി അതതു കാലത്തെ ബുദ്ധിയുടെ തോതനുസരിച്ചു നിയമിക്കപ്പെട്ടിട്ടുള്ളവയാണു നന്മ തിന്മ ഇത്യാദികൾ. ഒരു രാജ്യവാ

സികളിൽഅധികംപേൎക്കു. ഗുണമെന്നുതോന്നുന്നതിനെ ഗുണമായിട്ടും ദോഷമെന്നു തോന്നുന്നതിനെ ദോഷമായിട്ടും ആ രാജ്യത്തിലെ ഭരണാധികാരികൾ സ്വീകരിക്കും. അവരുടെ ഗുണദോഷവിചാരങ്ങൾ അവരുടെ ലോകപരിചയത്തേയും പഠിപ്പിനേയും ബുദ്ധിയേയും മനസ്സിന്റെ സ്ഥിതിയേയും അനുസരിച്ചിരിക്കും. പരിഷ്കൃത രാജ്യങ്ങളിൽപോലും ദോഷനിവാരണാൎത്ഥം ചെയ്യുന്ന പല പ്രവൃത്തികളിൽനിന്നും അസാമാന്യമായ ദോഷം നേരിടുന്നു. മോഷണത്തിന്റെ ഫലം ഇതാണെന്നു ജനങ്ങളെ മനസ്സിലാക്കാൻവേണ്ടി മൂന്നുനാലാളുകളെ മുക്കാലിയിൽ കെട്ടിയടിക്കുന്നു എന്നു വിചാരിക്കുക. ആ സമയം അവിടെ കൂടിയിരിക്കുന്ന കാണികളിൽ ചിലർ അന്യോന്യം സംസാരിക്കുന്നതു ഏകദേശം താഴെ ചേൎക്കുംപ്രകാരമായിരുന്നേക്കാം.

1. അവൻ മോഷ്ടിച്ചിട്ടല്ലേ! അങ്ങിനെതന്നെവേണം.

2. ഈ കാൺസ്റ്റേബിളിനു ഇത്ര ചൊണയില്ലല്ലോ. ഞാനായിരിക്കേണ്ടിയിരുന്നു. ചോര തെറിക്കുമായിരുന്നു.

3. മോഷ്ടിക്കുന്നെങ്കിൽ നല്ല കള്ളൻ മോഷ്ടിക്കണം. പൊല്ലീസുകാർ തലകീഴ്മറിഞ്ഞാൽ കണ്ടുപിടിക്കുമോ?

4. ധൈൎയ്യമില്ലെങ്കിൽ മോഷ്ടിക്കാൻ പോകരുതു. മോഷ്ടിച്ചാൽ അറുത്താലും പറയരുതു. അവിടംപറയട്ടെ എന്നു പറയണം. കുററം സമ്മതിച്ചില്ലെങ്കിൽ മജിസ്ട്രേട്ട് എന്തുചെയ്യും?

5. ഇവനെ ഞാൻ അറിയും. ശുദ്ധ പാപം ആണുങ്ങളാരോ മോഷ്ടിച്ചു. പോലീസുകാർ രണ്ടു കൊടുത്തപ്പോൾ വേദന സഹിക്കാൻ പാടില്ലാതെ കുററം സമ്മതിച്ചു.

6. എട്ടങ്ങൾക്കും ഇവനും തമ്മിൽ എന്തോ രസക്കേടുണ്ടു. ഇതു എട്ടങ്ങുന്നു പററിച്ച പററാണ്.

7. വാദി ഇവന്റെ പശുവിനെ കറവക്കു ചോദിച്ചു. കൊടുക്കാത്തതുകൊണ്ടു അയാൾ തന്നെ ഉണ്ടാക്കിയ കൃത്രിമമാണു.

പോലീസുകാർ എത്രയോ പ്രാവശ്യം കാണിക്കയിട്ടു ഇടിപ്പിച്ചു പറയിപ്പിച്ചു. തൊണ്ടിയുമെടുപ്പിച്ചു.

8. എന്നോടു പിണങ്ങുന്നവർക്കെല്ലാം ഇതാണനുഭവം. ഇന്നാളെന്നെ ശകാരിച്ചപ്പോഴെ തീർച്ചപ്പെടുത്തിയതാണ ഇവൻ ഏതെങ്കിലും ആപത്തിൽ ചാടുമെന്നു.

9. തെക്കേടത്തു മൂർത്തിതന്നെമൂർത്തി. മൂർത്തിക്കു രണ്ടാടിനേയും രണ്ടു കോഴിയേയുമാണു നേർന്നതു. അല്ലെങ്കിൽ എല്ലാംപേരും മോഷണം തെളിക്കുന്നതു കാണാമായിരുന്നു.

ഇങ്ങിനെ പറഞ്ഞുതുടങ്ങിയാൽ അവസാനമില്ലാ. ശിക്ഷാധികാരികൾ ഉദ്ദേശിച്ച പാഠം ശരിയായി പഠിച്ചില്ലേ? ഒരു സൽഗുണം പഠിച്ചില്ലെന്നുതന്നെയല്ലാ പല ദുർഗ്ഗുണങ്ങൾ പഠിക്കയുംചെയ്തു. ഇവരിൽ ഓരോരുത്തരും പഠിച്ചതെന്തായിരിക്കുമെന്നു നമുക്കു നോക്കാം.

1. പകരത്തിനുപകരം വീട്ടണമെന്നു സ്വതയുള്ള ശീലം ഒന്നുകൂടി ഉറച്ചു. ക്രൂരകൃത്യങ്ങൾ കാണുന്തോറും ക്രൂരസ്വഭാവം വർദ്ധിപ്പാൻ ഇടയുള്ളതിനാൽ ഹിംസയിൽ ഉള്ള അഭിരുചി അല്പം കൂടി വർദ്ധിച്ചു. അന്യന്റെ വിഷാദത്തിൽ പരിതപിക്കണമെന്നുള്ള നല്ല ബുദ്ധിക്കു ഇരുന്ന ഇരിപ്പിൽ ഒന്നുകൂടെ ക്ഷീണം സംഭവിച്ചു.

2. ഒരുത്തൻ എത്രത്തോളം വേദന അനുഭവിക്കുന്നുവോ അത്രത്തോളം തനിക്കു കാൺമാൻ രസമുണ്ടു. ചോരകണ്ടാലെ ഒരുവിധം നല്ല തൃപ്തി വരികയുള്ളൂ. ഇങ്ങിനെയുള്ള ആളിന്റെ ക്രൂരസ്വഭാവം ഒന്നുകൂടി പ്രബലപ്പെട്ടു എന്നു പറയേണ്ടതില്ലല്ലോ.

3. മോഷണം നല്ലതുതന്നെ. പക്ഷേ സാധാരണ കള്ളനായാൽ പോരാ. പഠിച്ച കള്ളനായിരിക്കണം. മോഷ്ടിക്കയാണെങ്കിൽ വളരെ കരുതലോടുകൂടി മോഷ്ടിക്കണം. ഇയാൾ ഏതെങ്കിലും ഒരു സന്ദർഭത്തിൽ മോഷ്ടിക്കയാണെങ്കിൽ അതും കണ്ടുപി

ടിക്കാത്ത വിധം മോഷ്ടിക്കുമോ എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ഒരു കള്ളനോ കള്ളനായിത്തീരുന്നവനോ ആണു താൻ എന്നു, കള്ളത്തെക്കുറിച്ചുള്ള അവന്റെ പ്രതിപത്തി തെളിയിക്കുന്നു. ആരും കണ്ടുപിടിക്കാത്തവിധത്തിൽ മോഷ്ടിക്കാനുള്ള വഴികളെ അയാൾ ആ നിമിഷം മുതൽ ആലോചിച്ചുതുടങ്ങും. അതുവരെ മോഷ്ടിച്ചിട്ടില്ലാത്ത ആളാണെങ്കിലും താൻ മിടുക്കനാണെന്നു മറ്റുള്ള കള്ളന്മാരെ ധരിപ്പിപ്പാനും, താൻ പുതുതായി കണ്ടുപിടിച്ച വഴികളെ പരീക്ഷിപ്പാനും വേണ്ടി ഒന്നു മോഷ്ടിച്ചുകളയാമെന്നു തീർച്ചപ്പെടുത്തിയേക്കാം.

4. പശ്ചാത്താപം അശേഷം പാടില്ല. താൻ ഒരിക്കലും തെറ്റുകാരനാണെന്നു സമ്മതിക്കരുത്. കള്ളം പറഞ്ഞും ദേഹത്തെ തപിപ്പിച്ചും ശീലിക്കണം. വേദനയനുഭവിപ്പാനുള്ള ധൈര്യം പരിചയം കൊണ്ടു വരുത്തണം.

5. നീതിന്യായക്കോടതികളിലെ വിധികൾ തെറ്റിപ്പോകും. ന്യായാധികാരികൾ സൂക്ഷ്മം കണ്ടുപിടിച്ചല്ലാ വിധിക്കുന്നത്. അവർകൂടി അനീതി നടത്തുന്നു. പിന്നെ നമുക്കും അങ്ങിനെ ചെയ്താലെന്താണ്? എന്നിങ്ങിനെ നീതിന്യായക്കോടതികളെ ആക്ഷേപിക്കാൻ പഠിക്കും.

6. വിരോധികളെ അമർത്തുന്നതു ചതിച്ചു തന്നെ വേണം. നിവൃത്തിയുണ്ടെങ്കിൽ നേരിട്ടു നിൽക്കാതെ മറ്റാരെയെങ്കിലും കൊണ്ടു കാര്യം പറയിക്കുന്നു. അതാണു സാമർത്ഥ്യം.

7. തന്റെ ഹിതത്തിനു വിപരീതമായി നടക്കുന്നവർക്കെല്ലാം അനർത്ഥം നേരിടണം. അതിനു തന്നെ സഹായിക്കുന്നവരെല്ലാം യോഗ്യന്മാർ തന്നെ. വേറൊരാളിനെയായിരുന്നു അടിച്ചിരുന്നതെങ്കിൽ അയാൾക്കു ഇത്ര തന്നെ രസമില്ലായിരുന്നു.

8. ഈശ്വരസഹായം കൊണ്ടല്ലാതെ മനുഷ്യന്റെ സാമർത്ഥ്യം കൊണ്ടു ഒന്നും നടക്കയില്ല. ഇതാണെങ്കിലും ഒരുവിധം ഭേദമായിട്ടുള്ള ഒരു പാഠം പഠിച്ചു.

ഇങ്ങിനെ പലരും അവരവരുടെ സ്വഭാവത്തിനനുസരണമായി നല്ലതായെയൊ ചീത്തയായെയൊ ഓരോ പാഠം പഠിക്കും. ഇനിയും അടി കൊണ്ടവൻ കുററക്കാരൻ തന്നെ ആയിരിക്കും. എന്നു എന്താണു നിശ്ചയം? യാതൊരു കുററവും ചെയ്യാത്തവർ എത്രയോ പേർ ശിക്ഷയനുഭവിക്കുന്നു. കുററം ചെയ്തവർ എത്രയോ പേർ ശിക്ഷയനുഭവിക്കാതിരിക്കുന്നു. ഇതു ന്യായാധികാരികളുടെ പേരിലുള്ള വീഴ്ച കൊണ്ടല്ലാ. തെളിവിനനുസരണമായി വിധിക്കാനെ അവക്കു തരമുള്ളു. തെളിവോ എന്നാൽ വാദിപ്രതികളുടെ ബുദ്ധി, പണം, സാമത്ഥ്യ, ആത്മസ്വാധീനം ഇവയ്ക്കനുസരണമായിരിക്കും. മുഖ്യമായും പണത്തെ ആശ്രയിച്ചിരിക്കും. പണമുള്ളപ്പോൾ ആൾ സ്വാധീനവും മററും താനെ ഉണ്ടാകും. അപ്പോൾ ഒരു കുററം ചെയ്യിക്കുന്നതും പണം തന്നെ. ആ കുററത്തെ തെളിയിക്കാതെ ഇരിക്കുന്നതും പണം തന്നെ.

ഇനിയും ശിക്ഷിച്ചതു കുററക്കാരനെത്തന്നെയാണെന്നു വിചാരിക്കാം. അങ്ങിനെയായാലും അവൻ ശിക്ഷക്കു അഹ്നനാണോ? അവന്റെ വൃദ്ധികന്മാരോ രക്ഷാകർത്താക്കന്മാരൊ അവന്റെ സകല ആവശ്യങ്ങളും സാധിക്കത്തക്ക വിധത്തിൽ വേണ്ട സൌകര്യങ്ങൾ ഉണ്ടാക്കി കൊടുത്തിരുന്നുവെങ്കിൽ അവൻ മോഷ്ടിക്കുമോ? ജീവൻ പോയാലും അകൃത്യം പ്രവൃത്തിക്കരുതെന്നുള്ള തത്വത്തെ അവന്റെ ഹൃദയത്തിൽ ബലമായി പതിപ്പിച്ചിരുന്നു എങ്കിൽ അവൻ മോഷ്ടിക്കുമോ? അപ്പോൾ അവനല്ലാ വീഴ്ചക്കാരൻ. രക്ഷാകർത്താക്കന്മാരാണു വീഴ്ചക്കാർ. അവർ അയോഗ്യന്മാരായിത്തീരാൻ കാരണം അവരുടെ രക്ഷാകർത്താക്കന്മാർ. ഇങ്ങനെ തായ്വഴി പിടിച്ചു മേല്പോട്ടു കയറുമ്പോൾ സർവ്വജ്ഞനായ ഈശ്വരനാണെങ്കിൽ അദ്ദേഹമാണു കുററക്കാരൻ എന്നു വരും. ഏതുവിധേന നോക്കിയാലും സകല വീഴ്ചകളും ഈശ്വരന്റെ പേരിലാണെന്നു വരും. സകല കണ്ടുപിടിത്തങ്ങളുടേയും ഉത്ഭവസ്ഥാനം 'ആവശ്യ'മാണ്. മോഷണത്തിന്റെ മാ

താവും 'ആവശ്യം' തന്നെയാണ്. ആവശ്യം എന്നാൽ 'കൂടിയെ തീരൂ' 'വേറെ നിവൃത്തിയില്ല' എന്നോ 'നിവൃത്തിയില്ലായ്മയെന്നോ' അൎത്ഥം. ദേഹത്തെ കുറിച്ചു പ്രിയമുള്ള ഏതൊരായാലും ശരീര പതനത്തിൽ എത്തുമ്പോൾ മോഷ്ടിക്ക തന്നെ ചെയ്യും. വിശ്വാമിത്രമഹൎഷി പോലും വിശപ്പു സഹിക്കാൻ വഹിയാതെ ഒരു നായാടിയുടെ വീട്ടിൽ മോഷ്ടിക്കാൻ ചെന്നു എന്നല്ലേ ദേവീഭാഗവതത്തിൽ പറഞ്ഞിരിക്കുന്നത്. യോഗാഭ്യാസവും മററും ചെയ്തു യമനിയമാദികളെ ശീലിച്ചിട്ടുള്ള അദ്ദേഹം പോലും പട്ടിയുടെ ഇറച്ചി മോഷ്ടിക്കാമെന്നു തീൎച്ചപ്പെടുത്തിയ സ്ഥിതിക്കു ആവശ്യം നേരിടുമ്പോൾ മോഷ്ടിക്കാത്തതാരാണ്. ഇങ്ങിനെയുള്ള പതനത്തിൽ സാധുക്കളെ മനഃപൂൎവ്വമായി ചാടിക്കുന്ന ഈശ്വരനെയാണു ജെയിലിൽ അടക്കേണ്ടത്. പക്ഷെ എന്തു ചെയ്യാം. അദ്ദേഹം ശക്തിമാനാണല്ലൊ. 'കയ്യൂക്കുള്ളവൻ കാൎയ്യക്കാരൻ' എന്നുള്ള ന്യായം അദ്ദേഹത്തിനു സാധിക്കും.

ഇനിയും ഒരുത്തൻ പട്ടിണി സഹിക്കാൻവഹിയാതെ ആത്മഹത്യ ചെയ്വാൻ ഭാവിക്കുന്നു പക്ഷം അവനെയും ന്യായാധികാരികൾ ശിക്ഷിക്കുന്നു. ആ സാധു എന്തു ചെയ്യും. കുഡുംബത്തിൽ പൂൎവ്വസ്വത്തില്ല. വേല ചെയ്യാമെന്നു വെച്ചാൽ വേല ചെയ്യിക്കാൻ ആളില്ല. പുതിയ പരിഷ്കാരികൾ 'ധൎമ്മം കൊടുത്താൽ മടി വൎദ്ധിക്കും' എന്നു പറഞ്ഞു ഒന്നും, കൊടുക്കയില്ല. പാവങ്ങൾക്കെല്ലാം ആഹാരം കൊടുക്കാനും കൊടുപ്പിക്കാനും ന്യായാധികാരികൾക്കു സാധിക്കയില്ല. ദേഹമില്ലെങ്കിൽ ഉപദ്രവമില്ലല്ലൊ. ചാടി ചത്തുകളയാമെന്നു വച്ചാൽ അതിനും സമ്മതിക്കയില്ല. ഇതിന്റെ താല്പൎയ്യമെന്താണെന്നു മനസ്സിലാകുന്നില്ല. ന്യായാധികാരികളും രക്ഷാകൎത്താക്കന്മാരും മററും അശേഷം വിഷ്ണുക്കാരും അല്ല. കുററക്കാരനെ ശിക്ഷിക്കാതിരുന്നാലും അനവധി ദോഷങ്ങൾ ഉണ്ട്. ശിക്ഷിക്കുന്നതും ന്യായമല്ല. ശിക്ഷിക്കുന്നതും അന്യായം; ശിക്ഷിക്കാതിരിക്കുന്നതും അന്യായം. ന

നന്മയെന്നും തിന്മയെന്നും കേവലം ഇല്ലാത്തതിനെ ഉണ്ടെന്നു സങ്കല്പിച്ചതിനാലല്ലേ ഈ വൈഷമ്യം. വാസ്തവത്തിൽ നന്മയും തിന്മയും ഉണ്ടെങ്കിൽ 'വെള്ളത്തിലും വഹ്നിയാം കരക്ഷം വഹ്നിയാം' എന്നുള്ള പതനം വന്നു ചേരുമോ? ലോകത്തിൽ എപ്പോൾ മുതൽ ഗുണമെന്നും ദോഷമെന്നും രണ്ടു മൃഗതൃഷ്ണകൾ ഉണ്ടായോ അപ്പോൾ മുതൽ ഭ്രമവും ഉണ്ടായി. ഈ രോഗനിവാരണത്തിനുള്ള ഏക ഔഷധം 'ജ്ഞാനയോഗവും അതിനാൽ സിദ്ധിക്കുന്ന ഐക്യവും' മാത്രമാണ്. സമാധാനവും സഹനശക്തിയും അല്പം ആശ്വാസത്തെ ഉണ്ടാക്കും.

അന്യൻ—അപ്പോൾ അസത്തുക്കൾ നന്നാകുന്നതെങ്ങിനെയാണു?

ഞാൻ—ഒന്നാമതു അസത്തുക്കൾ ആരും തന്നെയില്ലാ. ഓരോരുത്തരുടെയും നിലയിൽനിന്നു നോക്കുമ്പോൾ എല്ലാവരും സത്തുക്കൾതന്നെയാണു. കേവലം തമോഗുണത്തിൽ ലയിച്ചു ഒരുകാലം ഭൂമിയുടെ അന്തർഭാഗത്തിൽ കിടന്നിരുന്ന കല്ലിനെ, പുല്ലായിട്ടും ചെടിയായിട്ടും വൃക്ഷമായിട്ടും പുഴുവായിട്ടും പക്ഷിയായിട്ടും മൃഗമായിട്ടും ഒടുവിൽ മനുഷ്യനായിട്ടും ആക്കിത്തീർത്തതു നിങ്ങളോ ഞാനോ വല്ല മതാധികാരികളോ ന്യായാധിപതികളോ ആണോ? ആരും ഒന്നും ചെയ്തില്ലെങ്കിലും കല്ലിൽനിന്നു മനുഷ്യൻ എന്നുള്ള നിലയിൽ ആയില്ലേ! കല്ലു മനുഷ്യനാകുമോ എന്നു ചോദിക്കുന്നപക്ഷം സയൻസുകൊണ്ടും അധ്യക്ഷ പരീക്ഷകളെക്കൊണ്ടും സ്ഥാപിച്ചിരിക്കുന്ന പരിണാമവാദം (Evolution Theory) കൊണ്ടും കല്ലുമനുഷ്യനാകുമെന്നു പാശ്ചാത്യന്മാർപോലും സമ്മതിക്കുന്നുണ്ട്.

അന്യൻ—മനുഷ്യനു വിശേഷജ്ഞാനം ഉണ്ടല്ലോ. അപ്പോൾ സ്വയമേവ നന്നാകേണ്ടതു അവന്റെ കടമയല്ലേ? അറിവുള്ളവർ അറിവില്ലാത്തവരെ പറഞ്ഞു മനസ്സിലാക്കേണ്ടേ.

ഞാൻ—അവനവന്റെ നിലക്കു തക്കവണ്ണമുള്ള വിശേഷ

ജ്ഞാനവും ബുദ്ധിയുമാണ് അവനവനു ലഭിച്ചിട്ടുള്ളതു. അതിനനുസരണമായി പ്രവൃത്തിക്കുന്നതുതന്നെയാണു ഓരോവൻ നന്നാകാനുള്ള മാർഗ്ഗം. ഉത്തരധ്രുവത്തിലെ നിവാസികൾ മത്സ്യമാംസങ്ങൾ ഭക്ഷിക്കയില്ലെന്നു നിർബ്ബന്ധംതുടങ്ങിയാൽ അവിടെക്കിടന്നു പഷ്ണിക്കേണ്ടിവരും. ഒരു രോഗിയുടെ ദീനത്തെ ശമിപ്പിക്കുന്ന ഔഷധംതന്നെ മറ്റൊരു രോഗിയെ അസ്വസ്ഥനാക്കിത്തീക്കുന്നതിനോ വേറൊരു രോഗിയെ നാമാവശേഷനാക്കിത്തീക്കുന്നതിനൊ ഇടയുണ്ടു. ഒരുവൻ ഒരു തെറ്റു ചെയ്യുമ്പോൾ അവനു ഏതെങ്കിലും ഒരുദ്ദേശം ഉണ്ടായിരിക്കും. അവന്റെ ബുദ്ധിയിൽ ആ ഉദ്ദേശം വളരെ നല്ലതും ആയിരിക്കും. ഏതുദ്ദേശത്തിൽ നോക്കിയാലും സുഖേച്ഛ പ്രത്യക്ഷമായി കാണാം. ആ ഉദ്ദേശത്തിനനുസരണമായി അവൻ പ്രവൃത്തിക്കും. തെറ്റെന്നും ശരിയെന്നും രണ്ടു ഭ്രമങ്ങൾ ഉള്ളതുകൊണ്ടാണു തന്റെ പ്രവൃത്തി തെറ്റാണെന്നു അവനു തോന്നുന്നതു. അവന്റെ നിലക്കു ചേരാത്തതായ ഭ്രമങ്ങളെ അവനിൽ കുത്തിച്ചെലുത്തിയതുകൊണ്ടാണു അവനു സംശയത്തിനുതന്നെ കാരണം. സംശയം തമോഗുണമാണു. മനശ്ശക്തിയെ കുറക്കും. ഉദ്ദേശം വേണ്ടതുപോലെ സാധിക്കുകയുമില്ല. അതുകൊണ്ടാണു വിവേകാനന്ദസ്വാമി അവർകൾ, ജീസസ് ക്രൈസ്റ്റ്, ശ്രീകൃഷ്ണൻ മുതലായ മഹാന്മാർ ആരുടേയും വിശ്വാസത്തെ ഇളക്കരുതെന്നു പറഞ്ഞിട്ടുള്ളതും. മുമ്പുള്ള മഹാന്മാർ ആ വ്രതത്തെ ദൃഢമായി അനുഷ്ഠിച്ചിട്ടുള്ളതും. പത്തു നാഴിക വഴി ഒരു നാഴികകൊണ്ടു നടക്കാൻ നിങ്ങൾക്കു സാധിക്കുമെങ്കിൽ നിങ്ങൾ നടന്നുകൊൾവിൻ! കാൽനാഴിക തികച്ചു നടക്കാൻ ശേഷിയില്ലാത്തവന്റെമേൽ നിങ്ങൾക്കു ദയവുതോന്നി അവനെപ്പറഞ്ഞിളക്കി നടത്തിച്ചാൽ എത്ര ദൂരം നടക്കും. കാൽനാഴിക നടക്കാൻ ശേഷിയുള്ളവനെ നിങ്ങൾ നിങ്ങളുടെ ഗതിക്കനുസരണമായി പത്തുനാഴികവീതം നടത്താൻ ശ്രമിച്ചാൽ സാധിക്കയില്ല. കഷ്ടിച്ചു ഒരു നാഴിക ദൂരം

ബുദ്ധിമുട്ടി ഇഴഞ്ഞുവരുമായിരിക്കും. അതിനുമാത്രം പത്തു ദിവസത്തേക്കു അവനു അനങ്ങാൻകൂടി പാടില്ലെന്നുവരും. ഒരു സമയം വളരെക്കാലം ക്ഷീണാവസ്ഥയിൽ കിടന്നു പരിതപിച്ചു എന്നും വരാം. കാലിനു തിരെ കേടു തട്ടിപ്പോയി എന്നും വരാം. നിങ്ങൾ അവനെ അവൻെറ പോക്കിനു വിട്ടിരുന്നു എങ്കിൽ അനാവശ്യമായ കാലതാമസംകൂടാതെ അവനും നിങ്ങൾ എത്തുന്ന ദിക്കിൽ ഒരുകാലത്തു എത്തുമായിരുന്നു. അതിനു നിങ്ങൾ കാലതാമസംവരുത്തി. നിങ്ങൾക്കു അവൻെറമേൽ മനഃപൂർവ്വമായ സ്നേഹമുണ്ടെങ്കിൽ 'നിങ്ങൾക്കു കാൽ നാഴിക പോയിട്ടു അശേഷം നടക്കാൻവഹിയാ എന്നുണ്ടെങ്കിൽ സാവധാനം മുട്ടേൽ ഇഴഞ്ഞാൽമതി. അതും ക്ഷീണം തോന്നാത്ത വിധത്തിൽ വേണം. പിന്നീടു സാവധാനം കയ്യിലും കാലിലും നിന്നു നടക്കാൻനോക്കണം. ഇങ്ങിനെ പരിചയിച്ചു പരിചയിച്ചു ഒടുവിൽ എന്നെപ്പോലെ നടക്കാൻ സാധിക്കും. ഞാനും സഹായിക്കും. അശേഷം ബദ്ധപ്പെടരുതു. ഞാനും ആദ്യകാലത്തു ഇങ്ങിനെയായിരുന്നു. എന്നേക്കാൾ നിങ്ങൾ എത്രയോഭേദം. നിങ്ങൾ നടക്കുകെങ്കിലും ചെയ്യുന്നുണ്ടല്ലൊ. ഞാൻ കമിഴ്ന്നു നീന്തുകയായിരുന്നു.' എന്നിങ്ങിനെ ഓരോ സാന്ത്വന വാക്യങ്ങളെക്കൊണ്ടു അവനിൽ സ്വയവിശ്വാസം ജനിപ്പിക്കും. അപ്പോൾ അവനു അല്പംകൂടി ഊർജ്ജിതവും ബലവും തോന്നും. മന്ദത ക്രമേണ വിട്ടുമാറും. രജോഗുണവും ശക്തിയും അതിനനുസരണമായി വർദ്ധിക്കയും ചെയ്യും. ഇതേസ്സംബന്ധിച്ചു നമ്മുടെ സംവാദം അവസാനിക്കുന്നതിനു മുമ്പിൽ ഒന്നുകൂടി വ്യക്തമായിപ്പറയാം.

അന്യൻ — നിവൃത്തിയുള്ളപക്ഷം ആരേയും ഒരു പതനത്തിലും പ്രഹരിക്കാൻ പാടില്ലെന്നു ഞാൻ സമ്മതിച്ചു. അപ്പോൾ സ്വാമി അവർകൾ പ്രഹരിച്ചതെന്താണു?

ഞാൻ — അദ്ദേഹത്തിൻെറ വിധിയല്ലാ. അദ്ദേഹം ആ നിലയിലേ എത്തീട്ടുള്ളൂ. ലോകപരിചയത്തേയും മതവിഷയത്തേ

ന്വം സംബന്ധിച്ചിടത്തോളം അദ്ദേഹം ഒരു ചെറിയ കുഞ്ഞാണു. ആരേയും മനഃപൂർവ്വമായി പുഛിക്കണമെന്നുദ്ദേശിച്ചിട്ടും ഇല്ലായിരിക്കും. വിഗ്രഹാരാധനയിലും മററും അദ്ദേഹത്തിനു അസാമാന്യമായ വെറുപ്പും നീരസവും തോന്നി. നീരസം തമോഗുണമാണല്ലോ. നീരസം ഉള്ളിൽ ആധിപത്യത്തെ എപ്പോൾ സ്ഥാപിച്ചുവോ അപ്പോൾ തമോഗുണപ്രധാനന്മാരായ പുഛരസാദികൾക്കു അദ്ദേഹത്തിൻെറ മനസ്സിൽ പ്രവേശിക്കുന്നതിനു അവസരം കിട്ടി. ഇതു സർവ്വസാധാരണമാണു. അല്ലാത്തപക്ഷം അതിനുമാത്രം ക്ഷമയും ലോകപരിചയവും ഉണ്ടായിരിക്കണം. നാം ഒന്നിൽനിന്നും ഉദ്ദേശിക്കുന്ന ഫലം വാസ്തവത്തിൽ നമുക്കു കിട്ടിയിട്ടുണ്ടെന്നുവരികിലും ചില സന്ദർഭവശാലും സംഗതിവശാലും ഫലം കിട്ടിയിട്ടുണ്ടെന്നുള്ള വിശ്വാസം നമുക്കില്ലെന്നുവരാം. അപ്പോൾ നാം പ്രതിഫലത്തെ ഇഛിച്ചു സ്നേഹിച്ച വസ്തുവിനോടു നമുക്കു അധികം നീരസം ജനിക്കും. നന്മയുണ്ടെങ്കിൽ തിന്മയും തണുപ്പുണ്ടെങ്കിൽ ചൂടും സ്നേഹമുണ്ടെങ്കിൽ വെറുപ്പും ഉണ്ടു. സ്വാമി അവർകൾക്കു വിഗ്രഹാരാധനയോടുള്ള നീരസത്തിൻെറ ശക്തിതന്നെ അദ്ദേഹത്തിനു വിഗ്രഹാരാധനയിൽ ഒരു കാലത്തുണ്ടായിരുന്ന അമിതപ്രതിപത്തിയേയും വിശ്വാസത്തേയും പ്രകടിപ്പിക്കുന്നു. വിഗ്രഹാരാധനയിൽനിന്നും സിദ്ധിച്ചിട്ടുള്ള ഗുണങ്ങളാലായിരിക്കാം അദ്ദേഹത്തിനു അല്പമെങ്കിലും സന്മാർഗ്ഗപ്രതിപത്തിയുണ്ടായിട്ടുള്ളതു. ഇപ്പോൾ എത്തിയിരിക്കുന്ന ആനന്ദപദവിയിലെക്കു അദ്ദേഹത്തെ ആരോഹണം ചെയ്യിപ്പിച്ചതും വിഗ്രഹാരാധനതന്നെയായിരിക്കാം. ഏഴ് വയസ്സുപ്രായമുള്ള ഒരു കുട്ടിയെ അതിൻെറ രക്ഷാകർത്താക്കന്മാർ അഞ്ചാമത്തെ വയസ്സിൽ വിദ്യാരംഭം ചെയ്യിച്ചു എന്നു വരികിലും കളിയിലുള്ള ആസക്തികൊണ്ടു അതു ഏഴുവയസ്സുവരെ ഒരക്ഷരംപോലും പഠിച്ചില്ലെന്നു ഇരിക്കട്ടെ. അങ്ങിനെയിരിക്കെ ഒരു ദിവസം വൈകുന്നേരം പന്തുകളിക്കാൻ കൂട്ടുകാരെ അന്വേഷിച്ചു

വീട്ടിൽനിന്നും കുറേദൂരം പോയപ്പോൾ ഒരു കാളയെക്കണ്ടു ഭയന്നു വഴിയരികിൽ ഉണ്ടായിരുന്ന ഒരു പള്ളിക്കൂടത്തിലേക്കു ഓടിക്കയറി. ആ സമയം അവിടെ കുട്ടികൾ പന്തുകളിച്ചുകൊണ്ടു നിൽക്കയായിരുന്നു. അപ്പോൾ നമ്മുടെ കുട്ടിക്കും ഉത്സാഹം തോന്നി അവരോടുകൂടി പന്തുകളിച്ചുതുടങ്ങി. കളിയിലുള്ള ആസക്തികൊണ്ടും കൊച്ചുകുട്ടികളുടെ പ്രേരണകൾകൊണ്ടും പിറേറദിവസംമുതൽ പള്ളിക്കൂടത്തിൽ പോകാമെന്നു തീർച്ചപ്പെടുത്തി. പഠിത്വത്തിന്റെ ബദ്ധശത്രുവാണെന്നു ചിലർ വിചാരിച്ചുവരുന്ന കളിയിൽ ഭ്രമം ജനിച്ചതുകൊണ്ടാണു ആ കുട്ടി പള്ളിക്കൂടത്തിൽ പോകാമെന്നു തീർച്ചപ്പെടുത്തിയതു. പഠിത്വത്തിന്റെ സ്വഭാവം ഉരുവിടുകയും ഉറക്കിളയ്ക്കയും എഴുതുകയും ആണെന്നു ആ കുട്ടിക്കു മനസ്സിലായിരുന്നു എങ്കിൽ അതു പള്ളിക്കൂടത്തിൽ പോകയില്ലായിരുന്നു. ആ കുട്ടിക്കു ഒരു കാലത്തും എം. എൽ പരീക്ഷയിൽ ജയിച്ചു നാല്പത്തഞ്ചാമത്തെ വയസ്സിൽ ദിവാൻ ഉദ്യോഗം ഭരിക്കുമ്പോൾ തന്നെ ആ സ്ഥിതിയിൽ ആക്കിയതു ഒരു കാളയും പന്തുകളിയിൽ ഉള്ള ഭ്രമവും ആണെന്നു അദ്ദേഹം ഓർമ്മിക്കുമൊ. ഇത്ര നിസ്സാരമായ ഒരു സംഗതി അദ്ദേഹത്തിന്റെ ഓർമ്മയിൽ നിൽക്കുമോ? വണ്ടിയിൽ കയറി സവാരിചെയ്യുമ്പോൾ കാളകളെ കഷ്ടപ്പെടുത്തുകയില്ലേ! തന്റെ കുട്ടികൾ പന്തുകളിക്കുന്നതു കാണുമ്പോൾ ചിലസമയം അവരെ ശാസിക്കയില്ലേ? അക്കാര്യത്തിൽ അദ്ദേഹം വിഷ്ണുഭക്തനാണോ? അതുപോലെയായിരിക്കാം സ്വാമി അവർകളുടെ അവസ്ഥയും. ശോകപരിചയത്തിന്റെയും പാകതയുടെയും ലോഭം നിമിത്തം ഇപ്പോൾ അദ്ദേഹം പുഛിക്കയും വെറുക്കുകയും ചെയ്യുന്ന വിഗ്രഹാരാധനയായിരിക്കാം അദ്ദേഹത്തെ ഈ സ്ഥിതിയിൽ എങ്കിലും ആക്കിയതു. അതു നിങ്ങൾക്കു ക്രമേണ മനസ്സിലാകും.



## അദ്ധ്യായം 5.

അന്യൻ—യോഗം ജ്ഞാനം എന്നിവയിൽ വച്ചു കൂടുതൽ ശ്രേഷ്ഠത ഏതിനാണ്.

ഞാൻ—യോഗം എന്ന പദത്തിന്റെ അൎത്ഥം ചേൎച്ച എന്നാണ്. അതായതു രണ്ടോ അതിലധികമൊ ജനങ്ങളോ വസ്തുക്കളോ ഒന്നിച്ചു ചേൎന്നിരിക്കുന്ന അവസ്ഥ. മതവിഷയമായി നോക്കുമ്പോൾ ജീവാത്മാവും പരമാത്മാവും ഒന്നിച്ചു ചേൎന്നിരിക്കുന്ന അവസ്ഥ. ജ്ഞാനം എന്നാൽ ശ്രേഷ്ഠമായ അറിവു. ദൂരെയിരുന്നറിയുന്നതിനേക്കാൾ അടുത്തിരുന്നറിയുന്നതു നല്ലതാണല്ലൊ. എന്നാൽ അടുത്തിരുന്നാലും ജ്ഞാനമില്ലെങ്കിൽ വേണ്ടതുപോലെ അറിവാൻ സാധിക്കയില്ല. പക്ഷേ നിങ്ങൾ ചോദിക്കുന്നതു രാജയോഗമോ ശ്രേഷ്ഠം അതോ ജ്ഞാനയോഗമൊ എന്നായിരിക്കും.

അന്യൻ — ഞാൻ ഉദ്ദേശിച്ചതു അങ്ങിനെയാണ്.

ഞാൻ—ജ്ഞാനയോഗത്തിനാണു കൂടുതൽ മാഹാത്മ്യം; രാജയോഗം എന്നാൽ രജോഗുണത്തെ സംബന്ധിച്ച യോഗം. ജ്ഞാനയോഗം എന്നാൽ സത്വഗുണം കൊണ്ടു സിദ്ധിക്കുന്ന യോഗം. രാജയോഗം കൊണ്ടു മനസ്സിൽ രജോഗുണം വൎദ്ധിച്ചു ഉച്ചസ്ഥിതിയെ പ്രാപിക്കുമ്പോൾ ഏതു സ്ഥാനത്താണൊ ധ്യാനിച്ചതു ആ ഭാഗം അല്പം ശാന്തമായിരിക്കും. ഏതു ചലനത്തിന്റെയും ഒത്ത മദ്ധ്യം ശാന്തമായിരിക്കുമെന്നു ഞാൻ പറഞ്ഞുവല്ലൊ. അപ്പോൾ ഏതു സ്ഥാനത്താണൊ ധ്യാനിച്ചതു ആ സ്ഥാനത്തിൽ അല്പം സത്വഗുണം സ്ഫുരിക്കും. ആ സമയം ഖണ്ഡജ്ഞാനം സിദ്ധിക്കും. എന്നാൽ മനസ്സിന്റെ ചലനം വീണ്ടും പഴേ രീതിയിൽ ആകും. ധ്യാനം കഴിഞ്ഞു പൂൎവ്വസ്ഥിതിയിൽ ആകുമ്പോൾ യോഗിയുടെ മനസ്സു പഴേ രീതിയിൽത്തന്നെ ആകും. മനസ്സു മുഴുവൻ ശാന്തമായി ജ്ഞാനമയമായിത്തീരുന്നതുവരെ

അഖണ്ഡദൎശനം സിദ്ധിയ്ക്കയില്ല. നിൎഗ്ഗുണബ്രഹ്മത്തിന്റെ ഏറ്റവും അടുത്ത പടി പൂൎണ്ണസത്വഗുണമാണ്. സത്വഗുണവും ജ്ഞാനവും ഒന്നുതന്നെയാണ. സത്വഗുണമാണ ശക്തി. ശക്തി തന്നെ ജ്ഞാനം. അപ്പോൾ ജ്ഞാനയോഗമാണോ ശ്രേഷ്ഠമെന്നു സംശയിയ്ക്കാൻ തന്നെ അവകാശമില്ല. ഏതു വിധേനയുള്ള അഭ്യാസം കൊണ്ടായാലും സത്വഗുണത്തിൽ എത്താതെ നിൎഗ്ഗുണബ്രഹ്മത്തിൽ എത്താൻ സാധിയ്ക്കയില്ല. സത്വഗുണം ജ്ഞാനമാകയാൽ ജ്ഞാനയോഗം കൊണ്ടല്ലാതെ ഐക്യം സിദ്ധിയ്ക്കയില്ല.

തമോഗുണപ്രധാനിയായ ഒരു മനുഷ്യൻ രാജയോഗം ശീലിപ്പാൻ സാധിയ്ക്കയില്ല. അങ്ങിനെയുള്ള ആളിന്റെ മനസ്സിൽ രജോഗുണം വൎദ്ധിച്ച ഉച്ചസ്ഥിതിയെ പ്രാപിക്കയില്ല. സകല രോഗങ്ങളും മന്ദതയെ ഉണ്ടാക്കുന്നവയാണ്. തമോഗുണത്തിന്റെ ശക്തിയെ വൎദ്ധിപ്പിയ്ക്കുന്ന ദുൎഗ്ഗുണങ്ങൾ ഉള്ളിൽ പ്രവേശിക്കുംതോറും തമോഗുണത്തിനു ശക്തി വൎദ്ധിക്കയും, തമോഗുണവും രജോഗുണവും തമ്മിൽ 'ഞാൻ മുമ്പിൽ' 'ഞാൻ മുമ്പിൽ' എന്നു മത്സരിക്കയും ചെയ്യും. ആ മത്സരത്തിൽ, കാമക്രോധാദികളാകുന്ന ദുൎഗ്ഗുണങ്ങൾ മനസ്സിൽ കടന്നുകൂടിയാൽ തമോഗുണത്തിനു ഒന്നിനൊന്നു ബലവൎദ്ധനയായി, തന്നിമിത്തം രജോഗുണം ക്രമേണ ക്ഷീണിക്കും. അതിനാലാണ, യമം, നിയമം മുതലായവയെ ശീലിച്ചിട്ടില്ലാത്തവർ യോഗാഭ്യാസം ചെയ്യുമ്പോൾ അനവധി രോഗങ്ങൾക്ക അധീനന്മാരായിത്തീരുന്നതു. സംസാരസമുദ്രത്തിൽ ആകണ്ഠമഗ്നന്മാരായിക്കിടക്കുന്നവർ രാജയോഗം ശീലിക്കുന്നതു ബലഹീനനായ ഒരു രോഗി വലിയ ഭാരത്തെ വഹിക്കുന്നതുപോലെയാണ. സംസാരദുഃഖം എന്നു പറയുന്നതു ഒരു രോഗമാണ. ഔഷധം എന്നുവച്ചാൽ പ്രകൃതിയാണ. പ്രകൃതിക്കല്ലാതെ രോഗത്തെ ശാന്തമാക്കുവാനുള്ള ശക്തിയില്ല. ഔഷധസേവകൊണ്ടു ഒരുവിധം രോഗം മാറിയാൽ

ക്ഷീണം മാറുന്നതിന്നു തക്കവണ്ണമുള്ള വേറെ ഔഷധങ്ങൾ കൊടുക്കണം. ഒരുവിധം ക്ഷീണം മാറിക്കഴിഞ്ഞാൽ കുറെശ്ശെ വ്യായാമം ചെയ്യിക്കണം. ക്രമേണ ബലം വൎദ്ധിച്ചു കഴിഞ്ഞാൽ പിന്നീട യഥേഷ്ടം സഞ്ചരിക്കാം. ഇത്രയും ആയാലും രോഗത്തിന്റെ കാരണം ഇന്നതാണെന്നും രോഗം വീണ്ടും ആവൎത്തിക്കാതിരിപ്പാനുള്ള വഴികൾ ഇന്നവയാണെന്നും ഉള്ള ജ്ഞാനം അല്ലെങ്കിൽ അറിവു ഉണ്ടാകാത്ത പക്ഷം വീണ്ടും രോഗാതുരനായി പരിതപിക്കേണ്ടി വരും. കൎമ്മയോഗം കൊണ്ടും ഭക്തിയോഗം കൊണ്ടും ഒരുവിധം സംസാരരോഗാശ്വാസം സിദ്ധിച്ചു ക്ഷീണം മാറിത്തുടങ്ങിയിട്ടുള്ള ഒരു മനസ്സിന്നു രാജയോഗമാകുന്ന വ്യായാമം ഒരുവിധം ബലത്തെ വൎദ്ധിപ്പിക്കും. എന്നാൽ അതിന്നിടക്ക അറിവല്ലായ്ക്ക നിമിത്തം വല്ല കാരണവശാലും ദുൎഗ്ഗുണങ്ങളാകുന്ന രോഗബീജങ്ങൾക്ക പ്രവേശനദ്വാരം കൊടുത്താൽ വീണ്ടും വീണ്ടും സംസാരരോഗം ഉണ്ടായിക്കൊണ്ടിരിക്കും. രോഗം മേലാൽ ഉണ്ടാകാതിരിക്കാനുള്ള അറിവിനോടുള്ള ചേൎച്ചയാകുന്ന ജ്ഞാനയോഗമുണ്ടായാൽ പിന്നെ ഒരിക്കലും രോഗം വരാത്ത വിധത്തിൽ ഒരു ഭയവും കൂടാതെ സുഖമായിരിക്കാം. ഈ ഉദാഹരണം കൊണ്ടും രാജയോഗത്തേക്കാൾ ശ്രേഷ്ഠം ജ്ഞാനയോഗമാണെന്നു തെളിയുന്നു. വ്യായാമം നല്ലതാണെന്നു വെച്ചു രോഗം അത്യാസന്നമായിരിക്കുന്ന അവസ്ഥയിൽ വ്യായാമം ചെയ്യിച്ചാൽ അപകടം നേരിടുമെ എന്നു പറയേണ്ടതില്ലല്ലൊ. സൂൎയ്യോദയത്തിലുള്ള മന്ദവായു ആരോഗ്യപ്രദവും ആനന്ദപ്രദവും ആണെന്നു അധികം പേർ സമ്മതിക്കാതിരിക്കയില്ല. വിശേഷാൽ വലിയ സുഖക്കേടൊന്നുമില്ലാത്തവൎക്ക അതു നല്ലതാണെന്നു വെച്ചു തണുത്ത കാറ്റു ദേഹശേഷം ഏല്ക്കാൻ പാടില്ലാത്ത വിധത്തിൽ രോഗം മൂൎഛിച്ചിട്ടുള്ളവൎക്ക അതു നല്ലതാണോ? കണ്ണിന്നു യാതൊരു സുഖക്കേടുമില്ലാത്ത ഒരാൾക്ക എതെങ്കിലും ഒരു പുസ്തകം എടുത്താൽ നിഷ്പ്രയാസേന വായിക്കാമെന്നു വി

ചാരിക്കുക. അയാൾക്കു നയനരോഗം ഉണ്ടാകുമ്പോൾ കണ്ണാടയുടെ സഹായം വേണ്ടി വരും. കണ്ണു തീരെ കാണ്മാൻ പാടില്ലാതായാൽ ഉയൎന്ന അക്ഷരങ്ങളോടുകൂടിയ പുസ്തകങ്ങളെ മാത്രമെ വായിക്കാൻ സാധിക്കയുള്ളൂ. കൈവിരലുകളെക്കൊണ്ടു അക്ഷരങ്ങളിൽ തപ്പിത്തപ്പിയേ വായിക്കാൻ സാധിക്കയുള്ളൂ. ഉയൎന്ന അക്ഷരത്തോടു കൂടിയതും സാധാരണ അക്ഷരത്തിൽ ഉള്ളതും ആയ മൂന്നുനാലു രാമായണങ്ങൾ ഉണ്ടെന്നു വിചാരിക്കുക. പൊട്ടക്കണ്ണൻ വിരൽകൊണ്ടു തപ്പിത്തപ്പി തന്റെ കയ്യിൽ ഉള്ള പുസ്തകം വായിക്കും. നയനരോഗി ഒരു കണ്ണാടയുടെ സഹായത്തോടുകൂടി ഒരുവിധം വലിയ അച്ചോടുകൂടിയ രാമായണം വായിക്കും. നയനത്തിനു വലിയ രോഗമൊന്നുമില്ലാത്ത ഒരുവൻ കണ്ണാടയുടെ സഹായം കൂടാതെ വായിക്കും. ഇവർ മൂന്നു പേരും വായിക്കുന്നതു ഒരേ അക്ഷരങ്ങളും ഒരേ പദങ്ങളും ഒരേ പാദങ്ങളും ആയിരിക്കും. ഈ വിഷയത്തിൽ 'ഞാൻ കേമൻ' 'നീ മറയൻ' എന്നു ആക്ഷേപം പറവാൻ കാൎയ്യമില്ല. രാമായണത്തിന്റെ ബാഹ്യത്തെ മാത്രം മനസ്സിലാക്കുന്നിടത്തോളം കാലം അവർ മൂന്നു പേരും ഒരുപോലെ തന്നെ. രാമായണത്തിന്റെ സൂക്ഷ്മതത്വത്തെ മനസ്സിലാക്കുന്നതിനു കൈവിരലുകളും, കണ്ണാടയും, നയനങ്ങളും കൊണ്ടു മാത്രം സാധിക്കയില്ല. ജ്ഞാനമാകുന്ന കണ്ണിന്റെ സഹായം വേണം. കൎമ്മയോഗി തപ്പിത്തപ്പി വായിക്കുന്നു. ഭക്തിയോഗി കണ്ണാടയുടെ സഹായത്താൽ വായിക്കുന്നു. രാജയോഗി കണ്ണാടയില്ലാതെ വായിക്കുന്നു. പക്ഷേ അൎത്ഥം മനസ്സിലാക്കുന്നതു ജ്ഞാനയോഗിയായിരിക്കും. ഒരു പക്ഷേ ഇരുട്ടിൽ മിന്നാമ്പുഴുവിനെ കാണുന്നതുപോലെ രാജയോഗി അപൂൎവ്വം ചില സന്ദൎഭങ്ങളിൽ വല്ലതും സ്വല്പം ഗ്രഹിച്ചു എന്നു വന്നേക്കാം. അതു മററവൎക്കു വരാൻ പാടില്ലെന്നില്ല. അവരവരുടെ നിലയിൽ അവരവർ സമൎത്ഥന്മാർ. ഒരുവനും ഉപദേശിച്ചില്ലെങ്കിലും സഹായിച്ചില്ലെങ്കിലും മനുഷ്യർ ഒരു കാലത്തു ത

ന്നത്താൻ ഉന്നതിയെ പ്രാപിക്കും. ഒരാളെ ഉപദേശംകൊണ്ടും മററും നന്നാക്കാമെന്നു തോന്നുന്നതു അജ്ഞാനം നിമിത്തമാണു. അല്പമെങ്കിലും സ്വാനുഭവം ഉള്ള ഒരു ജ്ഞാനിക്കു ഒരിക്കലും അങ്ങിനെ തോന്നുകയില്ല. ഞാൻ യോഗിയാണെന്നും മററുള്ളവരേക്കാൾ സമർത്ഥനാണെന്നും സംസാരികളുടെ രോഗത്തെ ചികിത്സിച്ചു ഭേദപ്പെടുത്താനായി പ്രത്യേകം അവതരിച്ചിരിക്കുന്ന മഹാത്മാവാണെന്നും ഉള്ള അഹംകാരത്തോടു കൂടി 'ഞാൻ സമർത്ഥൻ' 'നീ ഭോഷൻ' എന്നു വൃഥാ കണ്ഠക്ഷോഭം ചെയ്യുന്ന ഒരു മതാഭിമാനഭ്രാന്തനെക്കൊണ്ടു ലോകത്തിനു യാതൊരു ഗുണവും സിദ്ധിക്കയില്ല. എനിക്കു യോഗ്യതയുള്ള പക്ഷം ഞാൻ യോഗ്യനാണെന്നു നെററിയിൽ ഒരു പരസ്യം പതിച്ചു കൊണ്ടു ലോകമെങ്ങും സഞ്ചരിക്കേണ്ടതാ. അഹംകാരത്തിന്റെ പ്രസരിപ്പു നിമിത്തം കർണ്ണാരുന്തുദങ്ങളായ ആത്മപ്രശംസ ഇടവിടാതെ വർഷിക്കുന്ന ഒരാൾ, അനഹംകാരിയായ ഒരു വിഗ്രഹാരാധനക്കാരനേക്കാൾ ത്തുലോം താഴ്ന്ന നിലയിൽ ആകുന്നു.

അന്യൻ—അപ്പോൾ മനുഷ്യന്റെ പൌരുഷം കൊണ്ടു ഒന്നും നടക്കയില്ലെന്നാണോ നിങ്ങൾ പറയുന്നത്.

ഞാൻ—മനുഷ്യന്റെ സാമർത്ഥ്യം കൊണ്ടു ഒന്നും നടക്കയില്ല. നിശ്ചയം തന്നെ.

അന്യൻ—അത്യുത്സാഹമുള്ള കുട്ടികൾ പഠിച്ചു ജയിച്ചു വലിയ ഉദ്യോഗങ്ങൾ ഭരിച്ചു അനേകം ജനങ്ങൾക്കു ഓരോ ഗുണങ്ങൾ ചെയ്കയും, അനവധി സുഖഭോഗങ്ങളെ അനുഭവിക്കയും ചെയ്യുന്നു. മടിയന്മാരായ കുട്ടികൾ ആ സ്ഥിതിയെ പ്രാപിക്കുന്നില്ല. അതിനു കാരണമെന്ത്?

ഞാൻ—ഒരു കുട്ടിക്കു പഠിത്തത്തിൽ താല്പര്യം ജനിക്കാനും മറെറാരു കുട്ടിക്കു അതിൽ നീരസം ജനിക്കാനും ഉള്ള കാരണം എന്ത്. എല്ലാ പേരുടേയും എന്നു വേണ്ട സകല ചരാചരങ്ങളുടേയും ആഗ്രഹം സുഖം വേണമെന്നല്ലേ! മനഃപൂർവ്വമായി ദുഃഖം

അനുഭവിയ്ക്കുന്നമെന്നുള്ള ഉദ്ദേശത്തോടുകൂടി ആരെങ്കിലും വേല ചെയ്യുമോ? അവനവനിൽ ഉള്ള ത്രിഗുണങ്ങളുടെ അവസ്ഥയെ അനുസരിച്ചിരിക്കും അവനവൻെറ ബുദ്ധിയും പ്രവൃത്തിയും അനുഭവവും. ത്രിഗുണങ്ങളെപ്പററി ഇതിനു മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലൊ. പ്രപഞ്ചം ചലനമയമാണ്. ചലനം ഒരു ക്ലിപ്തനിയമത്തെ അനുസരിച്ചിരിക്കും. നിർഗ്ഗുണബ്രഹ്മത്തിൽ പ്രപഞ്ചത്തെ തോന്നിച്ചതു യാതൊന്നൊ അതു തന്നെയാണു പ്രപഞ്ചത്തിൽ ഉള്ള സകല ചരാചരങ്ങളേയും ചലിപ്പിക്കുന്നത്. ആ ചലനത്തെ കൂട്ടാനും കുറയ്ക്കാനും ഇല്ലാതാക്കാനും നമുക്കു സാധിക്കയില്ല. ചലനം ഏററവും കുറഞ്ഞ നിലയിൽനിന്നും രജോഗുണത്തിൻെറ ഉച്ചസ്ഥിതിയെ പ്രാപിച്ചു ക്രമേണ പരിപൂർണ്ണസത്വഗുണമായിത്തീൎന്നു നിർഗ്ഗുണബ്രഹ്മമായിത്തീരുന്നതുവരെ ഒരു നിശ്ചിതനിയമത്തെ അനുസരിച്ചിരിക്കും. നിർഗ്ഗുണബ്രഹ്മത്തിൽ പ്രപഞ്ചത്തെ തോന്നിച്ചു പ്രപഞ്ചത്തിനെ ചലിപ്പിക്കുന്നതു യാതൊന്നോ അതിനേക്കാൾ കൂടുതൽ ശക്തികൊണ്ടേ ആ ചലനത്തിൻെറ ഗതിയെ ഭേദപ്പെടുത്താൻ സാധിയ്ക്കയുള്ളു. പ്രപഞ്ചം ചലനമയമാണെന്നു പറഞ്ഞുവല്ലൊ. പകിടകളിയിൽ ഒരിയ്ക്കൽ ആററൊററ അതായതു ഒരു പകിടയിൽ ആറും ഒരു പകിടയിൽ ഒന്നും വീണാൽ പിന്നീടു എപ്പോഴെങ്കിലും അതേ പ്രകാരം ആറൊററ വീഴാതിരിക്കുമോ? ഈയാണ്ടത്തെ പഞ്ചാംഗം തന്നെ വളരെക്കാലം കഴിഞ്ഞു ഒരു നിശ്ചിതസമയം വരുമ്പോൾ ആ ആണ്ടത്തെ പഞ്ചാംഗമായിത്തീരുന്നു. നവഗ്രഹങ്ങളുടേയും ഭൂമിയുടേയും ചലനവും ഗതിയും ഒരു നിശ്ചിതനിയമത്തെ അനുസരിച്ചാണെന്നു ഇതുകൊണ്ടു തെളിയുന്നു. അതേപ്രകാരം തന്നെ ഒരിക്കൽ സംഭവിച്ചതു തന്നെ വേറൊരു കാലത്തും സംഭവിക്കുമെന്നും തെളിയുന്നു. ചലനം അലംഘനീയമായ ഒരു നിയമത്തെ അനുസരിച്ചാണു ചലിക്കുന്നതെന്നും, അതു എല്ലായ്പോഴും വൃത്താകാരമായിട്ടാണെന്നും ഗതി എല്ലായ്പോഴും മുമ്പോട്ടാണെ

നും മനസ്സിലാക്കണം. നാം ഒരു കല്ലിനെ ദൂരത്തേക്ക വലിച്ചെ റിഞ്ഞതിൻെറ ശേഷം വേണ്ടി വരുന്നിടത്തോളം കാലം ക്ഷമി ച്ചു നിന്നാൽ ആ കല്ലു തടസ്ഥമൊന്നും നേരിടാത്ത പക്ഷം തി രികെ നമ്മുടെ കയ്യിൽത്തന്നെ ഒരു കാലത്തു വന്നു ചേരുമെന്നു ന്യൂട്ടൺ പറയുന്നു. പ്രപഞ്ചത്തിൻെറ ചലനത്തെ തടയുന്ന തിനു ആൎക്കാണു ശക്തിയുള്ളത്? ആൎക്കും ശക്തിയില്ലാ. അതു കൊണ്ടു പ്രപഞ്ചം മുഴവൻ ഒരു നിശ്ചിതനിയമത്തെ അനുസരി ച്ചു ചലിക്കയും ആദ്യം ആരംഭിച്ച സ്ഥലത്തു തന്നെ അവസാ നിക്കയും ചെയ്യും. മണിക്കൂറൊന്നിനു പത്തു മയിൽ വീതം ഓ ടുന്ന ഒരു തീവണ്ടിക്ക ആദ്യം വണ്ടി വിടുന്ന സെക്കണ്ടിൽ എ ത്ര വേഗം ഉണ്ടായിരിക്കുമോ, അത്രയും വേഗമുണ്ടായിരിക്കും വ ണ്ടി നില്ക്കുന്ന ഒടുവിലത്തെ സെക്കണ്ടിലും. വണ്ടിയുടെ രണ്ടാമ ത്തെ സെക്കണ്ടിലെ വേഗം അനുസരിച്ചിരിക്കും ഒടുവിൽ രണ്ടാ മത്തെ സെക്കണ്ടിലെ വേഗം. അതിനാൽ ചലനം എത്ര വേ ഗത്തിൽ ആയിരുന്നാലും എത്ര സാവധാനത്തിൽ ആയിരുന്നാ ലും അതു എതുകാലത്തും ഒരു നിശ്ചിതനിയമത്തെ അനുസരി ച്ചിരിക്കും. സകല പ്രവൃത്തികൾക്കും ഒരു എതിർ പ്രവൃത്തിയുണ്ട്. അതു പ്രവൃത്തിക്ക എതിരായും പ്രവൃത്തിയെപ്പോലെ തന്നെ ശ ക്തിയുള്ളതായും ഇരിക്കും. ലോകത്തിലെ സകല സംഭവങ്ങളും ഒരു ചലനത്തിൻെറ ഫലമാണ്. അതായതു നിൎഗ്ഗുണബ്രഹ്മ ത്തിൽ പ്രപഞ്ചത്തിനെ തോന്നിച്ചതായ ചലനം തന്നെ. ആ ചലനം വൎദ്ധിച്ചു വൎദ്ധിച്ചു സതംഭനമായിത്തീൎന്നു വീണ്ടും നി ൎഗ്ഗുണബ്രഹ്മത്തിൽ ലയിക്കുന്നുവരെ ഒരു നിശ്ചിതനിയമത്തെ യനുസരിച്ചിരിക്കും. അതിൻെറ ഗതിയെ കൂട്ടാനും കുറക്കാനും ഭേദപ്പെടുത്താനും ആരാലും സാധിക്കയില്ലാ. ചലനം വൃത്താ കാരത്തിലാണ്. ഗതിയെല്ലായ്പോഴും മുമ്പോട്ടാണ്. ചലനം ഒ രു നിശ്ചിതനിയമത്തെ അനുസരിച്ചിരിക്കും. അപ്പോൾ ഒരി ക്കൽ സംഭവിച്ചതു വീണ്ടും സംഭവിക്കാതിരിപ്പാൻ തരമില്ലാ. ഒ

രു കല്പത്തിൽ സംഭവിക്കുന്നതു വേറൊരു കല്പത്തിലും സംഭവിക്കും. മനുഷ്യനു ഇല്ലാത്തതിനെ ഉണ്ടാക്കാനും ഉള്ളതിനെ ഇല്ലാതാക്കാനും സാധിക്കയില്ല. ഇതിനു മുമ്പിൽ ഒരു കാലത്തു ഉണ്ടായിക്കൊണ്ടിരുന്നതാണ് ഇപ്പോൾ ഉണ്ടാകുന്നത്. ഇനിയും ഒരു കാലത്തു ഉണ്ടാകയും ചെയ്യും. ഒരുവൻ ഒരു കാലത്തു മദ്യപാനം ചെയ്തിരുന്നു. ആ കാലത്തിൽ അയാളിൽ ഉണ്ടായിരുന്ന ത്രിഗുണങ്ങളുടെ അല്ലെങ്കിൽ ചലനത്തിന്റെ അവസ്ഥക്കനുസരണമായി ഇക്കാലത്തും ചലനമുണ്ടാകുന്നു. ഇക്കാലത്തും മദ്യപാനം ചെയ്യുന്നു. ഇനിയും ഏതെങ്കിലും ഒരു കാലത്തു ഇതേ രീതിയിൽ മദ്യപാനം ചെയ്കയും ചെയ്യും. ഇതു ശുദ്ധമേ അസംബന്ധമാണെന്നു തോന്നും. പക്ഷേ വാസ്തവമിങ്ങിനെയാണ്. സയൻസിനെ അടിസ്ഥാനമാക്കിയും യാതൊരു യുക്തിഭംഗങ്ങൾക്കു ഇടവരാതെയും തെളിവിക്കാൻ സാധിക്കുന്ന ഒരു സംഗതി അസംബന്ധമാകുന്നതെങ്ങിനെയാണ്.

അന്യർ — രാജയോഗത്തേക്കാൾ ശ്രേഷ്ഠം ജ്ഞാനയോഗമാണെന്നുള്ളതിനു കുറച്ചു കൂടി യുക്തികൾ പറഞ്ഞാൽ കൊള്ളാം.

ഞാൻ — ഒന്നു മറ്റൊന്നിനേക്കാൾ (അതതിന്റെ നിലയിൽ നിന്നു നോക്കുമ്പോൾ) ശ്രേഷ്ഠമാണെന്നു തെളിവിക്കാൻ സാധിക്കയില്ല. എന്നാൽ ജ്ഞാനം സിദ്ധിച്ചതിനു മേലല്ലാതെ മുക്തി കിട്ടുകയില്ലെന്നു തെളിവിക്കാം.

1. ധ്യാനവും വിചാരവും സകലവും പ്രവൃത്തികളാണ്. പ്രവൃത്തിയുള്ളിടത്തോളം രജോഗുണവും തമോഗുണവും ഉണ്ടു. നിർഗ്ഗുണബ്രഹ്മത്തിന്റെ ഏറ്റവും അടുത്തപടി പൂർണ്ണസത്വഗുണമാണു. അതാണു പൂർണ്ണമായ ശക്തി. അതാണു ജ്ഞാനം. ആ സ്ഥിതിക്കു രാജയോഗിയുടെ രജസ്സും തമസ്സും പരിപൂർണ്ണമായ സത്വഗുണമായിത്തീരുന്നതുവരെ അതായതു യോഗി ജ്ഞാനിയായിത്തീരുന്നതുവരെ നിർഗ്ഗുണബ്രഹ്മത്തെ പ്രാപിക്കുന്നതു എങ്ങിനെയാണു?

2. ഇനിയും രാജയോഗത്തിന്റെ അൎത്ഥം യോഗങ്ങളിൽ വെച്ചു രാജാവു എന്നാണെന്നു സ്വാമി അവർകൾ പറയുന്നു. അങ്ങിനെയാണെങ്കിലും ഹഠയോഗം, ലയയോഗം, മന്ത്രയോഗം എന്നിങ്ങിനെ പല യോഗങ്ങൾ ഉള്ളവയിൽവെച്ചു രാജാവു എന്നേ അൎത്ഥമുള്ളൂ. അതല്ലാ യോഗങ്ങളുടെ അതായതു സകല യോഗങ്ങളുടേയും രാജാവു എന്നാണെങ്കിൽ യോഗങ്ങൾക്കു ഒരു രാജാവുള്ളതു പോലെ ഒരീശ്വരനും വേണ്ടെ. ആ ഈശ്വരനാണു അതായതു യോഗങ്ങളുടെ ഈശ്വരനാണു ജ്ഞാനയോഗം.

3. രാജയോഗം കൊണ്ടു ഖണ്ഡദർശനം സിദ്ധിക്കുന്നതുതന്നെ അല്പം സത്വഗുണമുണ്ടായതില്പിന്നീടാണ്. സത്വഗുണം എന്നു പറയുന്നതാണു ജ്ഞാനം.

4. സകല വിചാരങ്ങളിലും പ്രവൃത്തികളിലും ത്രിഗുണങ്ങൾ ഉണ്ടു. പൂൎണ്ണസത്വഗുണത്തിനു മാത്രമെ പൂൎണ്ണശക്തിയുള്ളൂ. ഞാൻ ഒരു സാധനത്തിന്മേൽ സൂക്ഷിച്ചു നോക്കിക്കൊണ്ടിരിക്കുമ്പോൾ വല്ല തടസ്ഥങ്ങളും എന്നെ ബാധിച്ചാൽ എനിക്കു ആ സാധനത്തിൽത്തന്നെ ശ്രദ്ധയെ നിറുത്തുന്നതിനു സാധിക്കയില്ലാ. ഞാൻ നില്ക്കുന്നതു സാധനത്തിന്റെ അരികിൽ ആയിരിക്കും. ഒരു യോഗാഭ്യാസിയുടെ മനസ്സു പരബ്രഹ്മത്തിനോടു ചേൎന്നിരിക്കുന്നു എന്നു വിചാരിക്കുക. മനസ്സിന്നു പൂൎണ്ണശാന്തിയില്ലാത്തതിനാൽ അതായതു ജ്ഞാനമാകുന്ന പൂൎണ്ണ സത്വഗുണമില്ലാത്തതിനാൽ ശക്തിയെ കുറക്കുന്നതായ അല്പം തമോഗുണമെങ്കിലും അദ്ദേഹത്തിന്റെ മനസ്സിൽ ഉണ്ടായിരിക്കും. തമോഗുണത്തിന്റെ ലവലേശമെങ്കിലും ഉള്ളിടത്തോളം അതിനുമാത്രം യോഗിയുടെ പരബ്രഹ്മത്തിലുള്ള ശ്രദ്ധ കുറയും. ശ്രദ്ധ കുറയുംതോറും പരബ്രഹ്മത്തെപ്പററി പൂൎണ്ണമായി മനസ്സിലാക്കാൻ സാധിക്കയില്ലാ. തന്നിമിത്തം അഖണ്ഡദർശനം സിദ്ധിക്കയില്ലാ. തമോഗുണം തീരെ ഇല്ലാതാകുമ്പോൾ രജോഗുണവും ഇല്ലാതായി പരമാൎത്ഥജ്ഞാനമാകുന്ന സത്വഗുണം മാത്രം ശേഷിക്കും. അപ്പോൾ മാത്രമേ അഖണ്ഡദർശനം ഉണ്ടാവുകയുള്ളൂ.

5. പരമാത്ഥജ്ഞാനം ഉദിക്കുന്നതുവരെ രാജയോഗിക്ക തവള താമരപ്പൂവിനെ കാണുന്നതുപോലെ പരമാത്മാവിനെ ദശിച്ചുകൊണ്ടിരിക്കാം. തവള വെള്ളത്തിനടിയിൽ മുങ്ങുമ്പോൾ അതിന്ന താമരപ്പൂവിന്റെ കഥ ഓമ്മയുണ്ടായിരിക്കയും ഇല്ലാ. അതുപ്രകാരം യോഗിയും സമാധിയിൽനിന്ന വിരമിക്കുമ്പോൾ പൂവ്വസ്ഥിതിയിൽ ആകും. വണ്ടു താമരപ്പൂവിന്റെ അടുക്കൽ സദാ കാലം ഇരിക്കുന്നില്ലെങ്കിലും അതിന്ന താമരപ്പൂവിനെക്കുറിച്ചു നല്ല പരിജ്ഞാനമുള്ളതിനാൽ താമരപ്പൂവിനോടു ചേന്ന ഉടൻ തന്നെ അതിലെ മധുവിനെ ആസ്വാദിച്ചു തൃപ്തിയടയും. അതുപ്രകാരം ജ്ഞാനയോഗിക്ക പരബ്രഹ്മത്തിന്റെ പരിജ്ഞാനം ഉണ്ടാകയാൽ അദ്ദേഹത്തിന്ന കാൎയ്യമറിയാതെ നോക്കിക്കൊണ്ടിരിക്കേണ്ടതായ ആവശ്യം ഇല്ലാ.

6. രാജയോഗിയുടെ മനസ്സിൽ തമോഗുണം ഉള്ളതിനാൽ അശുദ്ധിയുണ്ടായിരിക്കും. മനോമാലിന്യം നിശ്ശേഷിച്ചിട്ടില്ലാത്ത യോഗിയുടെ മനസ്സിൽ ശക്തി വദ്ധിക്കുംതോറും യശസ്സു വേണമെന്നും മറ്റും ആശ ജനിച്ചു തുടങ്ങും. ക്ഷുദ്രം, മാന്ത്രവിദ്യ മുതലായവ രാജയോഗത്തിൽ ഉൾപ്പെട്ടവയാണ്. രാജയോഗി ഇത്യാദികളിൽ ഭ്രമിച്ചു തനിക്കും അന്യന്മാക്കും ഉപദ്രവം നേരിടത്തക്ക നിലയിൽ പതിച്ചുപോകാൻ മതി. കൂടുതൽ സിദ്ധികൾ ഉണ്ടാകുംതോറും കൂടുതൽ അപകടങ്ങൾക്കും ഇടയുണ്ടു. പക്ഷെ ഇതെല്ലാം മനോമാലിന്യമുള്ള ആൾക്കെ സംബന്ധിക്കയുള്ളു. കമ്മം, ഭക്തി ഇത്യാദികളെക്കൊണ്ടു ശുദ്ധനായിത്തീന്നിട്ടുള്ള ആൾക്ക രാജയോഗം വേണ്ടതും ഗുണപ്രദമായിട്ടുള്ളതും ആണ. അശുദ്ധിയുള്ളവക്കും ശസ്ത്രവൈദ്യന്റെ കയ്യിൽ ഇരിക്കേണ്ടതായ ആയുധം കൊലയാളിയുടെ കയ്യിൽ അകപ്പെടുന്നതുപോലെയാകും.

7. ആഹാരാദികളേയും മറ്റും ചുരുക്കാതെ സംസാരസമുദ്രത്തിൽ ഭ്രമിച്ചു കിടക്കുന്നവർ രാജയോഗം അഭ്യസിച്ചു തുടങ്ങി

യാൽ കണ്ണു പുകച്ചിൽ, അസഹനീയമായ തലവേദന, തലക്കഭാരം, നെററി ചുടിച്ചിൽ മുതലായ സുഖക്കേടുകൾ ആരംഭിക്കും. ഈ മുന്നറിവുകളേയും വകവെക്കാതെ ആഹാരാദികളേയും ശരിപ്പെടുത്താതെ വീണ്ടും ശീലിച്ചാൽ കുറച്ചു കാലം കഴിയുമ്പോൾ തൊണ്ട പുകച്ചൽ, വായുമുട്ടൽ മുതലായ രോഗങ്ങൾ പിടിപെടും. ചിലക്കു ഭ്രാന്തു പിടിച്ചു എന്നും വരാം. അതിവേഗത്തിൽ ഓടുന്ന ഒരു കുതിരയെ അതിന്റെ പരാക്രമം അത്യന്തം വർദ്ധിച്ചിരിക്കുന്ന സമയത്തു പെട്ടെന്നു പിടിച്ചു നിറുത്തിയാൽ ആളിനോ കുതിരക്കൊ എന്തെങ്കിലും ഹാനി സംഭവിക്കാതിരിക്കയില്ലാ. കുറച്ചു ദൂരം അതിന്റെ ചോക്കിനു വിട്ടതിൽ പിന്നീടു സാവധാനത്തിൽ വശത്താക്കിയാൽ കുതിരക്കും ആളിനും കേടുപററുകയില്ല. ജ്ഞാനയോഗിക്കു ഈ ബുദ്ധിമുട്ടുകൾ ഒന്നും ഇല്ല.

8. ലോകത്തിൽ രണ്ടാളുടെ സ്വഭാവവും ബുദ്ധിയും ഒരുപോലിരിക്കയില്ലാ. സ്വല്പമെങ്കിലും വ്യത്യാസമുണ്ടായിരിക്കും. ഏതെങ്കിലും ഒരു വിഷയത്തിൽത്തന്നെ മനസ്സിനെ നിറുത്താനുള്ള ശക്തിയാണു ബുദ്ധിശക്തി. ബുദ്ധിയും സ്വഭാവവും ആകൃതിയും വിചാരവും എന്നു വേണ്ടാ സകലതും ത്രിഗുണങ്ങളുടെ അവസ്ഥയെ അനുസരിച്ചിരിക്കും. അവനവന്റെ സ്വഭാവാദികൾക്കു അനുസരണമായേ അവനവനു പ്രവൎത്തിക്കാൻ സാധിക്കയുള്ളൂ. ധാരാളം റവയിട്ടു നിറച്ചിട്ടുള്ള ഒരു തോക്കുകൊണ്ടു പകൽ സമയം വളരെ അടുത്തു നിന്നു വെടി വെച്ച് അതിൽ ഒരു റവയെങ്കിലും ഒരാനയുടെ ദേഹത്തിൽ എവിടെയെങ്കിലും കൊള്ളിക്കാൻ മാത്രം നിശ്ചയമില്ലാത്ത ഒരാളിനോടു ഒററ റവയിട്ടു നിറച്ചു ഒരു തോക്കുകൊണ്ടു തോക്കിന്റെ പാച്ചിലിനു തക്കദൂരത്തിൽനിന്നും, കണ്ടു കണ്ടില്ലെന്നുള്ള ഭാവത്തിൽ മിന്നിക്കൊണ്ടിരിക്കുന്ന ഒരു മിന്നാംപൂച്ചിയെ രാത്രി സമയം വെടിവെക്കാൻ പറഞ്ഞാൽ എങ്ങിനെ സാധിക്കും. വലിയ സാധനങ്ങ

ളിൽ വെടിവെച്ചു പരിചയിച്ചിട്ടുള്ള ആൾക്കു സാധിക്കുമായിരിക്കും. അല്ലാത്തവർ ആദ്യം വലിയ സാധനത്തേൽ വളരെ അടുത്തു നിന്നു പകൽ സമയം വെടി വെക്കേണ്ടതല്ലേ? അതുപ്രകാരം ലോകത്തിൽ കിടന്നടിപെട്ടു ഓരോ സംഗതികളെക്കൊണ്ടു മനസ്സിനു നല്ല പാകതയും ദൈവത്തിൽ പൂർണ്ണവിശ്വാസവും സിദ്ധിച്ചിട്ടുള്ള ഒരാൾക്കു രാജയോഗം അഭ്യസിക്കുന്നതു ഗുണപ്രദമായിരിക്കും. ദഹനേന്ദ്രിയങ്ങൾ അത്യന്തം ക്ഷീണാവസ്ഥയെ പ്രാപിച്ചിരിക്കുന്ന ഒരാളുടെ ആരോഗ്യമെല്ലാം നശിച്ചിരിക്കുന്ന അവസ്ഥയിൽ, ദഹനേന്ദ്രിയങ്ങളെ ശരിപ്പെടുത്തുന്നതിനും ആരോഗ്യത്തെ സമ്പാദിക്കുന്നതിനും വേണ്ടി ഗുരുതരവും ബലകരവും ആയ വസ്തുക്കളെ കുറേശ്ശെ ശീലിക്കുന്നതോ നല്ലതു അതല്ലാ ലഘുവായ പദാർത്ഥങ്ങളെ ഒരുവിധം ദഹനത്തിനു തക്കവണ്ണം ശീലിക്കുന്നതോ?

9. മോക്ഷപ്രദീപത്തിൽ പറഞ്ഞിട്ടുള്ള യുക്തികളും പ്രമാണങ്ങളും കൊണ്ടുതന്നെ ജ്ഞാനയോഗമാണു ശ്രേഷ്ഠം എന്നു തെളിയുന്നു.

'കണ്ണാടിയിലുള്ള ചളി ഒരു ഭാഗത്തു അല്പം പോയാൽ ആ ഭാഗത്തു അല്പം നമ്മുടെ മുഖത്തെ കാണാം. ചളി മുഴുവൻ പോയാൽ മുഖം മുഴുവൻ അതിൽ നല്ലതിന്മണ്ണം കാണാം. നമ്മുടെ പൂർണ്ണമുഖംതന്നെയാണു ആദ്യം അല്പം കണ്ടതു്. അതുതന്നെയാണു പിന്നീടു പൂർണ്ണമായി കണ്ടതു്. ഇക്കാര്യത്തിൽ അല്പമുഖം ഒന്നു വേറെ, പൂർണ്ണമുഖം ഒന്നു വേറെയെന്നു പറയുന്നതും അല്പമുഖദർശനത്താൽ പൂർണ്ണമുഖദർശനം സിദ്ധിക്കയില്ലെന്നു പറയുന്നതും അബദ്ധമല്ലേ?'

ഇതിനാൽ 'നമ്മുടെ പൂർണ്ണമുഖം തന്നെയാണു് ആദിയിൽ അല്പം കണ്ടതു്' എന്നതിൻെറ അർത്ഥം വ്യക്തമാകുന്നില്ലാ. അഴുക്കു പോയ സ്ഥലത്തു കൂടി മുഖത്തിൻെറ ആകൃതി മുഴുവൻ കാണാം എന്നാണെങ്കിൽ അതു അത്ര ശരിയായിരിക്കുമെന്നു തോ

ന്നില്ല. ഏററവും ചെറിയതായ ഒരു കണ്ണാടിക്കഷണത്തിൽ കൂടി അതിനേക്കാൾ തുലോം വിസ്താരം കൂടിയ മുഖത്തെയോ ഏതെങ്കിലും പദാർത്ഥത്തെയൊ മുഴുവൻ കാണ്മാൻ സാധിക്കയില്ല. ഇതു പരീക്ഷിച്ചറിയാവുന്നതാണ്. ഒരു കണ്ണാടിയിൽ വളരെ കുറച്ച സ്ഥലത്തു (അതായതു ഒരു കൊച്ചു ചക്രത്തോളം സ്ഥലം എന്നിരിക്കട്ടെ) ഒഴികെ ബാക്കിയുള്ള സ്ഥലം മുഴുവൻ ഒരു കട്ടിയുള്ള കടലാസു കൊണ്ടു മറക്കുക. ഒരു കട്ടിയുള്ള കടലാസിൽ ഒരു ചെറിയ ദ്വാരം ഇട്ടു ഒരു കണ്ണാടിയുടെ മുകളിൽ കണ്ണാടിയോടു ചേർത്തു വച്ചാലും മതിയാകുന്നതാണ്. അങ്ങിനെ ചെയ്തതിന്റെ ശേഷം ആ ദ്വാരത്തിൽ നോക്കുമ്പോൾ അല്പം കണ്ണാടി കാണും. അതിൽ പൂർണ്ണമുഖം കാണുന്നതു എങ്ങിനെയാണ്? ഒരിക്കലും കാണുകയില്ല. മുഖത്തിന്റെ ഒരംശം കാണുമായിരിക്കും. അതല്ലാ 'അല്പമായി കണ്ടതു' എന്നതിന്റെ അർത്ഥം മുഖത്തിന്റെ ഒരു ഭാഗം എന്നാണെന്നു വരികിൽ മുഖത്തിന്റെ ഒരു ഭാഗം പൂർണ്ണമുഖമാണെന്നു ഒരിക്കലും പറവാൻ പാടില്ല. മൂക്കു മാത്രം പൂർണ്ണമുഖമാകയില്ല. കണ്ണു മാത്രം പൂർണ്ണമുഖമാകയില്ല. 'ചളി ഒരു ഭാഗത്തു അല്പം പോയാൽ' എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു ഒരേ നിരപ്പിൽ കട്ട പിടിച്ചിരിക്കുന്ന ചളിയുടെ ഘനം കുറഞ്ഞു അതിൽ കൂടി കണ്ടു എന്നു അർത്ഥമെടുപ്പാനും തരമില്ല. അതല്ലാ ഈ ഒടുവിൽ പറഞ്ഞ അർത്ഥം തന്നെയാണ് അദ്ദേഹം ഉദ്ദേശിച്ചിട്ടുള്ളതെന്നു വരികിൽ ദർശനം ഉണ്ടായിത്തുടങ്ങുന്ന സമയം തന്നെ അതു അവ്യക്തമായ അഖണ്ഡദർശനം ആയിരിക്കണം. വ്യക്തമായ ഖണ്ഡദർശനം ആകാൻ ഇടയില്ല.

പൂർണ്ണചന്ദ്രൻ മിക്കവാറും മേഘം കൊണ്ടു മറഞ്ഞിരിക്കുമ്പോൾ നോക്കിയാൽ നമുക്കു ഒരു കലയേ കാണുകയുള്ളു. കുറെക്കൂടി മറവു വിടുമ്പോൾ അതിനെത്തന്നെ നമുക്കു അർദ്ധചന്ദ്രനായിക്കാണാം. മുഴുവൻ മറവു വിടുമ്പോൾ പൂർണ്ണചന്ദ്രനായിട്ടു

കാണാം. നാം ഒരേ ചന്ദ്രനെയാണ മൂന്നു പ്രകാരത്തിൽ കണ്ട ത്. ഈ വിഷയത്തിൽ കലാമാത്രചന്ദ്രൻ ഒന്നു വേറെ അൎദ്ധചന്ദ്രൻ ഒന്നു വേറെ പൂൎണ്ണചന്ദ്രൻ ഒന്നു വേറെ എന്നു പറയുന്നതും കലാമാത്രചന്ദ്രന്റെയും അൎദ്ധചന്ദ്രന്റെയും ദൎശനം കൊണ്ടു പൂൎണ്ണചന്ദ്രദൎശനം സിദ്ധിക്കയില്ലെന്നു പറയുന്നതും അബദ്ധമാണ.

ഈ ഉദാഹരണംകൊണ്ടും വ്യക്തമായ ഖണ്ഡദൎശനമാണ ആദ്യം ഉണ്ടാകുന്നതു എന്നാണ്. അദ്ദേഹം ഉദ്ദേശിച്ചിട്ടുള്ളതു അങ്ങിനെയാണെങ്കിൽ കലാമാത്രചന്ദ്രദൎശനംകൊണ്ടു പൂൎണ്ണചന്ദ്രദൎശനം സിദ്ധിച്ചതിട എന്നില്ലാ. മേഘം മുഴവൻ മാറിയാൽ സിദ്ധിക്കും. കാലമാത്രചന്ദ്രനെയൊ അൎദ്ധചന്ദ്രനേയോ എത്ര കാലം ദൎശിച്ചുകൊണ്ടിരുന്നാലും മേഘം ചന്ദ്രന്റെ ഒരു ഭാഗത്തെ മറച്ചിരിക്കുന്നിടത്തോളം കാലം പൂൎണ്ണചന്ദ്രദൎശനം സിദ്ധിക്കയില്ലാ. അജ്ഞാനമാകുന്ന മേഘം പരമാത്മാവാകുന്ന ചന്ദ്രനെ മറച്ചിരിക്കുന്നു എന്നു വിചാരിക്കുക. മേഘം മുഴവൻ മാറുമ്പോൾ പൂൎണ്ണചന്ദ്രദർശനം സിദ്ധിക്കുന്നതുപോലെ അജ്ഞാനം മുഴവൻ മാറുമ്പോൾ അഖണ്ഡദർശനം സിദ്ധിക്കും.

“ഒരു നേത്രരോഗി കൺവെളിച്ചത്തിനു ഔഷധം ശീലിക്കുമ്പോൾ ഒരാളെ നോക്കിയാൽ നിഴൽ പോലെ ആദിയിൽ തോന്നും. കുറച്ചു കൂടി ഔഷധം ശീലിച്ചു ആ ആളിനെത്തന്നെ നോക്കിയാൽ കരചരണാദ്യവയവമുള്ള ഒരു മനുഷ്യനായിട്ടു തോന്നും രോഗനിവൃത്തി നിഃശ്ശേഷം വന്ന ശേഷം ആ ആളെത്തന്നെ നോക്കിയാൽ ഇന്നാളാണ എന്നു വ്യക്തമായി അറിയും. നേത്രരോഗി ഒരു മനുഷ്യനെത്തന്നെയാണ മൂന്നു പ്രകാരത്തിൽ കണ്ടതു. അല്ലാതെ നിഴലായിട്ടു ഒരു മനുഷ്യൻ, കരചരണാദ്യവയവമുള്ള ഒരു അവ്യക്തമനുഷ്യൻ പിന്നെ ഒരു വ്യക്തമനുഷ്യൻ ഇങ്ങിനെ മൂന്നു കൂട്ടക്കാർ അതാതു സമയത്തു അയാളുടെ മുമ്പിൽ ചെന്നു നിന്നിട്ടില്ലാ.”

ഈ ഉദാഹരണംകൊണ്ടു ഖണ്ഡദൎശനമല്ലാ ആദ്യം ഉ

ണ്ടാകുന്നതെന്നും അവ്യക്തമായ അഖണ്ഡദർശനം ആണ് ഉണ്ടാകുന്നതെന്നും വരുന്നു. അങ്ങിനെയാണെങ്കിൽ യോഗാഭ്യാസി ഖണ്ഡമായും വ്യക്തമായും കാണുന്ന നക്ഷത്രം ചന്ദ്രമണ്ഡലം മുതലായവ പരമാത്മാവിൽപ്പെട്ടവയല്ലെന്നു വരുന്നു. ആദികാലത്തു അഖണ്ഡമായും അവ്യക്തമായും കാണുമെന്നും ക്രമേണ വ്യക്തമായും അഖണ്ഡമായും കാണുമെന്നും ആണല്ലൊ അദ്ദേഹം ഉദ്ദേശിച്ചിരിക്കുന്നതു. നക്ഷത്രം തുടങ്ങിയുള്ള ദർശനങ്ങൾ ഖണ്ഡദർശനങ്ങളും വ്യക്തദർശനങ്ങളും ആകയാൽ അവ പരമാത്മദർശനങ്ങളിൽ ഉൾപ്പെട്ടവയല്ല. പരമാർത്ഥം നോക്കിയാലും മനോമാലിന്യമകന്നിട്ടില്ലാത്ത യോഗാഭ്യാസിയുടെ ഇത്യാദി ദർശനങ്ങൾ പരമാത്മാവിൽ പെട്ട ദർശനങ്ങളായിരിക്കാൻ ഇടയില്ല. ഒരു നേത്രരോഗിയുടെ കാഴ്ച കുറഞ്ഞു കുറഞ്ഞു മിക്കവാറും കാഴ്ചയില്ലാതാകുമ്പോൾ ആ രോഗിക്കു ഒരു അവസ്ഥയിൽ ചന്ദ്രമണ്ഡലവും നക്ഷത്രമണ്ഡലവും പല വർണ്ണങ്ങളും കാണ്മാൻ സാധിക്കും. അതു കാഴ്ച തീരെയില്ലാതായി ആയില്ല എന്ന നിലയിൽ ആയിരിക്കും. ഇങ്ങിനെ വരുമോ എന്നുള്ള വിഷയത്തിൽ സംശയം തോന്നുന്നപക്ഷം തിമിരം കൊണ്ടോ മറ്റൊ കണ്ണു തീരെ കാണ്മാൻ പാടില്ലാത്തവരോടു ചോദിച്ചാൽ മതിയാകുന്നതാണു. പോരെങ്കിൽ നേത്രരോഗങ്ങളെപ്പറ്റി പ്രതിപാദിക്കുന്ന പുസ്തകങ്ങളിലും ഇപ്രകാരം ചന്ദ്രമണ്ഡലാദിദർശനങ്ങൾ ഉണ്ടാകുമെന്നു പറഞ്ഞിട്ടുണ്ടു. പക്ഷെ കണ്ണു തീരെ കാണ്മാൻ പാടില്ലാതായി കുറച്ചു ദിവസങ്ങൾ കഴിഞ്ഞതിൽപിന്നെ ഒന്നും കാണുകയില്ലാ എന്നുകൂടി ഓർമ്മിച്ചു കൊള്ളണം. ഇനിയും ഇങ്ങിനെ കാണ്മാനുള്ള കാരണം എന്താണെന്നു നമുക്കു നോക്കാം.

നമ്മുടെ കണ്ണുകൾ കേവലം രണ്ടു ദ്വാരങ്ങൾ മാത്രമാണു. സൂക്ഷ്മമായ കണ്ണുകൾ തലച്ചോറിനെ സംബന്ധിച്ചാണു സ്ഥിതി ചെയ്യുന്നത്, അതുകൊണ്ടാണു മനസ്സു വല്ലതിലും ശ്രദ്ധ

യോടുകൂടി പ്രവേശിച്ചിരിക്കുമ്പോൾ നമ്മുടെ കണ്ണുകൾ തുറന്നിരിക്കുയാണെങ്കിലും നാം മുമ്പിൽ ഉള്ള വസ്തുക്കളെ ചില സമയങ്ങളിൽ കാണാതിരിക്കുന്നതു. തലച്ചോറിൽ സ്ഥിതി ചെയ്യുന്നു എന്നു പറഞ്ഞ സൂക്ഷ്മേന്ദ്രിയത്തിനു മനസ്സിന്റെ പ്രേരണ നിമിത്തം കാണണമെന്നുള്ള ഉൽക്കണ്ഠയുണ്ടായി അതു ഇന്ദ്രിയദ്വാരങ്ങളായ കണ്ണുകളിൽ കൂടി വെളിയിലേക്കു നോക്കുന്നു. എന്നാൽ വല്ല രോഗവശാലും അതിനു വെളിയിലേക്കു സഞ്ചരിപ്പാൻ വഹിയാതെ വരുമ്പോൾ അതായതു വെളിയിലുള്ള രശ്മികൾ അതിൽ വേണ്ടതുപോലെ പതിയാതെ വരുമ്പോൾ അടുത്ത വസ്തുക്കൾ പോലും കാണ്മാൻ വഹിയാതെ ആകും. നയനദ്വാരത്തിൽ ഏറ്റവും അടുത്ത അന്തർഭാഗം മാത്രം കാണുമെന്നു വരും. പിന്നീട് അതിലും കുറച്ചുകൂടി അടുത്ത അന്തർഭാഗമേ കാണ്മാൻ സാധിക്കുവുള്ളു എന്നു വരും. ഇങ്ങിനെ കുറഞ്ഞു കുറഞ്ഞു തീരെ കാണാതാകും. ദൃഷ്ടി അന്തർഭാഗത്തിലേക്കു അടങ്ങുന്തോറും അതിൽ പതിയുന്ന വെളിച്ചത്തിന്റെ രശ്മികൾ കുറയും. ഇങ്ങിനെ സൂക്ഷ്മമായ നയനേന്ദ്രിയത്തിൽ പതിക്കുമ്പോഴെക്കാ രശ്മികൾ വളരെ ചുരുങ്ങും. മനസ്സിന്റെ പ്രേരണ നിമിത്തം സൂക്ഷ്മേന്ദ്രിയം വീണ്ടും വീണ്ടും ഓരോന്നു കാണണമെന്നു ആഗ്രഹിക്കും. മുഖ്യമായും വെളിച്ചം കാണണമെന്നാണ് ആഗ്രഹം. ഒരു രശ്മി തന്നെ പല രശ്മികളായി തോന്നിയെന്നും വന്നേക്കാം അതതു സമയത്തെ മനസ്സിന്റെ ആഗ്രഹം അനുസരിച്ചു പല ആകാരത്തിൽ ഉള്ള രശ്മികൾ അല്ലെങ്കിൽ പ്രകാശങ്ങൾ കാണുന്നു എന്നു തോന്നും. അതിനാലാണു നയനരോഗിക്കു ഇങ്ങിനെ ഓരോ ദർശനങ്ങൾ ഉണ്ടാകുന്നതു. 'ഒരുത്തനെത്തന്നെ നിനച്ചിരുന്നാൽ വരുന്നതൊക്കെയവനെന്നിരിക്കും' എന്നു മാത്രമേയുള്ളു. ഇന്ന സ്ഥലത്തു ധ്യാനിച്ചാൽ ഇന്നതു കാണുമെന്നു പറഞ്ഞാൽ അതു കാണുന്നുണ്ടോ കാണുന്നുണ്ടോ എന്നുള്ള തിരക്കായി. ഒടുവിൽ അതു കാണുകയും ചെയ്യും. അങ്ങിനെ കാണുന്നതെല്ലാം

പരമാത്മാവിന്റെ ദർശനങ്ങൾ ആണെങ്കിൽ ലോകത്തിൽ കാണുന്നവയെല്ലാം പരമാത്മദർശനങ്ങൾ തന്നെ. വാസ്തവം അങ്ങിനേയാണുതാനും. രാജയോഗി അന്തർഭാഗത്തിലേക്കു ധ്യാനിക്കുമ്പോൾ നയനങ്ങൾ അന്തർല്ലക്ഷ്യങ്ങളാകും. അപ്പോൾ മേല്പറയപ്പെട്ട ദർശനങ്ങളും ഉണ്ടാകും. അതുകൊണ്ടു അവ പരമാത്മദർശനങ്ങൾ തന്നെ ആയിരിക്കണമെന്നില്ലാ. പരമാത്മദർശനങ്ങൾ ആണെങ്കിൽ ഒരു നിശ്ചിതനിയമത്തെ അനുസരിച്ചിരിക്കാത്തതെന്താണ്? ഒരാൾ ആദ്യമായി നക്ഷത്രം കാണും, വേറൊരാൾ വേറൊന്നു കാണും. മൂന്നാമത്തെയാൾ കാണുന്നതു ഇതു രണ്ടുമായിരിക്കയില്ലാ. ആളിന്റെ ദേഹപ്രകൃതവും അവസ്ഥയും അനുസരിച്ച പരമാത്മാവിന്റെ സ്വഭാവവും മാറുന്നതെന്താണ്? ഏതായാലും ഞാൻ ഈ ഭാഗം അധികം വിസ്തരിക്കുന്നില്ലാ. ഇത്യാദി ദർശനങ്ങളെ കണ്ടു ഒരുവിധം സമാധാനപ്പെടുന്നവർക്കു ഇത്രയും പറഞ്ഞതുകൊണ്ടു മനസ്സു മടിച്ചു പോകരുതെന്നു ഞാൻ പ്രത്യേകം അപേക്ഷിക്കുന്നു. എന്തിലായാലും ഒന്നിൽത്തന്നെ മനസ്സു നിൽക്കുന്നതു വളരെ നല്ലതാണ്. അങ്ങിനെ നിൽക്കുന്നതു എന്തിലായാലും ശരി അതിനെ വിടാതെ മുറുകെപ്പിടിച്ചു കൊള്ളണം. ഇത്രയും തന്നെ പറഞ്ഞതു കുറെ അധികമായിപ്പോയില്ലെ എന്നു സംശയമുണ്ടു. ഏതായാലും നക്ഷത്രാദികളെ കണ്ടതുകൊണ്ടെ വിശേഷമുള്ളു, വിഗ്രഹങ്ങളേയും മററും കണ്ടതുകൊണ്ടു വിശേഷമില്ലാ എന്നു പറഞ്ഞു വിഗ്രഹാരാധനക്കാരെ കേവലം നിസ്സാരമായി ഗണിക്കുന്ന മഹാന്മാർക്കു മേലാലെങ്കിലും അല്പം ഭയമുണ്ടായാൽ കൊള്ളാം.

ഇനിയും സ്വാമി അവർകൾ നയനരോഗിയുടെ ഉദാഹരണത്തിൽ പറഞ്ഞിരിക്കുന്നതുപോലെ ഖണ്ഡദർശനം എന്നൊന്നില്ലെന്നും, ആദികാലം മുതൽക്കെ അഖണ്ഡദർശനമാണെന്നും, പക്ഷേ അവ്യക്തമാണെന്നു മാത്രമേയുള്ളു എന്നും, എന്നാൽ ക്രമേണ വ്യക്തമാകുമെന്നും വിചാരിക്കുക. അങ്ങിനെ

യാണെങ്കിലും രോഗം മുഴുവൻ വിട്ടുമാറുന്നതുവരെ വ്യക്തമായി കാണ്മാൻ സാധിക്കയില്ലാ. യോഗിയുടെ മനസ്സാകുന്ന കണ്ണിൽ പരിപൂൎണ്ണസത്വഗുണമായിത്തീരാതെ കിടക്കുന്ന തമോഗുണത്തിന്റെയും രജോഗുണത്തിന്റെയും അവശേഷം അല്പമെങ്കിലും ഉള്ളിടത്തോളം കാലം അതായതു മനസ്സിനെ ബാധിച്ചിരിക്കുന്ന രോഗം മുഴുവൻ വിട്ടുമാറുന്നതു വരെ വ്യക്തദർശനം സിദ്ധിക്കയില്ലാ. മനസ്സു പൂൎണ്ണമായ സത്വഗുണത്തെ പ്രാപിച്ചിരിക്കുന്ന അവസ്ഥയാണു ജ്ഞാനശക്തി. ഇതുകൊണ്ടും യോഗം മാത്രം കൊണ്ടു വിശേഷമില്ലാ ജ്ഞാനം കൂടി ഉണ്ടായേ തീരു എന്നു വരുന്നു. പാകതയെ പ്രാപിച്ചിട്ടില്ലാത്തവനു യോഗാഭ്യാസം കൊണ്ടു ഒരു പക്ഷെ അവ്യക്തമോ അപൂൎണ്ണമോ ആയ പരമാത്മദർശനം സിദ്ധിച്ചാൽ കൂടിയും ജ്ഞാനമുണ്ടായാലല്ലാതെ വ്യക്തമായ അഖണ്ഡദർശനം സിദ്ധിക്കയില്ലെന്നല്ലെ ഇതിനാൽ മനസ്സിലാക്കേണ്ടതു ജ്ഞാനയോഗം കൊണ്ടു ദർശനം സിദ്ധിച്ചിട്ടുള്ള ഒരു യോഗിക്കു അതായതു ജ്ഞാനയോഗിക്കു യോഗവും ജ്ഞാനവും ഒരേസമയത്തു തന്നെ ഉണ്ടായിരിക്കുമല്ലൊ.

'ജലസാന്നിദ്ധ്യം കൊണ്ടു ഉപ്പു താനെ അലിഞ്ഞു ജലമയമാകുന്നു. ഞാൻ ജലമാകുന്നു എന്നു ഉപ്പു ജപിക്കയും ധ്യാനിക്കയും വേണ്ടാ. അപ്രകാരം സ്വപ്രകാശ പ്രത്യഗാത്മാവിന്റെ ദർശനം സിദ്ധിച്ചാൽ താനെ തന്നെ ഐക്യമാകും.

ഉപ്പു വെള്ളത്തോടു കൂടി ചേരുന്നതുകൊണ്ടു ഐക്യമാകയില്ലാ. ഉപ്പും വെള്ളവും തമ്മിൽ ചേരുന്നു എന്നേയുള്ളു. ചേൎന്നു കഴിഞ്ഞാലും ഉപ്പെന്നും വെള്ളമെന്നും രണ്ടു സാധനമുണ്ടു്. ഉപ്പിനേയും വെള്ളത്തേയും വീണ്ടും വേർതിരിക്കയും ചെയ്യാം. പരമാത്മാവും ജീവാത്മാവും ചേരുന്നതു ഉപ്പും വെള്ളവും ചേരുന്നതുപോലെയാണെങ്കിൽ വലിയ വിശേഷമില്ലാ. എത്ര കാലം ചേൎന്നിരുന്നാലും ഉപ്പു ഉപ്പു തന്നെ. ചേൎന്നിരുന്നതുകൊണ്ടു മാത്രം ഉപ്പിന്റെ ഗുണം മാറി ഉപ്പു ശുദ്ധജലമാകയില്ലാ. അപ്ര

കാരം യോഗംകൊണ്ടു മാത്രം മനസ്സ് ശുദ്ധമായി നിർഗ്ഗുണബ്ര ഹ്മത്തിൽ ചേരുകയില്ലാ. ഉപ്പിലെ ജലാംശമൊഴിച്ചുള്ള മാലിന്യ ങ്ങളെല്ലാം നീങ്ങി വെള്ളം മാത്രം ശേഷിക്കുമ്പോഴെ കരയു വെ ള്ളത്തോടു ഐക്യമാകയുള്ളൂ.

ഇങ്ങിനെ മോക്ഷപ്രദിപത്തിലുള്ള അനവധി ഉദാഹരണ ങ്ങളേയും യുക്തികളേയും പരിശോധിച്ചു നോക്കിയാൽ മിക്ക ഭാ ഗങ്ങളിലും യുക്തിഭംഗങ്ങളും മറ്റും ഉള്ളതായിക്കാണാം. നിർഗ്ഗു ണബ്രഹ്മത്തിന്റെ ഏററവും അടുത്തപടി സത്വഗുണമല്ലെന്നു തെളിയുന്നതുവരെ ജ്ഞാനയോഗത്തേക്കാൾ രാജയോഗം ശ്രേ ഷ്ഠമാണെന്നു വരികയില്ലാ. അഥവാ സത്വഗുണമല്ലെന്നു തെ ളിഞ്ഞാലും (അതും സംഭവിക്കുമെന്നു തോന്നുന്നില്ല) ജ്ഞാനയോ ഗത്തിനു തന്നേയാണു മാഹാത്മ്യം കൂടുതൽ. ജ്ഞാനവും വേണ്ട തുതന്നെയെന്നു യോഗസൂത്രങ്ങളിൽ പ്രസ്താവിച്ചിട്ടുള്ളതിനാൽ കർമ്മവും ജ്ഞാനവും കൂടി ഉണ്ടായിരിക്കുന്നതല്ലേ യോഗം മാത്രം ഉണ്ടായിരിക്കുന്നതിനേക്കാൾ നല്ലതു. ജ്ഞാനയോഗത്തിൽ യോ ഗവും ജ്ഞാനവും ഉണ്ടല്ലോ.



## അദ്ധ്യായം 6



അന്യർ—ശക്തിതത്വത്തെ കുറിച്ചു നിങ്ങളുടെ അഭി പ്രായമെന്താണ്.

ഞാൻ—'യുക്തികൊണ്ടും അനുഭവംകൊണ്ടും കൂടി ശക്തി യിൽനിന്നും കവിഞ്ഞതായ ഒരു ദൈവത്തെ സ്ഥാപിക്കാൻ അ വർക്കു കഴിയുമെങ്കിൽ ഉണ്ടോ എന്നു കൂടി പരിക്ഷിക്കുക. അതിന്നു കഴിയുന്നു ണ്ടെങ്കിൽ ആ മതത്തെ സ്വീകരിച്ചുകൊൾക. എനിക്കു സി ദ്ധാന്തമില്ലാ' എന്നാണു സ്വാമി അവർകൾ പറഞ്ഞിരിക്കു ന്നതു.

ഇതിൽ നിന്നും മനസ്സിലാക്കേണ്ടതു രാജയോഗിയുടെ ദൈ

വം ശക്തിയാണെന്നാണു. രജോഗുണവും തമോഗുണവും തുല്യ അളവിനെ പ്രാപിച്ചിരിക്കുന്ന അവസ്ഥയാണു ശക്തിയെന്നു ഞാൻ തെളിവിച്ചിട്ടുണ്ടു. അപ്പോൾ രാജയോഗിയുടെ ദൈവം പരിപൂൎണ്ണസത്വഗുണമാണു. അതായതു രാജയോഗിയുടെ ദൈവം ജ്ഞാനമാണു. ജ്ഞാനത്തോടുള്ള യോഗത്തെ ഇഛിച്ചാണു അവർ യത്നിക്കുന്നതും. ജ്ഞാനത്തിൽ കവിഞ്ഞു ഒന്നുമില്ലെന്നു അവർ സമ്മതിക്കുന്നു. ചുരുക്കത്തിൽ രാജയോഗിയുടെ കടന്ന ആഗ്രഹം ജ്ഞാനയോഗിയായി തീരണമെന്നാണു. എന്നാൽ ജ്ഞാനയോഗിയായിത്തീരുമ്പോൾ നിൎഗ്ഗുണബ്രഹ്മം ഗുണാതീതമാണെന്നുള്ള തത്വം മനസ്സിലാകും. ഇനിയും നിങ്ങൾക്കു വല്ല സംശയങ്ങളും ഉണ്ടോ?

അന്യൻ—പല സംശയങ്ങളും ഉണ്ടു. എന്നാൽ പ്രധാന സംശയങ്ങൾ എല്ലാം തീൎന്നു. വിഗ്രഹാരാധന നല്ലതാണെന്നുള്ളതിനു ചില യുക്തികൾ കൂടി പറഞ്ഞാൽക്കൊള്ളാം.

ഞാൻ—വിഗ്രഹങ്ങളെക്കൊണ്ടേ ഈശ്വരനെ വിചാരിക്കാൻ സാധിക്കു എന്നുള്ളവൎക്കു വിഗ്രഹാരാധന കൂടിയേ തീരു. ഇതിനു മുമ്പിൽ ഞാൻ പറഞ്ഞിട്ടുള്ള പല സംഗതികളിൽ നിന്നും വിഗ്രഹാരാധനയുടെ ആവശ്യം സ്പഷ്ടമാണല്ലോ. എങ്കിലും ചോദിച്ചതിനു മാത്രം കുറച്ചുകൂടി പറയാം.

വിഗ്രഹം എന്ന വാക്കിന്റെ അൎത്ഥം തന്നെ വിശേഷാൽ ഉള്ള ഗ്രഹം എന്നാണ്. അതാണു ദേഹത്തിനു വിഗ്രഹം എന്നു പേർ വരാൻ കാരണം. വിഗ്രഹങ്ങൾക്കു യാതൊന്നിനും ശക്തിയില്ലെന്നു ചിലർ പറയുന്നു. ഇതു ശരിയല്ല. മനുഷ്യന്റെ വിചാരങ്ങൾക്കു ശക്തിയുണ്ടെങ്കിൽ വിഗ്രഹങ്ങൾക്കും ശക്തിയുണ്ടു. ഐകമത്യം മഹാബലം എന്നുള്ളതു സൎവ്വസമ്മതമാണല്ലോ. അനേകം ജനങ്ങളുടെ ഒരേ വിധത്തിൽ ഉള്ള വിചാരങ്ങൾ ഒത്തുചേൎന്നു അവയുടെ ശക്തി ഏകോപിച്ചു ബാഹ്യത്തിൽ കൎമ്മരൂപേണ പ്രതിബിംബിക്കുന്നതാകുന്നു ഐകമത്യം.

ഒരു വിഗ്രഹത്തെ പ്രതിഷ്ഠിപ്പിക്കുന്നതു ദൈവീകവിഷയങ്ങളിൽ അതതു കാലങ്ങളിൽ ഉള്ള ജനസമ്മതന്മാരെക്കൊണ്ടായിരിക്കും. ജനസമ്മതനല്ലാത്ത ഒരാൾ പ്രതിഷ്ഠിക്കുന്ന വിഗ്രഹങ്ങൾക്കു ശക്തിയില്ലെന്നു വന്നേക്കാം. ഒരു രാജ്യത്തിൽ പതിനായിരം ജനങ്ങൾ ഉണ്ടെന്നു വിചാരിക്കുക. അവരിൽ അധികഭാഗവും വിഷ്ണുഭക്തന്മാരാണെന്നിരിക്കട്ടെ. വിഷ്ണുവിനെ സംബന്ധിച്ചിടത്തോളം അവരുടെ വിചാരങ്ങൾക്കു യോജിപ്പുണ്ടായിരിക്കും. അവൎക്കു എല്ലാപേൎക്കും ഒരുവിധം സമ്മതമുള്ള ഒരു തന്ത്രിയെക്കൊണ്ടു ഒരു വിഷ്ണുവിന്റെ വിഗ്രഹം പ്രതിഷ്ഠിപ്പിക്കുവാൻ അവർ തീൎച്ചപ്പെടുത്തുന്നു. അപ്പോൾ അത്രയും ജനങ്ങളുടെ വിഷ്ണുഭക്തിയോടുകൂടിയ വിചാരങ്ങൾ ഏകോപിച്ചു തന്ത്രിയിൽ പതിച്ചു അദ്ദേഹത്തിന്റെ വിചാരശക്തിയെ അതായതു മനഃശക്തിയെ അസാമാന്യമായി വൎദ്ധിപ്പിക്കും. വിഷ്ണു ശക്തനാണെന്നും തങ്ങളുടെ സകല ആഗ്രഹങ്ങളേയും സാധിച്ചു കൊടുക്കുമെന്നും എങ്ങിനെയൊ ജനങ്ങൾക്കു വിശ്വാസമുള്ളതിനാലാണു അവൎക്കു വിഷ്ണുവിന്റെ മേൽ ഭക്തി ജനിപ്പാൻ തന്നെ കാരണം. അപ്പോൾ വിഷ്ണുവിനെ സംബന്ധിച്ചുള്ള അവരുടെ വിചാരങ്ങളിൽ, അദ്ദേഹത്തിൽ ആരോപിക്കപ്പെട്ടിട്ടുള്ള സകല മാഹാത്മ്യങ്ങളും ഏറക്കുറെ അടങ്ങിയിരിക്കും. ആ പ്രകാരമുള്ള വിചാരങ്ങളാണു ഒന്നു ചേൎന്നു തന്ത്രിയുടെ വിചാരത്തോടുകൂടി ചേരുന്നതു. തന്റെ വിചാരത്തിനു സ്വതേയുള്ള ശക്തി, അന്യന്മാരുടെ വിചാരശക്തി ഇത്രയും ഒന്നു ചേൎന്നു ഏതൊരു വസ്തുവിൽ നിക്ഷേപിക്കപ്പെടുന്നുവോ ആ വസ്തുവിനു ശക്തിയില്ലാതെ വരുമോ? അപ്പോൾ പ്രതിഷ്ഠ കഴിയുമ്പോഴേക്കും ആ വിഗ്രഹത്തിനു അസാമാന്യമായ ശക്തിയുണ്ടായിരിക്കും. ആ വിഗ്രഹത്തെ പ്രതിഷ്ഠിപ്പിപ്പാനുള്ള കാരണം തന്നെ ജനങ്ങൾക്കു വിഷ്ണുവിന്റെ മേൽ ഉള്ള ഭക്തിവിശ്വാസങ്ങൾ നിമിത്തമാണെന്നു പറഞ്ഞുവല്ലൊ അപ്പോൾ അവരിൽ ആരെങ്കിലും ആ വിഗ്രഹത്തിന്റെ

മുമ്പിൽ ദർശനത്തിനായി എത്തുമ്പോൾ അവർക്കുണ്ടാകുന്ന വിചാരങ്ങൾക്കും അവരുടെ വിശ്വാസങ്ങൾക്കനുസരണമായ ശക്തിയുണ്ടായിരിക്കും. ഇങ്ങിനെ ഓരോരുത്തരും ദർശിക്കുംതോറും ആ വിഗ്രഹത്തിൻെറ ശക്തി ഒന്നിനൊന്നു വർദ്ധിച്ചുവരും. മിന്നൽശക്തി കാന്തശക്തി ഇവയേക്കാൾ മനുഷ്യൻെറ വിചാരത്തിനു കൂടുതൽ ശക്തിയുണ്ട്. അനവധി ജനങ്ങളുടെ വിചാരശക്തി ഒരാളിൽ പതിഞ്ഞാൽ ആ ആൾക്കു ശക്തി കൂടുമെന്നു ഞാൻ പറഞ്ഞുവല്ലൊ. ഞാൻ മഹാ ശക്തൻതന്നെ എന്നു ഒരാൾക്കു എപ്പോൾ മുതൽ വിശ്വാസം ജനിക്കുന്നുവോ അപ്പോൾ മുതൽ അയാൾ ശക്തൻ തന്നെ. വിശ്വാസത്തിനു അതിശയകരങ്ങളായ അനേകം പ്രവൃത്തികളെ ചെയ്യാൻ കഴിയും. നിങ്ങൾ നാളെ രാവിലെ ഇവിടെ നിന്നും ഒരു സ്ഥലത്തേക്കു പോകുന്നു എന്നിരിക്കട്ടെ. പത്തിരുപതാളുകൾ ഒത്തുചേർന്നു നിങ്ങളെ ഒന്നു കളിപ്പിക്കണമെന്നു വിചാരിച്ചു നിങ്ങൾ പോകുന്ന വഴിയിൽ അഞ്ചും ഇഞ്ചുമായി പല ഭാഗങ്ങളിലും പ്രത്യേകം പ്രത്യേകം നിൽക്കുന്നു. നിങ്ങൾ തിരിക്കുന്ന സമയം നിങ്ങൾക്കു യാതൊരു സുഖക്കേടും ഇല്ല താനും. അല്പം നടന്നു കഴിയുമ്പോൾ പരിചയമുള്ളതോ ഇല്ലാത്തതോ ആയ ഒരാൾ നിങ്ങളോടു 'ഹേ! നിങ്ങളുടെ മുഖം ഇങ്ങിനെ ഉരത്തിരിക്കുന്നതു എന്താണ്?' നിങ്ങൾക്കു തലവേദനയുണ്ടോ? എന്നു ചോദിക്കയാണ്. വാസ്തവത്തിൽ നിങ്ങൾക്കു തലവേദനയില്ലാത്തതിനാൽ 'ഹേ! ഒന്നുമില്ലാ' എന്നു മറുവടി പറയുമെന്നു വരികിലും, ആ നിമിഷം മുതൽ 'ഇയാൾ ഇങ്ങിനെ പറവാൻ കാരണമെന്താണ്? എൻെറ മുഖം ഉരത്തിട്ടുണ്ടോ? എനിക്കു തലവേദന വരാനുള്ള ലക്ഷണമായിരിക്കുമോ? എന്നു സംശയിക്കാൻ തുടങ്ങും. അഞ്ചാറാളുകൾ ഇങ്ങിനെ ചോദിച്ചതിപ്പിനിടായിരിക്കാം ചിലർ ഇങ്ങിനെ വിചാരിക്കുന്നത്. ഏതായാലും പത്തിരുപതാളുകൾ പത്തിരുപതിടത്തു വച്ചു ആവൃത്തയാൾ പറഞ്ഞ അർത്ഥം ജനിക്കത്തക്കവിധ

ത്തിൽ നിങ്ങളോടു ചോദിച്ചാൽ നിങ്ങൾക്കു 'തലവേദനയുണ്ടാകുമോ' എന്നുള്ള സംശയം 'ഉണ്ടാകും' എന്ന വിശ്വാസം ജനിക്കയും താമസിയാതെ അസഹനീയമായ തലവേദനയുണ്ടാകയും ചെയ്യും. കറുപ്പു ശീലിച്ചിട്ടുള്ള ആൾക്കു സമയത്തിനു കറുപ്പു തിന്നില്ലെങ്കിൽ വലിയ വേദനയാണ്. അങ്ങിനെ വേദനയനുഭവിക്കുന്ന ആളിനു (അയാളെ സൂക്ഷ്മം മനസ്സിലാക്കാതെ) കറുപ്പാണെന്നു പറഞ്ഞു വല്ല കറുത്ത സാധനവും കൊടുത്താൽ അയാൾ വാങ്ങി ഭക്ഷിക്കയും സ്വസ്ഥതയെ പ്രാപിക്കയും ചെയ്യും. അയാളുടെ വിശ്വാസം തന്നെയാണ വേദന മാറുന്നതിനുള്ള കാരണം. നിസ്സാരനായ ഒരു വൈദ്യൻ ഒരു രോഗിയുടെ രോഗശാന്തിക്കു വേണ്ടി കൊടുക്കുന്ന ഔഷധം ഉദ്ദിഷ്ടഫലത്തെ ഉണ്ടാക്കിത്തീർത്തില്ലെന്നു വരും. എന്നാൽ അത്യന്തം പ്രസിദ്ധനായ ഒരു വൈദ്യൻ അതേ ഗുളിക തന്നെ വാങ്ങി 'ഇതു കുടിച്ചാൽ ഉടൻ ആശ്വാസം കിട്ടും' എന്നു പറഞ്ഞു രോഗിക്കു കൊടുത്താൽ ആ സാധുവിനു വളരെ ആശ്വാസം കിട്ടുമെന്നു തന്നെയല്ല മിക്കവാറും സുഖമാകയും ചെയ്യും. വിശ്വാസത്തിനു ശക്തിയുണ്ടെന്നു തെളിയിപ്പാൻ ഇങ്ങിനെ അനവധി ദൃഷ്ടാന്തങ്ങളെ പറയാം. ഒരു രാജ്യത്തിൽ ഉള്ളവരിൽ ഓരോരുത്തർക്കും ഒരു ചട്ടമ്പി മഹാശക്തനാണെന്നു വിശ്വാസം ജനിച്ചിട്ടുണ്ടെങ്കിൽ ആ ചട്ടമ്പിക്കു അവരുടെ വിചാരശക്തിക്കനുസരണമായി ശക്തി വർദ്ധിക്കും. 'ഞാൻ മഹാ ശക്തനാകുന്നു. അല്ലാത്ത പക്ഷം സകല ആളുകളും എന്നെ ഒരുപോലെ ഭയപ്പെടുന്നതെന്താണ്? ഒരു നിവൃത്തിയുണ്ടെങ്കിൽ എന്നോടു എതിർക്കാതിരിക്കുമോ? അപ്പോൾ ഇവർ എല്ലാം എന്നേക്കാൾ അശക്തർ തന്നെ' എന്നുള്ള വിശ്വാസം അയാളെ നാൾക്കുനാൾ മഹാ ശക്തനാക്കിത്തീർക്കും. ദൈവവിശ്വാസത്തിലും തന്ത്രങ്ങളിലും മററും സമർത്ഥനാണെന്നു ജനങ്ങൾ വിശ്വസിച്ചു പോരുന്ന തന്ത്രിക്കു ഇതേപ്രകാരം തന്നിൽ അസാമാന്യമായ വിശ്വാസം ജനിക്കുന്നതിനാൽ അദ്ദേ

ഹം മഹാ ശക്തനായിത്തീരുകയും ഉദ്ദേശിക്കുന്ന കാൎയ്യം സഫലമാകയും ചെയ്യും. പരമാൎത്ഥത്തിൽ ഒരാൾ നീചനാണെങ്കിൽ തന്നെയും അനേകം ജനങ്ങൾക്ക് അയാൾ മഹാനാണെന്നുള്ള വിശ്വാസം ജനിച്ചാൽ അയാൾ മഹാനായിത്തീരും. അങ്ങിനെയിരിക്കെ യോഗ്യനായ ഒരു തന്ത്രിയുടെ കാൎയ്യം പറയാനുണ്ടോ? അപ്രകാരമുള്ള ഒരു തന്ത്രിയാൽ പ്രതിഷ്ഠിക്കപ്പെടുന്ന ഒരു വിഗ്രഹത്തിനു എങ്ങിനെ ശക്തിയില്ലാതിരിക്കും? ചില സ്വപ്നങ്ങൾക്കു കൂടി മനുഷ്യരുടെ വിശ്വാസത്തെ വൎദ്ധിപ്പിക്കുന്നതിനും അവരെ നന്നാക്കുന്നതിന്നും ശക്തിയുണ്ടു. മനുഷ്യന്റെ വിചാരത്തിനു മിന്നൽ ശക്തിയെക്കാൾ കൂടുതൽ ശക്തിയുണ്ടെന്നു പറഞ്ഞുവല്ലൊ. ഒരു സാധനത്തിൽ ധാരാളം മിന്നൽ ശക്തി ശേഖരിച്ചുവച്ചാൽ ആ സാധനത്തിനു ഒരാളെ കൊല്ലുവാൻ കൂടി ശക്തിയുണ്ടു. മിന്നൽശ്ശക്തി മരിച്ച ആളുകളെ നൃത്തം ചെയ്യിക്കും. അപ്പോൾ ശക്തിയെ ശേഖരിച്ചു വെക്കാവുന്നതു മനുഷ്യനിൽ മാത്രമല്ലാ. ശിലാദികളിലും മററും വയ്ക്കാൻ കഴിയും. ഒരു മോതിരത്തിലൊ വളയിലൊ മറേറതെങ്കിലും സാധനത്തിലൊ മാസ്മരശക്തിയെ പ്രവേശിപ്പിച്ചു അതിനെ ആരെങ്കിലും ധരിച്ചാൽ അവരുടെ വേദനകളും രോഗങ്ങളും മാറുന്നു. മാസ്മരവിദ്യകൊണ്ടു എന്തെല്ലാം അതിശയങ്ങൾ നടത്തുന്നു. ശിലാദികളിലും മററും ശക്തിയെ സംഭരിച്ചുവെക്കാൻ കഴിയും എന്നു പറഞ്ഞുവല്ലൊ. എവിടെ ശക്തിയുണ്ടോ? അവിടെ പ്രവൃത്തിപ്പാനുള്ള ശക്തിയും ഉണ്ടു. അപ്പോൾ വിഗ്രഹങ്ങൾക്കു മനുഷ്യരുടെ ആവശ്യങ്ങളെ സാധിച്ചുകൊടുക്കാനുള്ള ശക്തിയുണ്ടു. ഒരു സ്റ്റീം എൻജിൻ അതായതു ആവിയന്ത്രം കല്ക്കരിയിട്ടു തീയും കൊടുത്തു ആവിക്കു ശക്തിയും പൂൎത്തിയാക്കി നിറുത്തിയിരിക്കുന്നു എന്നു വിചാരിക്കുക. ആ നിലയിൽ എത്രനേരം നിന്നാലും അച്ചു താനെ ഓടുകയില്ലാ. അതിനെ നിറുത്തിയിരിക്കുന്ന തടസ്ഥത്തെ മാററുമ്പോൾ അതായതു അതിനെ ഓടിക്കാനുള്ള കമ്പിയിൽ

പിടിച്ച് ത്രാക്കുമ്പോൾ കാട്ടും. അതു ആചാരാദ്യന്തവക്ക്പ്പാതെ സാധ്യക്കയില്ലാ. അതിനെപ്പററി അശേഷം പരിജ്ഞാനം ഇല്ലാത്ത ഒരാൾ അതിൻെറ അരികിൽ ചെന്നു വേദോദയമെല്ലാം ഭാഗത്തു പിടിച്ചു വലിച്ചാലും അതിനെ ശകാരിച്ചാലും അതിനെ ദുഷിച്ചു അനേകം പുസ്തകങ്ങളെ എഴുതിയാലും നിന്ന നില്പിൽനിന്നും അതു ലേശംപോലും ഇളകുകയില്ല. 'ഹേ! കാശിനു കൊള്ളാത്ത വണ്ടി. എൻെറ ചക്കടാവണ്ടിയും കാളയും തന്നെ നല്ലതു. ഇതോടുകയില്ലാ. അനങ്ങുകയുമില്ലാ. എത്ര പണം വെറുതെ ചിലവു ചെയ്തു ഇതുണ്ടാക്കിച്ചുവച്ചു. ഇവക്കു ഇത്ര കഥയില്ലെല്ലാ' എന്നു പറയുകയും അങ്ങും ഇങ്ങും നിൽക്കുന്നവരെ തൻെറ ചക്കടാവണ്ടിയിൽ കയറാൻ ക്ഷണിക്കയും ചെയ്യും. കഥയില്ലാത്ത വണ്ടിക്കാരൻ ഇങ്ങിനെ ലഹള കൂട്ടിയെന്നുവച്ചു ആവി വണ്ടിക്കു വല്ല കുറവും സംഭവിക്കുമോ? അതിനുള്ളിൽ ഇരിക്കുന്നവക്കു ഇവൻ ശുദ്ധ ഭ്രാന്തനാണ എന്നു തോന്നിയേക്കാൻമതി. ഇതിനിടയിൽ ഡ്രൈവർ വന്നു ആവിയന്ത്രത്തെ കാടിക്കയും വണ്ടികൾ അതിവേഗത്തിൽ ഓടുകയും ചെയ്യും. അതേപ്രകാരം പ്രതിഷ്ഠാസമയത്തിൽ അതിൽ നിക്ഷേപിച്ചുവച്ചിട്ടുള്ള സൽഗുണങ്ങളോ ദുർഗ്ഗുണങ്ങളോ ആകുന്ന ആവി കരു വിഗ്രഹത്തിൽ പൂർണ്ണമായി സ്ഥിതി ചെയ്യുന്നുണ്ടെന്നു വരികിലും ഭക്തിവിശ്വാസമെന്നുള്ള ഡ്രൈവർ സംശയമെന്നുള്ള തടസ്ഥത്തെ നീക്കുമ്പോൾ വിഗ്രഹം ഉദ്ദിഷ്ടഫലത്തെ കൊടുക്കും.

അന്യൻ — തന്ത്രിയുടെ മേൽ ജനങ്ങൾക്കു അത്രമാത്രം ഭയഭക്തിവിശ്വാസങ്ങൾ ജനിച്ചു തന്ത്രിയുടെ ശക്തി കൂടിയാൽ പിന്നെ അതിനെ ഒരു വിഗ്രഹത്തിലാക്കുന്നതു എന്തിനാണ്? തന്ത്രിയെത്തന്നെ ദശിച്ചു ഭജിച്ചാൽ പോരെ?

ഞാൻ — ദശിക്കുംതോറും തന്ത്രിയുടെ ശക്തി കൂടും. ഒരുകാലം തന്ത്രി മരിക്കുമ്പോൾ എന്തു ചെയ്യും. ഒന്നുകിൽ വേറൊരു തന്ത്രിയെ പൂജിക്കണം. അല്ലെങ്കിൽ പക്ഷം അതേ തന്ത്രിയു

ടെ മായയെ വിചാരിച്ചു പൂജിക്കണം. മായയെ സങ്കല്പിപ്പാൻ ശക്തിയില്ലാത്തവർ അദ്ദേഹത്തിന്റെ വിഗ്രഹത്തെ അതാതു പ്രതിമയെ പൂജിക്കേണ്ടി വരും. ആദ്യത്തെ തന്ത്രിയിൽ ജനങ്ങൾ വളരെക്കാലം കൊണ്ടു നിക്ഷേപിച്ചു വന്ന ശക്തി മുഴുവൻ അദ്ദേഹത്തോടുകൂടി പോകും. എന്നു വെച്ചു അതില്ലാതാകുയില്ലാ. വേറൊരു വിധത്തിലായിരിക്കും പ്രത്യക്ഷമാകുന്നത്. രണ്ടാമത്തെ തന്ത്രിയിൽ ആദ്യം മുതൽ വീണ്ടും ശക്തിയെ നിക്ഷേപിക്കേണ്ടിയിരിക്കുന്നു. ഇതിൽ ഭേദം ഒരു വിഗ്രഹത്തിൽ സ്ഥാപിക്കയല്ലേ? അതിനു കാലക്കേടും അഴിവില്ലല്ലോ. ശക്തി നാൾക്കുനാൾ വർദ്ധിക്കയും ചെയ്യും. അതു കൂടാതെ രണ്ടാമത്തെ തന്ത്രിയുടെ പേരിൽ ജനങ്ങൾക്കു അത്ര വിശ്വാസമില്ലാതായും വന്നേക്കാം.

അന്യൻ — ജനങ്ങളിൽനിന്നും തനിക്കു സിദ്ധിച്ചിരിക്കുന്ന ശക്തികൊണ്ടു ഒരു തന്ത്രി മരിച്ച ആളിനെ ജീവിപ്പിക്കുമോ.

ഞാൻ — ജനങ്ങളുടെ വിശ്വാസമാണു ഏകോപിച്ചു തന്ത്രിയിൽ സ്ഥിതി ചെയ്യുന്നതു. അവരുടെ വിശ്വാസത്തിൽ ഉൾപ്പെട്ടിട്ടുള്ളവയെ എല്ലാം അദ്ദേഹത്തിനു ചെയ്വാൻ കഴിയും. മരിച്ചാൽ ജീവിക്കുമെന്നു ആർക്കെങ്കിലും വിശ്വാസമുണ്ടോ. ആർക്കും വിശ്വാസമില്ലാ. ആ സ്ഥിതിക്കു തന്ത്രിയിൽ ആ വിശ്വാസം വർദ്ധിക്കുന്നതു എങ്ങിനെയാണ്? മരിച്ചവർ ജീവിക്കുമെന്നു സകല ജനങ്ങൾക്കും പൂർണ്ണവിശ്വാസമുള്ള പക്ഷം ഒരു തന്ത്രിക്കു നിശ്ചയമായും ഒരു മരിച്ച ആളിനെ ജീവിപ്പിക്കാൻ കഴിയും.

അന്യൻ — വിഷ്ണുവിന്റെ ഒരു വിഗ്രഹത്തെ കൊത്തിയെടുക്കുമ്പോൾ ആരുടെ ആകൃതിയെ വിചാരിച്ചാണു കൊത്തുന്നതു. വിഷ്ണുവിനെ കണ്ടിട്ടുള്ളവർ ആരെങ്കിലും ഉണ്ടോ?

ഞാൻ — വിഷ്ണുവിൽ ആരോപിക്കപ്പെട്ടിട്ടുള്ള ഗുണങ്ങളിൽ അഭിരുചിയുള്ളവനു മാത്രമെ വിഷ്ണുവിൽ ഭക്തി ജനിക്കയുള്ളു. അവരുടെ അഭിരുചിയുടെ ശക്തിക്കനുസരണമായി അവർ താ

ഞെരുടുക്കുന്ന ആശാരിക്കും ശക്തിയുണ്ടായിരിക്കും. അങ്ങിനെയു ള്ള ആശാരിയെക്കൊണ്ടു അവരുടെ അഭിരുചിക്കു അനുസരണ മായ ആകൃതിയിൽ വിഗ്രഹത്തെ കൊത്തിക്കും. വിഷ്ണുഭക്തൻ ശാന്തഗുണപ്രധാനനാകയാൽ വിഷ്ണുവിഗ്രഹം സൌമ്യമായ ആ കൃതിയിൽ തീൎക്കപ്പെട്ടും. തങ്ങൾക്കു ഏററവും ശ്രേഷ്ഠമെന്നും രു ചികരമെന്നും തോന്നുന്ന ഭക്ഷണസാധനങ്ങളെ വച്ചു പൂജിക്കും. അതിനാലാണ് പാൽ, നെയ്യ്, തേൻ മുതലായവയെ നിവേദി ക്കുന്നത്. മാടനും മററും നിവേദിക്കുന്നതു കള്ളു, മാംസം മുതലാ യവയായിരിക്കും. മാടനേയും മററും സേവിക്കുന്നവരുടെ സ്വഭാ വം അതിനനുസരണമായിരിക്കും. ഒരാൾ ഭക്തിയോടുകൂടി പൂജി ക്കുന്ന ദേവനിൽ ആരോപിക്കപ്പെട്ടിട്ടുള്ള ഗുണങ്ങളിൽ നിന്നും ആ ആളിന്റെ സ്വഭാവത്തെ ഒരുവിധം അനുമാനിയ്ക്കാം.

അന്യർ—അതെങ്ങിനെയാണ്?

ഞാൻ—ഒരുവൻ മഹാ ക്രൂരസ്വഭാവിയാണെന്നു വിചാ രിക്കുക. അയാൾക്കു ശാന്തന്മാരിൽ ഭയമോ ഭക്തിയോ തോന്നു മോ? ശാന്തന്മാർ അശക്തന്മാരാണെന്നല്ലെ അയാളുടെ വി ശ്വാസം. സാധാരണയായി ജനങ്ങൾ ഈശ്വരനെ അധികം ഭക്തിയോടുകൂടി ഭജിക്കുന്നതു തന്നെ തങ്ങൾക്കു തടുക്കാൻ പാടി ല്ലാത്ത വല്ല ആപൽക്കുങ്ങൾ നേരിടുമ്പോഴും, തങ്ങളുടെ ശക്തി കൊണ്ടു സാധിപ്പാൻ കഴിയാത്ത വല്ല കാൎയ്യങ്ങളേയും സാധി യ്ക്കേണ്ടി വരുമ്പോഴൊ ആണ്. ഒരെറുമ്പിഴഞ്ഞു നിങ്ങളുടെ അ ടുക്കലേക്കു വന്നാൽ 'ഹാ! ജഗദീശാ! എന്നെ രക്ഷിക്കണം' എ ന്നു പരിഭ്രമത്തോടും ഭയഭക്തിവിശ്വാസങ്ങളോടും കൂടി നിങ്ങൾ കിടന്നു നിലവിളിക്കുമോ? സഹായത്തിനാരുമില്ലാത്ത സ്ഥല ത്തു വെച്ചു ഒരാന വന്നാലൊ? ഒരുവൻ ദാഹത്താൽ കുളിക്കുന്നേ ഒരാൾ ഭയഭക്തിവിശ്വാസങ്ങളോടുകൂടി 'അയ്യോ! എന്റെ സ്വാ മീ! ഒരു തുള്ളി പച്ചവെള്ളം തരണേ! ദാഹം സഹിക്കാൻ പാ ടില്ല' എന്നു ഈശ്വരനെ വിളിച്ചു കരയുമോ? അമ്പോബിയായി

ലെ മരുഭൂമികളെപ്പോലെ വെള്ളമില്ലാത്ത സ്ഥലത്തു വച്ചായാലൊ? അതിനാൽ ഓരോരുത്തക്കും തന്നേക്കാൾ ശക്തനായ ഒരീശ്വരനെയാണു വേണ്ടതു. ക്രൂരസ്വഭാവിയായ ഒരു ദുഷ്ടൻെറ വിചാരം ശാന്തന്മാർ ബലഹീനന്മാരാണെന്നാണ്. അവരെ വളരെ പുഛവുമാണ്. അതിനെക്കുറിച്ചു അതിശയിക്കാനില്ല. സച്ചിദാനന്ദത്തിൽ ലയിച്ചിരിക്കുന്ന ബ്രഹ്മാനന്ദസ്വാമി അവർകൾക്ക പോലും രാജയോഗികളെ ഒഴിച്ചു മറെറല്ലാ യോഗികളേയും പുഛമാണല്ലൊ. അപ്പോൾ അറിവില്ലാത്ത ഒരു ക്രൂരസ്വഭാവിയുടെ കാൎയ്യം പറയണമെന്നുണ്ടോ? അങ്ങിനെയുള്ള കരാൾക്ക ശാന്തഗുണം മാത്രം ആരോപിക്കപ്പെട്ടിട്ടുള്ള ഒരു ദേവനിൽ ഭയഭക്തിവിശ്വാസങ്ങൾ ഉണ്ടാകുമോ? തന്നിൽ ഉള്ള ദുൎഗ്ഗുണങ്ങൾ ഏററവും കടന്ന നിലയിൽ അതായതു തന്നെക്കൊണ്ടു കൂടിച്ചെയ്യാൻ സാധിക്കാത്ത വിധത്തിൽ ആരോപിക്കപ്പെട്ടിട്ടുള്ള ഒരു ദേവനിലോ ദേവിയിലോ മാത്രമെ അയാൾക്ക ഭക്തിയുണ്ടാകയുള്ളു. അവൻ സേവിക്കുന്ന ദേവനിൽ ആരോപിക്കപ്പെട്ടിട്ടുള്ള ഗുണങ്ങളിൽനിന്നും അവൻെറ സ്വഭാവത്തെ മനസ്സിലാക്കുകയും ചെയ്യാം. അതുതന്നെ വലിയ രക്ഷയല്ലേ! ഒരുവൻെറ സ്വഭാവം ഇന്നതാണെന്നറിഞ്ഞിരിക്കുന്നതുകൊണ്ടു എത്രയോ ജനങ്ങൾക്ക അവനിൽ നിന്നും അപകടം നേരിടാത്ത വിധത്തിൽ ഇരിക്കാം.

അന്യൻ— ഈശ്വരൻ നിന്നിൽത്തന്നെയിരിക്കയാണു എന്നവനെ പറഞ്ഞു മനസ്സിലാക്കുന്നതല്ലേ കുറച്ചുകൂടി നല്ലത്?

ഞാൻ—എന്നാൽ അവനും ലോകത്തിനും നേരിടുന്ന അപകടങ്ങൾക്ക അവസാനമില്ലെന്നു വരും. അവനവൻെറ സ്വഭാവത്തിനനുസരണമായിട്ടാണു അവനവൻ മനസ്സിലാക്കുന്നതു. തെങ്ങിൻെറ ഗുണദോഷങ്ങളെക്കുറിച്ചു ഒരു മദ്യപാനിയോടു വിസ്തരിച്ചു പറഞ്ഞു ഒടുവിൽ 'ഇത്യാദി ഗുണങ്ങളോടു കൂടിയതെങ്ങിനെ നിങ്ങൾ കല്പകവൃക്ഷം പോലെ വിചാരിച്ചു ശുശ്രൂഷി

ള്ളുന്നം' എന്നു പറഞ്ഞാൽ അവൻ 'അങ്ങിനെയാണൊ? തെങ്ങിൽനിന്നും ആണോ കള്ളെടുക്കുന്നത്. ഇനിയും നിവൃത്തിയുണ്ട്' എന്നു മനസ്സിൽ തീർച്ചപ്പെടുത്തി കഴിയും. 'അന്നവും പുരീഷവുംകൂടവേനമാംകീടകിൽ തിന്നീടുംപുരീഷത്തെപ്പന്നി' എന്നു കേട്ടിട്ടില്ലേ? അതേപ്രകാരം ക്രൂരസ്വഭാവിയും മദാന്ധനും ആയ ഒരു ദുഷ്ടനോടു ഈശ്വരൻ നിന്നിൽത്തന്നെയാണു സ്ഥിതി ചെയ്യുന്നതെന്നു പറഞ്ഞാൽ 'എന്നെക്കവിഞ്ഞൊരുമില്ല ഞാൻ തന്നെ ഈശ്വരൻ. ഞാൻ തന്നെ സമർത്ഥൻ' എന്നു വിശ്വസിച്ചു അനവധി അക്രമങ്ങളെ ചെയ്യും. അങ്ങിനെ പറഞ്ഞിട്ടില്ലായിരുന്നു എങ്കിൽ അവൻ കാളിയെന്നോ യക്ഷിയെന്നോ തന്നെക്കാൾ കൂടുതൽ ശക്തിയുള്ള ഒരു ദൈവമുണ്ടെന്നു കരുവിധം അടങ്ങിയിരിക്കുമായിരുന്നു. എത്രതന്നെ ദുർഗ്ഗുണങ്ങൾ ആരോപിക്കപ്പെട്ടിട്ടുള്ള ദേവതയിലും ഒരു സൽഗുണമെങ്കിലും ആരോപിക്കപ്പെടാതിരിക്കയില്ല. കുട്ടിച്ചാത്തനെ സേവിക്കുന്നവനായാലും പറഞ്ഞ അവധി തെറ്റിക്കയില്ലെന്നു ഒരു സൽഗുണം പറയും.

അന്യൻ— ആദികാലം മുതല്ക്കേ ഈശ്വരൻ അവനിലാണു സ്ഥിതി ചെയ്യുന്നതെന്നുള്ള വിശ്വാസം അവനിൽ ഉറപ്പിച്ചിരുന്നു എങ്കിൽ അവൻ ക്രൂരനായിത്തീരുകയില്ലായിരുന്നു.

ഞാൻ— ആദികാലം മുതല്ക്കേ എന്നു വച്ചാൽ അവനെ പ്രസവിച്ച സമയം മുതലൊ, ഗർഭോല്പാദനസമയം മുതലൊ, അവന്റെ സൂക്ഷ്മശരീരം അവന്റെ പിതാവിൽ പ്രവേശിച്ച സമയം മുതലൊ, അതല്ലാ സൂക്ഷ്മശരീരിയായി അവൻ ഓരോ ലോകങ്ങളിൽ സഞ്ചരിച്ചു തുടങ്ങിയ സമയം മുതലൊ, അതോ അവന്റെ ഒന്നാമത്തെ ജന്മത്തിന്റെ ആദ്യം മുതല്ക്കോ? അങ്ങിനെയാണെങ്കിൽ ഒന്നാമത്തെ ജന്മത്തിൽ അവൻ ചീത്തയായതു എങ്ങിനെയാണ്? കഷ്ടം! കഷ്ടം! ഒരുവനു വേറൊരുത്തനെ നന്നാക്കാൻ കഴിയുമെങ്കിൽ അതു ജന്മത്തിന്റെ ആദ്യം വേ

ണം. ജന്മത്തിനു ആദ്യവുമില്ലം. പിന്നെങ്ങിനെയാണ്? ബാല്യകാലത്തെ പരിചരണത്തിന്റെ മിടുക്കമല്ലം പരിചരിച്ചവരുടെ മിടുക്കമല്ലം. ആ ബാലനു അങ്ങിനെയുള്ള പരിചരണം സിദ്ധിപ്പാനുള്ള കാരണം എന്താണു? എല്ലാം ബാലന്മാൎക്കും അതുപോലെയുള്ള പരിചരണം സിദ്ധിക്കാത്തതു എന്തുകൊണ്ടു? ഒരുവൻ ഏതേതു ഫലങ്ങൾ അനുഭവിക്കേണ്ട നിലയിൽ അവന്റെ ത്രിഷ്ണാവസ്ഥ എത്തീട്ടുണ്ടോ ഏകദേശമെങ്കിലും ആ നിലയിൽ എത്തീട്ടുള്ള മാതാപിതാക്കന്മാരിലും സന്ദൎഭങ്ങളിലും സ്ഥലങ്ങളിലുമെ ഒരുവൻ ജനിക്കയുള്ളു. അല്ലാത്ത പക്ഷം അവന്റെ ജനനാനന്തരം സംഭവിക്കുന്ന ചില അപ്രതീക്ഷിതങ്ങളായ സംഭവങ്ങൾ അവൻ അനുഭവിക്കേണ്ടതായ ഫലങ്ങൾ അവനെക്കൊണ്ടു അനുഭവിപ്പിക്കത്തക്ക വിധത്തിൽ പക്വതയെ പ്രാപിച്ചിരിക്കും. ഒരു ഭിക്ഷുവിന്റെ മകൻ പഠിച്ചു ജയിച്ചു ഒരു വലിയ ഉദ്യോഗസ്ഥനായിത്തീരുന്നു. ഇതു ഭിക്ഷുവിന്റെ സാമൎത്ഥ്യംകൊണ്ടും ധനവൈഭവംകൊണ്ടും അവനെ പഠിപ്പിച്ചിട്ടുമല്ലം. ഒരു കണ്ണി കൊണ്ടു ഒരു തൊടലാകയില്ലം. ഒരു തൊടലിനു അനവധി കണ്ണികൾ വേണം. ഭിക്ഷു അവനെ ജനിപ്പിക്കുന്നതിൽ ഒരു കാരണം എന്നു മാത്രമേയുള്ളു. അവന്റെ വിദ്യാഭ്യാസത്തിന്റെ കാരണഭൂതൻ വേറൊരാളായിരിക്കാം. അതെല്ലാം അവൻ ആ ജന്മത്തിൽ അനുഭവിക്കേണ്ട സുഖങ്ങൾക്കോ ദുഃഖങ്ങൾക്കോ അനുസരണമായിരിക്കും. അല്ലാത്ത പക്ഷം എല്ലാ ഭിക്ഷുക്കളുടേയും പുത്രന്മാർ ഉദ്യോഗസ്ഥന്മാരായി തീരാത്തതു എന്തുകൊണ്ടു? ധനികന്മാരുടെ പുത്രന്മാർ പഠിക്കാത്തതു എന്തുകൊണ്ടു? പഠിച്ചു ജയിച്ചവൎക്കു ഉദ്യോഗം കിട്ടാത്തതു എന്തുകൊണ്ട്? ലോകത്തിൽ പല പഠിച്ച മഠയന്മാരും ഉള്ളതു എന്തുകൊണ്ടു?

ഒരുവനു തന്നത്താൻ അനുഭവമുണ്ടാകുന്നതുവരെ അവൻ ആരു പറയുന്നതിനേയും വിശ്വസിക്കയില്ലം. അവനവനു വി

ശ്വാസം ഉണ്ടാകുന്നതുവരെ ആരും നന്നാകയുമില്ലാ. അഞ്ചു വയസ്സു പ്രായമുള്ള ഒരു കുട്ടിയോടു ചോദിച്ചാലും കളവു പറയുന്നതു ചീത്തയാണെന്നു പറയും. കളവു പറയുന്നതു ചീത്തയാണെന്നറിയാമെന്നു വരികിലും ലോകത്തിൽ കളവു പറയാത്തവരുടെ സംഖ്യ എത്രയോ കുറച്ചു മാത്രമാണു. വാങ്ങിച്ച മുതൽ തിരികെ കൊടുക്കേണ്ടതാണെന്നു ആൎക്കും അറിവാൻ പാടില്ലാത്തതിനാലാണൊ സിവിൽക്കോടതിയിൽ നാൾക്കുനാൾ കേസുകൾ വർദ്ധിച്ചു വരുന്നതു? ഉപദേശം കൊണ്ടു ജനങ്ങൾ അവരുടെ സകല ദുർഗ്ഗുണങ്ങളേയും വെടിഞ്ഞു സത്യസന്ധന്മാരായി തീരുമെന്നു വരികിൽ ഓരോ ഗവൎമ്മേണ്ടും സിവിൽ, ക്രിമിനാൽ, എക്സൈസ് എന്നിങ്ങിനെ ഓരോ ഡിപ്പാർട്ടുമേണ്ടുകളിൽ അനവധി ഉദ്യോഗസ്ഥന്മാരെ നിയമിക്കുന്നതിനു പകരം ജനസംഖ്യക്കനുസരണമായി സന്മാർഗ്ഗോപദേശികന്മാരായ പ്രാസംഗികന്മാരെ നിയമിച്ചാൽ മതിയായിരുന്നല്ലൊ. സന്മാർഗ്ഗങ്ങളിൽനിന്നും ഉണ്ടാകുന്ന അഭിവൃദ്ധിയേയും ദുൎമ്മാർഗ്ഗങ്ങളിൽനിന്നും ഉണ്ടാകുന്ന അധഃപതനത്തേയും പററി ദീർഘമായി പ്രതിപാദിക്കുന്ന അനവധി പുസ്തകങ്ങളെ പഠിച്ചു നല്ല നടത്തക്കാരനാണെന്നുള്ള സർട്ടിഫിക്കെററു വാങ്ങിച്ചു ബി. എൽ പരീക്ഷയിൽ ജയിച്ച ജഡ്ജി ഉദ്യോഗം ഭരിക്കുന്ന ഒരാൾ കൈക്കൂലി വാങ്ങുന്നതിനും ജയിലിൽ കയറുന്നതിനും ഇടയാകുന്നതു എന്തുകൊണ്ടു? ജീസസ് ക്രൈസ്റ്റിന്റെ ഉപദേശങ്ങളെ ബലമായി വിശ്വസിച്ചു ക്രിസ്തുമതത്തെ ആചരിച്ചു വരുന്ന ഇംഗ്ലീഷുകാർ മിക്ക സമയങ്ങളിലും ഓരോ യുദ്ധങ്ങളിൽ ഏർപ്പെട്ടിരിക്കുന്നതു എന്തുകൊണ്ടാണു? ഒരു നിവൃത്തിയുള്ള പക്ഷം സമാധാനതല്പരന്മാരായ അവർ അങ്ങിനെ ചെയ്യുമോ? 'ആരെങ്കിലും നിങ്ങളുടെ ഇടത്തെ ചെകിട്ടിൽ അടിച്ചാൽ വലതു ചെകിടു കൂട്ടി അവനു കാണിച്ചു കൊടുക്കണം' എന്നല്ലെ ജീസസ് ക്രൈസ്റ്റ് പഠിപ്പിച്ചിട്ടുള്ളതു. 'കനകംമൂലം കാമിനിമൂലം കലഹംപലവിധമു

ലൌകിൽസലഭം' എന്നുള്ള തത്വത്തെ നല്ലതിന്മണ്ണം മനസ്സിലാ ക്കീട്ടുള്ള എത്രയോ വിദ്വാന്മാർ ആജീവനാന്തം ഇവയിൽ ഭ്രമി ച്ച് അനവധി ദുഃഖങ്ങളെ അനുഭവിക്കുന്നു. ഡാക്ടർമാരും അവ രുടെ പുത്രമിത്രകളത്രാദികളും ഓരോ രോഗം നിമിത്തം കഷ്ട പ്പെടുകയും അകാലമരണത്തെ പ്രാപിക്കയും ചെയ്യുന്നതു എ ന്തുകൊണ്ട്? ഇംങ്ങിനെ പറഞ്ഞു തുടങ്ങിയാൽ അവസാനമില്ല. ലോകത്തിൽ ഉള്ള സകല ആളുകളും ഒന്നുപോലെ നന്നായി സൽസ്വാഭാവികളായിത്തീരുന്ന പക്ഷം വേണമെങ്കിൽ അവരോ ട ഉപദേശിക്കാം. അവക്ക ഉപദേശത്തിന്റെ ആവശ്യവുമില്ല. ഇതിനെല്ലാം തിരു കാരണം ശരവിഷാണങ്ങളായ നന്മതിന്മ കൾ മനുഷ്യരുടെ ഇടയിൽ കടന്നു കൂടിയതിനാലാണ്. ദൈ വം ആദമിനെ സൃഷ്ടിച്ച കാലത്തു ഇന്ന പഴം മാത്രം തിന്നക്കൂടാ എന്നു ആദമിനോട ഉപദേശിച്ചിട്ടില്ലായിരുന്നു എങ്കിൽ മനുഷ്യ ക്ക നന്മയെന്നും തിന്മയെന്നും രണ്ടു കൂട്ടം ഉണ്ടെന്നു അറിവാൻ ഇട വരികയില്ലായിരുന്നു. ദൈവം അങ്ങിനെ പറഞ്ഞിട്ടില്ലാ യിരുന്നു എങ്കിൽ ഒരു പക്ഷെ ആ പഴം ഭക്ഷിക്കുന്നതിനു തന്നെ ഇട വരികയില്ലായിരുന്നു. നിങ്ങളോട ഒരാൾ ഇങ്ങിനെ പറയു ന്നു എന്നു വിചാരിക്കുക. 'നിങ്ങൾ പതിനഞ്ചു ദിവസം അട പ്പിച്ചു രാവിലെ എഴുന്നേററു കുളി കഴിഞ്ഞു ആദിത്യനെ നോ ക്കി 'ഓം ഹ്രീം ആദിത്യായ നമോനമഃ' എന്നു ആറായിരത്തുരു ജപിക്കണം. ജപിക്കുമ്പോൾ കുരങ്ങ എന്നു മാത്രം വിചാരിച്ചു പോകരുത്. പതിനാറാം ദിവസം സൂൎയ്യൻ പ്രത്യക്ഷമായി നി ങ്ങൾക്ക വേണ്ട വരങ്ങൾ തരും.' ഈ ഉപദേശം കേൾക്കുന്ന സ മയം മുതൽ 'കുരങ്ങ എന്നുമാത്രം വിചാരിക്കരുത്. അതാണൊ മഹാ കാൎയ്യം' എന്നു വിചാരിച്ചു പിറെറ ദിവസം രാവിലെ കു ളിക്കാൻ ഭാവിക്കുന്നതിനു മുമ്പിൽ കുരങ്ങിന്റെ കാൎയ്യമാണു ഓൎമ്മ വരുന്നത്. അതിനെ തടുക്കാൻ നോക്കുംതോറും കുരങ്ങിനെപ്പ റ്റിയുള്ള വിചാരം ഒന്നിനൊന്നു വൎദ്ധിക്കും. ആ മന്ത്രം മാത്രം

ഉപദേശിച്ച കുരങ്ങിന്റെ കാൎയ്യം പറയാതിരുന്നിരുന്നു എങ്കിൽ നിങ്ങൾക്കു കുരങ്ങിന്റെ ഓൎമ്മയെ വരികയില്ലായിരുന്നു. പ്രസ്തുത മന്ത്രത്തിന്റെയും കുരങ്ങിന്റെയും അവസ്ഥപോലെയാണു ലോകത്തിൽ നന്മയുടേയും തിന്മയുടേയും അവസ്ഥ. ഒരേ ഗൎഭപാത്രത്തിൽ ഒരേ സമയം പതിച്ച്, ഒരേ മാതാപിതാക്കന്മാരുടെ പരിചരണത്തിലും ഒരേ ഗുരുവിന്റെ ശാസനയിലും വളരുന്ന കുട്ടികളുടെ സ്വഭാവം പോലും ബാല്യകാലത്തിൽ കൂടി ഒന്നിനൊന്നു വിപരീതമായി കാണുന്നതു എന്തുകൊണ്ട്? ഓരോരുത്തന്റെയും ഉദ്ദേശം ഏതു വിധേനയും സുഖം വേണമെന്നാണ്. ദുഃഖം അനുഭവിക്കണമെന്നു ആരും ആഗ്രഹിക്കയില്ല. ഒരുവനു കള്ളു കുടിക്കുന്നതാണു സുഖമെന്നു തോന്നിയിരിക്കുന്നതു്. ദുഃഖം എന്നൊന്നുണ്ടെങ്കിൽ അതു കള്ളു കുടിക്കാതിരിക്കുന്ന അവസ്ഥ മാത്രമാണെന്നാണ് അവന്റെ അനുഭവവും വിശ്വാസവും.

അന്യർ— വിഗ്രഹാരാധനയെപ്പററി കുറെ കൂടി പറഞ്ഞാൽ കൊള്ളാം.

ഞാൻ— സകല മതക്കാരും വിഗ്രഹാരാധനക്കാരാണു- നാമരൂപാദികൾ ഇല്ലെങ്കിൽ വിചാരമില്ല. രാജയോഗത്തിൽ മനസ്സിനെ നിറുത്തി പരിചയിക്കേണ്ടതു ഗുരു തൊട്ടുകാണിച്ചു തരുന്ന സ്ഥാനത്താണെല്ലോ. ആ സ്ഥാനം ഈശ്വരനാണെന്നോ? അവിടെ ഈശ്വരൻ ഉണ്ടെന്നു സംകല്പിക്കുന്നു. വിഗ്രഹാരാധനയെന്നു പറയുന്നതും അതുതന്നെയാണ്. വാസ്തവത്തിൽ അല്ലാത്തതിനെ ആണെന്നു സംകല്പിക്കയാണ്. പ്രപഞ്ചം ഇതിനെ നിലനിൽക്കുന്നതുതന്നെ വാസ്തവത്തിൽ അല്ലാത്തതിനെ ആണെന്നും ഇല്ലാത്തതിനെ ഉണ്ടെന്നും സങ്കല്പിച്ചിട്ടാണ്. ആ സംകല്പംതന്നെയാണ് വിഗ്രഹാരാധനയും. അതിനെ നിറുത്തൽ ചെയ്വാൻ ആരാലും ഒരിക്കലും സാധിക്കയില്ല. ബുദ്ധമഹൎഷി വിഗ്രഹാരാധനയെ നിറുത്താനായി എത്രമാത്രം ഉത്സാഹിച്ചു. എത്രയോ രാജാക്കന്മാർ അദ്ദേഹത്തെ സഹായിച്ചു. അതിന്റെ അവസാനമെന്തായി. വിഗ്രഹാരാധന ഒന്നുകൂടി പ്രബലമായി. എന്നുതന്നെയല്ല വിഗ്രഹാരാധന പാടില്ലെന്നുപദേശിച്ച ബുദ്ധമഹൎഷിയുടെ വിഗ്രഹത്തെത്തന്നെ ബുദ്ധമതക്കാർ ഇപ്പോൾ പൂജിക്കുന്നു. ബുദ്ധൻ പിന്നും ഭൂമിയിൽ അവതരിച്ചു ചൈനായിലോ മററോ പോയിനോക്കിയാൽ അദ്ദേഹത്തിനു സന്താപമോ

ലജ്ജയോ, പശ്ചാത്താപമോ എന്താണുണ്ടാകുന്നത്? ബ്രഹ്മാനന്ദസ്വാമി അവർകൾക്കു ഒരുപക്ഷേ കുറെയധികം ശിഷ്യന്മാരെ കിട്ടുവാൻ ഇടയായാൽ ഒരു കാലത്തു അദ്ദേഹത്തിന്റെ ഗതിയും ഇതുതന്നെ. ഇപ്പോൾതന്നെ അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ ചിലർ അദ്ദേഹത്തിന്റെ പടത്തെ ആരാധിച്ചുതുടങ്ങിയിട്ടുണ്ട്. ക്രമേണ ഓരോ യോഗശാലകളിൽ അദ്ദേഹത്തിന്റെ പടങ്ങൾ കയറിത്തുടങ്ങും. കുറച്ചുകഴിയുമ്പോൾ വിളക്കുംവച്ചു മാലയും ചാത്തിത്തുടങ്ങും. സന്ധ്യാസമയം ദർശനത്തിന്നായി ചെല്ലുന്നവർക്കു സ്പഷ്ടമായി കാണത്തക്കവിധത്തിൽ കർപ്പൂരാരാധനയും ആരംഭിക്കും. സുഗന്ധങ്ങൾക്കു മനുഷ്യരുടെ ആനന്ദത്തെ വൎദ്ധിപ്പിക്കുന്നതിന്നും ജനബാഹുല്യമുള്ളപ്രദേശങ്ങളിലെ ദുർഗ്ഗന്ധങ്ങളെ അകററുന്നതിനും ശക്തിയുള്ളതിനാൽ ആവക ദ്രവ്യങ്ങളെ ഉപയോഗിച്ചുതുടങ്ങും. ക്രമേണ പ്രസാദം കൊടുത്തുതുടങ്ങും. ഗോതമ്പും പാലും പഞ്ചസാരയും നിവേദിച്ചുതുടങ്ങും. കാണികളെ ആകർഷിപ്പാൻ എഴുന്നെള്ളത്തു, വെടിക്കെട്ടു മുതലായവ ആരംഭിക്കും. എന്നുവേണ്ട ശ്രീകൃഷ്ണന്റെയും ശിവന്റെയും മററും വിഗ്രഹങ്ങളെ വെച്ചു പൂജിക്കുന്ന ക്ഷേത്രങ്ങളെ നശിപ്പിച്ച് അധികം കാലം കഴിയുന്നതിന്നുമുമ്പിൽ യോഗശാലകൾ എല്ലാം ക്ഷേത്രങ്ങളും ബ്രഹ്മാനന്ദസ്വാമി അവർകളുടെ പടമോ പ്രതിമയൊ അതല്ലാ അദ്ദേഹമാണെന്നു സങ്കല്പിക്കപ്പെട്ടിട്ടുള്ള വല്ല ശിലയൊ മരക്കഷണമൊ. ശ്രീകോവിലിനുള്ളിൽ തിളങ്ങികൊണ്ടിരിക്കുന്ന വിഗ്രഹവും, ചില ശിഷ്യന്മാർ തന്ത്രികളും, ആയിത്തീരും. സകല മതക്കാൎക്കും ഒന്നുപോലെ ആവശ്യമുള്ള വിഗ്രഹാരാധനയെ ഖണ്ഡിച്ചാൽ ഇതാണു ഫലം എന്നുള്ളതിനു ബുദ്ധമഹർഷിയെപ്പോലെ സ്വാമി അവർകളും ഒരു ദൃഷ്ടാന്തമായിത്തീരും.

അന്യൻ.— വസിഷ്ഠാദികളും വിഗ്രഹാരാധന മുതലായവയെ ഖണ്ഡിച്ചിട്ടുണ്ടല്ലൊ. അവർ മൂഢന്മാരാണെന്നാണൊ നിങ്ങൾ പറയുന്നതു?

ഞാൻ — അവർ ബുദ്ധിമാന്മാർതന്നെയായിരുന്നു. അവരുടെ ഉദ്ദേശങ്ങളെ മനസ്സിലാക്കാൻ ശക്തിയില്ലാതെ ഓരോ അന്ധാബന്ധങ്ങളെപ്പുലമ്പുന്നവർ ആരാണു? പണ്ടുള്ള മഹർഷിമാർ വിഗ്രഹാരാധനയെ ഖണ്ഡിച്ചിട്ടുള്ളതു ആൎക്കുവേണ്ടിയാണു? ജ്ഞാനികൾക്കു വേണ്ടിയല്ലാ. നിശ്ചയം അജ്ഞാനികൾക്കുവേണ്ടിത്തന്നെയാണു. പക്ഷേ എങ്ങിനെയുള്ള അജ്ഞാനികൾക്കു വേണ്ടിയാണെന്നു മാത്രമെ ആലോചിക്കാനുള്ളു. അജ്ഞാന

ത്തിൽത്തന്നെ പല പടവുകളും ഉണ്ടെന്നു മനസ്സിലാക്കണം. അപ്പോൾ ലോകത്തിൽ പല നിലകളിലും ഉള്ള അജ്ഞാനികൾ ഉണ്ടായിരിക്കും. ഒരാൾ സംസാരസമുദ്രത്തിൽ മുഴുകിക്കിടക്കുന്നവനായിരിക്കും. വേറൊരാൾക്കു പുത്രമിത്രകളത്രാദികളിൽ അത്രതന്നെ ഭ്രമമുണ്ടായിരിക്കയില്ല. ഇങ്ങിനെ പലവിധത്തിലും ഉണ്ടായിരിക്കും. ഓടുന്നതു ജ്ഞാനവും കിടക്കുന്നതു അജ്ഞാനവും ആണെന്നു വിചാരിക്കുക. കിടക്കുന്ന കുട്ടിയെ കമിഴ്ന്നു നീന്താനും നീന്തുന്ന കുട്ടിയെ ഇരിക്കാനും ഇരിക്കുന്ന കുട്ടിയെ മുട്ടിൽ ഇഴയാനും ഇഴയുന്ന കുട്ടിയെ നില്ക്കാനും നില്ക്കുന്ന കുട്ടിയെ നടക്കാനും നടക്കുന്ന കുട്ടിയെ ഓടാനും സഹായിക്കണം. പല പ്രായത്തിലും ഉള്ള പത്തുപന്ത്രണ്ടു കുട്ടികൾ നില്ക്കുന്ന കൂട്ടത്തിൽ കരാൾ പിടിച്ചുനടക്കുന്നതു സാദ്ധ്യമല്ല; പിടിക്കാതെ നടക്കണം. പിടിച്ചു നടക്കുന്നതിനു വളരെ അസൗകര്യങ്ങൾ ഉണ്ട് എന്നു പറയുന്നപക്ഷം അങ്ങിനെ പറയുന്നതു ഏതുപ്രായത്തിൽ ഉള്ള കുട്ടിയോടായിരിക്കും. കിടക്കുന്ന കുട്ടിയോടൊ കമിഴ്ന്നു നീന്തുന്ന കുട്ടിയോടൊ ആണോ? പിടിച്ചു നടക്കാറായകുട്ടിയോടാണ് അങ്ങിനെ ഉപദേശിച്ചിട്ടുള്ളതെന്നു ബുദ്ധിമാന്മാർ മനസ്സിലാക്കും. അങ്ങിനെ നടക്കണമെന്നുപറഞ്ഞിട്ടുള്ളതു വലിയ ഒരു ഡാക്ടറാണെന്നുവരികിൽ മറയന്മാർ അതിനെ തെറ്റി ധരിച്ചു തള്ളിച്ചു കളികഴിയാത്ത കുഞ്ഞിനെ നടത്താൻ ശ്രമിക്കും. ഡാക്ടറെപ്പഴിപറയുകയും ചെയ്യും.

ഒരു ഉപാദ്ധ്യായൻ കണക്കു പഠിപ്പിക്കുമ്പോൾ വിരൽ മടക്കി ഒന്നുപോയി രണ്ടു മൂന്നു എന്നിങ്ങിനെ കൂട്ടാൻ പറയുന്നു. അപ്രകാരം ശീലിച്ചു കഴിയാറായ ഒരു കുട്ടിയോടു ഒന്നു പോയി രണ്ടു പോയി എന്നു പറയാതെ മനസ്സുകൊണ്ടു പറയാൻ പറയുന്നു. അല്പം കൂടി പഠിച്ച കുട്ടിയോടു വിരലുകൾ മടക്കീട്ടു ആവശ്യമേ ഇല്ലെന്നു പറയുന്നു. ഇതുപോലെയാണു വസിഷ്ഠാദികൾ വിഗ്രഹാരാധനയേയും മറ്റും ഖണ്ഡിച്ചിട്ടുള്ളതു. അവർ അങ്ങിനെ ചെയ്തിട്ടുള്ളതു അബദ്ധമല്ല. ചെയ്യേണ്ടതുതന്നെയാണു. പക്ഷെ അതിന്റെ സാരാംശത്തെ ഗ്രഹിക്കാൻ ശക്തിയില്ലാത്തവർ 'വിഭൂഷണംമൌനമപണ്ഡിതാനാം' എന്ന ആപ്തവാക്യത്തെ സ്വീകരിച്ചു അതിന്മണ്ണം പ്രവൃത്തിച്ചാൽ നന്നായിരിക്കും.

മോക്ഷപ്രദീപത്തിൽ ഉള്ള സകല ന്യൂനതകളേയും ചൂണ്ടി

കാണിക്കണമെങ്കിൽ മോക്ഷപ്രദീപത്തിൻെറ വലിപ്പത്തിൽ ചുരുങ്ങിയ പക്ഷം രണ്ടു പുസ്തകങ്ങൾ എങ്കിലും വേണ്ടി വരും. അങ്ങിനെ ചൂണ്ടിക്കാണിച്ചു ബ്രഹ്മാനന്ദസ്വാമി അവർകളേക്കാൾ ഞാൻ സമർത്ഥനാണെന്നു പേരു സമ്പാദിപ്പാൻ എനിക്കു അശേഷം താല്പര്യമില്ലാ. 'എൻെറ മോക്ഷപ്രദീപത്തിലുള്ള സകല ന്യൂനതകളേയും ചൂണ്ടിക്കാണിച്ചു എന്നെ മനസ്സിലാക്കണം' എന്നു ബ്രഹ്മാനന്ദസ്വാമി അവർകൾ തന്നെ എന്നോടു ആവശ്യപ്പെട്ടാൽ സാവകാശം പോലെ അദ്ദേഹത്തിൻെറ ആഗ്രഹത്തെ സാധിച്ചു കൊടുക്കുന്നതിനു എൻെറ ഗോപാലകൃഷ്ണൻെറ അതായതു സകല ചരാചരങ്ങളുടെ അനുഗ്രഹമുള്ളിടത്തോളം കാലം ഞാൻ സന്നദ്ധനാണ്. മോക്ഷപ്രദീപത്തിൽ ഒരിടത്തു പറഞ്ഞിട്ടുള്ളതിനു വിപരീതമായി വേറൊരിടത്തു പറഞ്ഞിട്ടുള്ളതായി പല ദൃഷ്ടാന്തങ്ങളും ഉണ്ട്. ഒരു ഭാഗത്തിൽ ആരെല്ലാം വിരോധിച്ചാലും തനിക്കു ന്യായമാണെന്നു തോന്നുന്നതിനെ താൻ പ്രവൃത്തിക്കുമെന്നു പറഞ്ഞിരിക്കുന്നു. സ്വം കുട്ടികൾക്കു ഉപദേശം കൊടുത്താൽ അവരുടെ രക്ഷാകർത്താക്കന്മാർ എന്നോടു ശണ്ഠ കൂടുമെന്നു ഭയന്നാണ ഞാൻ അവർക്കു ഉപദേശം കൊടുക്കാതിരിക്കുന്നതു എന്നു വേറൊരിടത്തു പറഞ്ഞിരിക്കുന്നു. ചൂഡാലയുടെ കഥകൊണ്ടു വേഷത്തിനും വിശ്വാസത്തിനും ജനങ്ങളെ നന്നാക്കാനുള്ള ശക്തിയുണ്ടെന്നു തെളിവിക്കയും ഉടൻതന്നെ വേഷംകൊണ്ടും വിശ്വാസംകൊണ്ടും പ്രയോജനമില്ലെന്നു പറകയും ചെയ്തിരിക്കുന്നു. ഒരു ഭാഗത്തിൽ യോഗാഭ്യാസം ആൎക്കും സുലഭമായി സാധിക്കുമെന്നു പറഞ്ഞു അതിലേക്കു ചില പ്രമാണങ്ങളെ കാണിച്ചിരിക്കുന്നു. വേറൊരിടത്തു ശാസ്ത്രങ്ങൾകൊണ്ടും മററും പ്രയോജനമില്ലെന്നു സ്ഥാപിക്കാൻ വേണ്ടി 'പുരാണങ്ങളും വേദങ്ങളും ശാസ്ത്രങ്ങളും പുത്രൻ ഭാൎയ്യ മുതലായ സംസാരവും യോഗാഭ്യാസത്തിനു വിഘ്നമാകുന്നു' എന്നു പ്രമാണപുരസ്സരം തെളിയിച്ചിരിക്കുന്നതിനാൽ പുത്രമിത്രകളത്രാദികളോടുകൂടിയ സംസാരികൾക്കു യോഗം സാധിക്കയില്ലെന്നു സമ്മതിച്ചിരിക്കുന്നു. ചില പ്രമാണങ്ങളെ അദ്ദേഹത്തിനു ബോധിച്ചതുപോലെ വ്യാഖ്യാനിച്ചിട്ടും ഉണ്ട്. ഇങ്ങിനെ പറഞ്ഞു തുടങ്ങിയാൽ അവസാനമില്ലാ. കൂടിയെ തീരു എന്നുണ്ടെങ്കിൽ ഇനിയൊരു സന്ദർഭത്തിലാകാം.



# അദ്ധ്യായം ൭.

അന്യൻ— കൎമ്മയോഗം, ഭക്തിയോഗം, രാജയോഗം, ജ്ഞാനയോഗം എന്നിവയിൽ വച്ച് നല്ലതു ഏതാണെന്നു ഒന്നുകൂടി വ്യക്തമായിപ്പറഞ്ഞാൽ കൊള്ളാം.

ഞാൻ—അതതു നിലയിൽ ഉള്ളവൎക്കു അതതു നല്ലതെന്നു ഞാൻ മുമ്പു പറഞ്ഞുവല്ലൊ. കൎമ്മമാൎഗ്ഗവും കൎമ്മയോഗവും രണ്ടാണെന്നു മനസ്സിലാക്കണം. കൎമ്മമാൎഗ്ഗത്തിൽനിന്നും ആണ ക്രമേണ കൎമ്മയോഗത്തിലേക്കു കടക്കേണ്ടത്. യാഗാദികൎമ്മങ്ങളും മററും കൎമ്മമാൎഗ്ഗത്തിൽ അടങ്ങിപ്പോയി. കൎമ്മമാൎഗ്ഗത്തിൽ സഞ്ചരിക്കുന്നിടത്തോളം കാലം സ്വാൎത്ഥം പ്രാധാന്യതയെ പ്രാപിച്ചിരിക്കും. അങ്ങിനെയുള്ള സ്വാൎത്ഥതല്പരൻമാർ നന്നാകേണ്ടതു കൎമ്മമാൎഗ്ഗം* കൊണ്ടാണ. കൎമ്മമാൎഗ്ഗപ്രകാരം പല ഈശ്വരന്മാർ ഉണ്ടെന്നും അവരെയെല്ലാം സന്തോഷിപ്പിക്കാത്ത പക്ഷം മനുഷ്യരെ അവർ ഉപദ്രവിക്കുമെന്നും ആണ. കൎമ്മമാൎഗ്ഗപ്രകാരം സകല പ്രവൃത്തികളേയും ഈശ്വരനെ ഭയന്നും ഈശ്വരനിൽനിന്നും ഓരോ പ്രതിഫലങ്ങളെ ഇഛിച്ചുമാണ ചെയ്യുന്നതു. ഒരാൾക്ക് അയാളുടെ സ്വഭാവത്തിനനുസരണമായ സ്വഭാവത്തോടുകൂടിയ ഒരു ദേവനിൽ അധികം ഭയഭക്തിവിശ്വാസങ്ങൾ ജനിക്കും. ആ ദേവൻ അയാളുടെ പരദൈവം അല്ലെങ്കിൽ ഇഷ്ടദേവതയായി ഭവിക്കും. ഇങ്ങിനെ കുറച്ചുകാലം കഴിയുമ്പോൾ അയാൾ കൎമ്മയോഗം ശീലിക്കത്തക്ക നിലയിൽ ആകും. എങ്കിലും താൻ അതുവരെ ശീലിച്ചുവന്ന കൎമ്മമാൎഗ്ഗവും കൎമ്മയോഗവും തമ്മിൽ കുറച്ചു കാലം അങ്ങോട്ടും ഇങ്ങോട്ടും പിടിയും വലിയുമായിക്കഴിയും. ശ്രീ എൻെറ ഗോപാലകൃഷ്ണൻ അൎജ്ജുനനോടു നിഷ്കാമ്യകൎമ്മമാണ ചെയ്യേണ്ടതെന്നു ഗീതയിൽ ഉപദേശിച്ചിട്ടുണ്ടെങ്കിലും "നീ കൎമ്മം ചെയ്യില്ലെങ്കിൽ നിൻെറ ദേഹംപോലും സംരക്ഷിപ്പാൻ

നിന്നെക്കൊണ്ടു കഴികയില്ലാ" എന്നു പറഞ്ഞിരിക്കുന്നതിനാൽ നിഷ്കാമ്യകർമ്മം അത്ര സുലഭമായിട്ടുള്ളതല്ലെന്നു ഭഗവാൻ നല്ലതിന്മണ്ണം അറിഞ്ഞുകൊണ്ടുതന്നെയാണു പറഞ്ഞിരിക്കുന്നതെന്നു സ്പഷ്ടമാകുന്നു. എന്റെ ഭഗവാന്റെ ഗീതയുടെ മാഹാത്മ്യത്തെ വർണ്ണിക്കാൻ ആരാൽ സാധിക്കും? ആരുടേയും വിശ്വാസത്തിനു ഭംഗം നേരിടാത്തവിധത്തിൽ ഓരോ നിലയിൽ എത്തിട്ടുള്ളവരും ഗീതയുടെ അർത്ഥം ഗ്രഹിക്കും. അതാണു ഗീതയുടെ വിശേഷം. ഒരാൾക്കു യുദ്ധം ചെയ്യുന്നതു ഒഴിക്കാൻ പാടില്ലാത്ത ആവശ്യമാണെന്നുവരികിൽ അതിനും ഗീതതന്നെ പ്രമാണം. കുറച്ചുകൂടിക്കടന്ന നിലയിൽ എത്തിയ ആൾക്കു സകല പ്രവൃത്തികളും ഈശ്വരാർപ്പണമായിച്ചെയ്യണമെന്നാണു ഗീതയുടെ സാരം എന്നു മനസ്സിലാകും. കുറച്ചുകൂടി കടന്ന ആൾക്കു ഗീതയെ നിർമ്മിച്ചിരിക്കുന്നതു ഭക്തിയെ അടിസ്ഥാനമാക്കീട്ടാണെന്നു മനസ്സിലാകും. അതിലും കടന്നിട്ടുള്ള ആൾക്കു യോഗത്തേയാണു ഭഗവാൻ ഗീതയിൽ സ്ഥാപിച്ചിട്ടുള്ളതെന്നു തോന്നും. രാജയോഗിയുടെ ദ്വൈതബുദ്ധി ക്രമേണ വിട്ടുമാറി അദ്ദേഹത്തിൽ ജ്ഞാനം ഉദിക്കുന്തോറും എന്റെ സച്ചിദാനന്ദസ്വരൂപിയായ സാക്ഷാൽ ഗോപാലകൃഷ്ണൻ ഗീതയിൽ അത്യന്തം പ്രതിപാദിച്ചിരിക്കുന്നതു ജ്ഞാനയോഗത്തേപ്പററിയാണെന്നും കർമ്മയോഗത്തിൽ പ്രസ്താവിച്ചിരിക്കുന്ന നിഷ്കാമ്യകർമ്മം അസാദ്ധ്യമായിട്ടുള്ളതല്ലെന്നും പൂർണ്ണമായി മനസ്സിലാകും.

ഇനിയും ഭക്തിയോഗത്തെ നോക്കാം. ഭക്തിയോഗിയുടെ ഭക്തി ക്രമേണ വർദ്ധിച്ചു തന്റെ ഇഷ്ടദേവതയെക്കണ്ടുതുടങ്ങും. ഇഷ്ടദേവത ക്രമേണ അടുത്തടുത്തു, തന്റെ ദേഹത്തിൽ ഭ്രൂമദ്ധ്യത്തോടു ചേരുന്നതായിത്തോന്നും. ഒടുവിൽ ആ വഴിയെ മുകളിൽ അകത്തേക്കു കടക്കുന്നതായിത്തോന്നും. അപ്പോൾ

ഈശ്വരൻ തന്നിൽത്തന്നെ സ്ഥിതിചെയ്യുന്നു എന്നു അദ്ദേഹത്തിനു വിശ്വാസം ജനിച്ചുതുടങ്ങും. പിന്നീടു ആസ്സകൃതി വെളിയിലേക്കു ധ്യാനിയ്ക്കയില്ലാ. അപ്പോൾ മുതൽ അദ്ദേഹം രാജയോഗം അഭ്യസിയ്ക്കുന്നതിനു യോഗ്യനായിത്തീരും. തന്റെ ഇഷ്ടദേവതയുടെ ശരീരത്തിൽ ഏതു ഭാഗത്തിൽ പ്രവേശിച്ചതായി തോന്നിയോ ആ ഭാഗത്തിൽ ധ്യാനിച്ചുതുടങ്ങും. ആ സ്ഥാനത്തിൽ ഇഷ്ടദേവത സ്ഥിതിചെയ്യുന്നതായിക്കാണും. ക്രമേണ ഇഷ്ടദേവതയുടെ ആകൃതി മാറിത്തുടങ്ങും. ഇതാണു രാജയോഗം. രാജയോഗിയുടെ വിശ്വാസം ഈശ്വരൻ തന്നിൽത്തന്നെ സ്ഥിതി ചെയ്യുന്നു എന്നും തന്നിൽ കാണാമെന്നും ആണ്. എന്നാൽ സത്വഗുണം പരിപൂർണ്ണമാകുംതോറും ഈ വിശ്വാസം ക്രമേണ മാറി "ഈശ്വരൻ എന്നിൽ സ്ഥിതി ചെയ്യുന്നു എന്നു മാത്രമല്ലാ ഞാൻ തന്നെയാണു ഈശ്വരൻ, ഈശ്വരൻ വേറെ, ഞാൻ വേറെ എന്നു രണ്ടില്ലാ" എന്നു ബോധം ജനിച്ചുതുടങ്ങും. അതാണു ജ്ഞാനം എന്നു പറയുന്നതു. അങ്ങിനെയുള്ള ജ്ഞാനയോഗം പക്വതയെ പ്രാപിയ്ക്കുംതോറും താൻതന്നെ ഈശ്വരൻ താൻതന്നെ നിർഗ്ഗുണബ്രഹ്മം എന്ന വിശ്വാസം ഉറച്ചു സംസാരസാഗരത്തെത്തരണംചെയ്യും. ജ്ഞാനയോഗത്തിൽ എത്തുന്നതുവരെ നമ്മുടെ മനസ്സിനെ വളരെ സൂക്ഷിയ്ക്കണം. ഏഴൊ എട്ടോ ദിവസം സമാധിയിൽ ഇരുന്നു എന്നുവച്ചു വലിയ വിശേഷമൊന്നും ഇല്ലാ. ക്രമേണ അതിൽ ഉള്ള ആസക്തി കുറഞ്ഞുപോയി എന്നും വരാം. രാജയോഗം അഭ്യസിച്ചു തുടങ്ങുമ്പോൾ ഓരോ ദർശനങ്ങൾ ഉണ്ടാകും എന്നാൽ മനസ്സിനേയും രസവാദശാസ്ത്രത്തേയും മററും സംബന്ധിച്ചു പൂർണ്ണപരിജ്ഞാനമില്ലാത്തവർക്കു ആ ദർശനങ്ങൾ വളരെ അതിശയങ്ങളെ ജനിപ്പിയ്ക്കും. ദൂരെ നടക്കുന്ന സംഗതി

കളേക്കാണുകയോ കേൾക്കയോ ചെയ്യാൽ മാത്രമെ തന്റെ അഭ്യാസം നേരായ വഴിയ്ക്കാണെന്നു തീർച്ചപ്പെടുത്താവൂ. അങ്ങിനെയുള്ള അനുഭവങ്ങൾ രാജയോഗത്തിൽപ്പെട്ടവയാണ. മററ അനുഭവങ്ങൾ എല്ലാം മനോരാജ്യയോഗത്തിൽപ്പെട്ടവയാണ ചിരപരിചയംകൊണ്ടു അവററിലുള്ള ആസക്തി ക്രമേണ വിട്ടുമാറും. ഒരു കാലത്തിൽ അലക്ഷ്യസ്ഥിതിയിൽപ്പതിച്ചു എന്നും വരാം. പതഞ്ജലി തന്നെ ഇങ്ങിനെ വരുമെന്നു സമ്മതിയ്ക്കുന്നുണ്ടു പക്വതയെ പ്രാപിച്ചിട്ടില്ലാത്ത ആളാണെങ്കിൽ ഒരുപക്ഷെ കുറച്ചു കാലത്തേക്കു യോഗാഭ്യാസത്തിൽനിന്നു പിൻവലിച്ചു എന്നു വരാം. സിദ്ധികൾ ഉണ്ടാകുന്നതു ജന്മവാസനകൊണ്ടാണെന്നു പതഞ്ജലി പറഞ്ഞിരിയ്ക്കുന്ന അഭിപ്രായത്തോടു ഞാൻ യോജിയ്ക്കുന്നില്ലാ. എല്ലാപേക്കും സിദ്ധികൾ ഉണ്ടായിക്കാണാതിരുന്നതിനാലാണ അദ്ദേഹം അങ്ങിനെ അഭിപ്രായപ്പെട്ടതു. പക്ഷെ എല്ലാ കൂട്ടത്തിലും തന്ത്രശാലികൾ ഉണ്ടെന്നുള്ള തത്വത്തെ അദ്ദേഹം വിസ്മരിച്ചുകളഞ്ഞു. മനസ്സിൽ പലവിധേനയുള്ള മനോവികാരങ്ങളോടുകൂടി എട്ടാപത്തൊ ദിവസം ഒരു ഇരിപ്പിൽ ഇരിയ്ക്കാൻ ചിലരെക്കൊണ്ടു സാധിച്ചു എന്നു വരാം. കാഴ്ചക്കാക്കു അവർ യോഗികളാണെന്നു തോന്നുകയും ചെയ്യും. സിദ്ധികൾ ഉണ്ടായിരിയ്ക്കുകയും ഇല്ലാ. സിദ്ധികൾ ഉണ്ടെന്നു പറഞ്ഞാൽ കാണട്ടെ എന്നു ജനങ്ങൾ ആവശ്യപ്പെടുമെല്ലൊ. ഇതാണ മിയ്ക്കപേക്കും സിദ്ധിയുണ്ടാകാതിരിപ്പാനുള്ള കാരണം. സിദ്ധികൾ ഇല്ലാത്ത ഒരാൾ ഒരിയ്ക്കലും രാജയോഗി എന്ന പദത്തിനു അഹ്ഹൻ അല്ലെന്നു വേണ്ടിവന്നാൽ ഞാൻ ഇനിയൊരു സന്ദർഭത്തിൽ തെളിവിച്ചു തരാം. നല്ല പക്വതയെ പ്രാപിച്ചിട്ടില്ലാത്തവക്കുകൂടി സിദ്ധികൾ ഉണ്ടാകും. മാസ്മരവിദ്യയും മററും സിദ്ധികളുടെ വകഭേദങ്ങളാണ. പക്വതയെ പ്രാപിച്ചിട്ടി

ല്ലാത്ത ആൾക്കു സിദ്ധികൾ അഥവാ ഉണ്ടാകുന്ന പക്ഷം അ യാൾ നിശ്ചയമായും അധഃപതിയ്ക്കും.

ചില ഔഷധങ്ങൾക്കു യാതൊരഭ്യാസവും ഇല്ലാത്ത ഒരാളെ പെട്ടെന്നു അസംപ്രജ്ഞാതസമാധിയിൽക്കൊണ്ടുവിടുന്നതിനുള്ള ശക്തിയുണ്ട്. കഞ്ചാവിനു ആശ്ശക്തിയുണ്ട് പക്ഷേ എല്ലാവർക്കും ഒന്നുപോലെ ഫലിച്ചില്ലെന്നു വരാം. ഔഷധം സേവിച്ചു അസംപ്രജ്ഞാതസമാധിയിൽ എത്തിയാൽ ഭ്രാന്തു പിടിയ്ക്കാനാണു അധികവും എളുപ്പം. കഞ്ചാവുപയോഗിക്കുന്നതുകൊണ്ടു ഭ്രാന്തു പിടിപ്പാൻ ഇടയുണ്ടെന്നു പല വൈദ്യന്മാരും അഭിപ്രായപ്പെട്ടിട്ടുണ്ട്. ചിലർക്കു ഭ്രാന്തു പിടിച്ചിട്ടുള്ളതായി ലക്ഷ്യങ്ങളും ഉണ്ട്. ഭ്രാന്തിനും സമാധിയ്ക്കും ഉള്ളവഴി മിയ്ക്കവാറും ഒന്നുതന്നെയാണു. വെളുത്ത വാവുന്നാൾ ധ്യാനത്തിനിരുന്നാൽ വളരെ വേഗത്തിൽ മനസ്സു അടങ്ങും. ഭ്രാന്തന്മാർക്കു ഭ്രാന്തിളകുന്നതും വെളുത്ത വാവുന്നാൾ ആണ്. ഭ്രാന്തന്മാർക്കു ക്ഷോഭം നേരിടുന്നതിനു മുമ്പിൽ അവരുടെ ദൃഷ്ടികൾ ചലിയ്ക്കാതെ വളരെ നേരം നിൽക്കും. യോഗാഭ്യാസം ചെയ്യുന്ന ആളിന്റെ ദൃഷ്ടികളും അങ്ങിനെ തന്നെ. ഇങ്ങിനെ പല ലക്ഷ്യങ്ങളും ഉണ്ട് എന്നായാലും ബ്രഹ്മാനന്ദസ്വാമി അവർകളുടെ ശിഷ്യന്മാർക്കു ഞാൻ പറയുന്നതിൽ വിശ്വാസമില്ലാത്ത പക്ഷം ഭ്രാന്തിന്റെ ലക്ഷണങ്ങളെക്കുറിച്ചു നല്ല നിശ്ചയമുള്ള വല്ല ഡാക്ടറന്മാരോടും ചോദിച്ചു കാൎയ്യം മനസ്സിലാക്കിയതിന്നിട്ടു ശീലിയ്ക്കുന്നതു നന്നായിരിയ്ക്കും. ബ്രഹ്മാനന്ദസ്വാമി അവർകൾ പക്വതയെ പ്രാപിച്ചിട്ടുള്ള രാജയോഗിയല്ലാ. അദ്ദേഹം സച്ചിദാനന്ദത്തെ അനുഭവിച്ചിട്ടും ഇല്ലാ. അദ്ദേഹത്തിനു യോഗശാസ്ത്രത്തെക്കുറിച്ചു വേണ്ടതിന്മണ്ണം പരിജ്ഞാനവും ഇല്ലാ, അദ്ദേഹത്തെ വിശ്വസിച്ചു തലയുടെ ഉപരിഭാഗത്താനെററിയുടെ നേർക്കോ നാക്കിന്റെ മൂലത്തിലൊ മററൊ മനസ്സി

നെ നിവൃത്തിമേല്പോട്ടു ശ്വാസം പിടിച്ചാൽ അനേകം രോഗങ്ങൾ പിടിപെടുന്നതിനു ഇടയുണ്ട്.

ഒരാളെ നന്നാക്കാൻ കഴിഞ്ഞില്ലെങ്കിലും അയാളുടെ ബുദ്ധിയെ ഭേദിപ്പിപ്പാൻ നോക്കരുത്.

നബുദ്ധിഭേദംജനയേദജ്ഞാനാംകർമ്മസംഗിനാം, ജോഷയേൽസർവ്വകർമ്മാണിവിദ്വാൻയുക്തസ്സമാചരൻ. (1)

പ്രകൃതേക്രിയമാണാനിഗുണൈ: കർമ്മാണിസർവ്വശ: അഹങ്കാരവിമൂഢാത്മാകർത്താഹമിതിമന്യതേ. (൨)

പ്രകൃതേർഗ്ഗുണസംമൂഢാ: സജ്ജന്തേഗുണകർമ്മസു, താനകൃത്സ്നവിദോമന്ദാൽകൃത്സ്നവിന്നവിചാലയേൽ. (3)

ഇവയിൽ ഒന്നാമത്തെ ശ്ലോകത്തിന്റെ അർത്ഥം "ജ്ഞാനി കർമ്മത്തിൽ ശ്രദ്ധയുള്ള അജ്ഞാനികളുടെ ബുദ്ധിക്കു ഇളക്കം വരുത്തരുത്. താനും അവരോടുകൂടി കർമ്മങ്ങളെ ആചരിച്ചു അവരെക്കൊണ്ടു സർവ്വകർമ്മങ്ങളേയും ചെയ്യിക്കണം" എന്നാണെന്നു സ്വാമി അവർകൾ പറയുന്നു.

ഒന്നാമത്തു വിദ്വാൻ എന്ന പദത്തിന്റെ അർത്ഥം ജ്ഞാനി അതായത്തു ബ്രഹ്മസാക്ഷാൽകാരമായ ജ്ഞാനത്തോടു കൂടിയവൻ എന്നാണോ ഈ ശ്ലോകത്തിൽ ഉദ്ദേശിച്ചിട്ടുള്ളതു? ഈ ഉപദേശം ജ്ഞാനികൾക്കു വിധിച്ചിട്ടുള്ളതാണോ? ജ്ഞാനികളോടു ഇങ്ങിനെ ഉപദേശിച്ചിട്ടാവശ്യമുണ്ടോ? അതിനാൽ ഈ ഉപദേശം കർമ്മയോഗികൾക്കും ഭക്തിയോഗികൾക്കും രാജയോഗികൾക്കും വേണ്ടിയല്ലേ? മൂഢന്മാരുടെ ബുദ്ധിക്കു ഇളക്കം വരുത്തിക്കൂടാത്തതു എന്തുകൊണ്ടാണെന്നു അടുത്ത രണ്ടു ശ്ലോക

ങ്ങളെക്കൊണ്ടും വ്യക്തമായി കാണിച്ചിരിയ്ക്കുന്ന സ്ഥിതിയ്ക്കു സ്വാമി അവർകൾ ഇത്രമാത്രം വ്യാഖ്യാനിച്ചു എൻെറ ഭഗവാൻെറ ഉദ്ദേശത്തിനു വിപരീതമായ ഒരത്ഥത്തെ സ്ഥാപിച്ചിട്ടു വലിയ ആവശ്യമുണ്ടായിരുന്നു എന്നു തോന്നുന്നില്ലാ. വിദ്വാൻ അജ്ഞാനികളുടെ ബുദ്ധിയെ ഇളക്കിയാൽ അജ്ഞാനികൾ അസഭ്യാപറയുമെന്നും വിദ്വാൻ അതിനു യുക്തികളും പ്രമാണങ്ങളും പറഞ്ഞ അവരുടെ അഭിപ്രായത്തെഖണ്ഡിച്ചാൽ തല്ലും കൊള്ളേണ്ടി വരുമെന്നും ആണു സ്വാമി അവർകൾ പറയുന്നതു. "ന ബുദ്ധിഭേദംജനയേൽ" എന്നതിൻെറ അത്ഥം"ഇളക്കം വരുത്തരുത്"എന്നല്ലാ"ഇളക്കം വരുത്തുന്നില്ലാ" എന്നോ"ഇളക്കം വരുത്തുകയില്ല" എന്നോ ആണു. വിദ്വാനായിട്ടുള്ളവൻ അജ്ഞാനികളായ കമ്മസംഗികളുടെ വിശ്വാസത്തിനു ഇളക്കം വരുത്തുന്നില്ലാ. അങ്ങിനെ ഇളക്കം വരുത്തുന്നവൻ വിദ്വാനല്ലാ. പിന്നെ എങ്ങിനെയുള്ളവൻ ആണു വിദ്വാൻ.

"സമ്മാനത്തിങ്കലുള്ളിൽ സമ്മോദമുണ്ടാകാതെ നിർമ്മലമവമാനത്തിങ്കലും ഖേദിയാതെ അക്ഷോഭ്യനായി ഗംഗതന്നിലെ ഹ്രദംപോലെ രക്ഷിച്ചു ധമ്മത്തേയും വാണീടുന്നവൻ വിദ്വാൻ".

"സംപ്രവൃത്താക്തിമാനായ്‌വിചിത്രകഥനമായ്‌സമ്പ്രതിഭാനവാനായ ശ്രുതോക്തിവക്താവുമായ് ഊഹാപോഹാദികളിൽ ചതുരഹൃദയനായ് മാഹാത്മ്യത്തോടു വാണീടുന്നവൻ മഹാവിദ്വാൻ".

"സകല ഭൂതങ്ങൾക്കുമെത്രയും മനോജ്ഞനായ് സകല കമ്മങ്ങൾക്കു മുചിതയോഗജ്ഞനായ് സകല പുരുഷരിൽ വച്ചു

പായജ്ഞനുമായ് സകല വിജ്ഞാനിയായുള്ളവൻ മഹാ വിദ്വാൻ".

അങ്ങിനെയുള്ള ഒരു വിദ്വാനോടു നിങ്ങൾ അറിവില്ലാത്തവരുടെ ബുദ്ധിക്കു ഇളക്കം വരുത്തരുതെന്നു ആരെങ്കിലും ഉപദേശിച്ചു കൊടുക്കണമൊ.

"തന്നുടെ ബലമറിയാതെ ധർമ്മാർത്ഥം വിനാതന്നാൽ സാദ്ധ്യവുമല്ലയാതകർമ്മങ്ങൾ ചെയ്യാൻ" ആരംഭിക്കുന്നവൻ വിദ്വാനല്ല. മൂഢനാണു.

ആ സ്ഥിതിക്കു വിദ്വാന്മാരോടു ഇങ്ങിനെ ഉപദേശിച്ചിട്ടാവശ്യമില്ല. ഊഹാപോഹാദികളിൽ ചതുരഹൃദയനായിരിക്കുന്ന ഒരു വിദ്വാൻ ഒരാളെ കാണുമ്പോൾതന്നെ അയാൾ ഇന്നവിധത്തിൽ ഉള്ള ആളാണെന്നു മനസ്സിലാകും. അങ്ങിനെയുള്ള ഒരു വിദ്വാൻ വീണ്ടുവിചാരം കൂടാതെ യാതൊരവകടങ്ങളിലും ചെന്നു ചാടുകയാകട്ടെ, ഞാൻ പിടിച്ചിടം ജയിക്കണമെന്നുള്ള വാശിയോടുകൂടി വല്ലവരോടും തക്കിക്കയാകട്ടെ അവരുടെ തല്ലുകൊള്ളുകയാകട്ടെ ചെയ്യുയില്ല. ഇനിയും അടുത്ത ശ്ലോകത്തിൻെറ അർത്ഥം എന്താണെന്നു നോക്കാം.

"സകല പ്രവൃത്തികളും ചെയ്യപ്പെടുന്നതു പ്രകൃതിയുടെ ഗുണങ്ങളാലാണ്. ഞാനാകുന്നു പ്രവൃത്തിക്കുന്നതെന്നുള്ള ഭ്രമം ആത്മാവിനുണ്ടാകാനുള്ള കാരണം അഹങ്കാരമാണ്".

തമോഗുണത്തിൻെറ ലക്ഷണം മൌഢ്യവും രജോഗുണത്തിൻെറ ലക്ഷണം മൊടിയും ആണു. ഈ രണ്ടു ഗുണങ്ങളുടെയും അളവു ഓരോരുത്തരിലും ഓരോ വിധമാണ്. അവരുടെ ബുദ്ധിയും സ്വഭാവവും ത്രിഗുണാവസ്ഥയെ അനുസരിച്ചിരിക്കും. അല്ലാതെ ഞാൻ ചീത്തയെ പ്രവൃത്തിക്കു എന്നുള്ള നി

ബന്ധത്തോടുകൂടിയല്ലാ ഒരുവനും അകൃത്യങ്ങൾ ചെയ്യുന്നതു. അവർ അവരുടെ ബുദ്ധിക്കും സ്വഭാവത്തിനും അനുസരണമായി ഓരോന്നു പ്രവൃത്തിക്കും. അങ്ങിനെ ചെയ്യുമ്പോൾ അതു ചീത്തയാണെന്നുള്ള വിചാരം അവൎക്കുണ്ടായിരിക്കയില്ലാ. നിവൃത്തിയുള്ളപക്ഷം അവർ അങ്ങിനെ ചെയ്കയില്ലാ. ഒരുവനു ഒരു ദേവൻെറമേൽ വളരെ വിശ്വാസവും ഭക്തിയും ഉള്ളപക്ഷം അവൻ ആ ദേവനെ പൂജിക്കും. ഉടനെ വേറൊരാൾ ചെന്നു "ഹേ? നിങ്ങൾ ഈ ദേവനെ പൂജിക്കുന്നതു അസംബന്ധമാണു- ഈ ദേവനിൽ പല ന്യൂനതകളും ഉണ്ട്, ഇന്നദേവനെയാണു പൂജിക്കേണ്ടതു്' എന്നു പറയുന്നതു ശരിയല്ലാ. ഇതു കേൾക്കുമ്പോൾ ആദ്യത്തെ ആളിനു തൻെറ ഇഷ്ടദേവതയിലുള്ള ഭക്തിക്കു അല്പം ഇളക്കം വരും. മറെറയാളുടെ ദേവനിൽ ഭക്തിയുണ്ടാകയുമില്ലാ. ഒരു മാതിരി നിരാശയും ഉണ്ടാകും. തമോഗുണംക്രമേണ വൎദ്ധിച്ചു അയാളെ അധഃ പതിപ്പിക്കും. ഒന്നും പ്രവൃത്തിക്കാതെ മന്ദതയോടുകൂടി കിടക്കുന്നതിനേക്കാൾ വല്ലതെറെറങ്കിലും പ്രവൃത്തിച്ചു രജോഗുണത്തെ വൎദ്ധിപ്പിക്കയാണു വേണ്ടതു. തമോഗുണത്തിനേക്കാൾ രജോഗുണം തന്നെയല്ലെ നല്ലതു. ഭഗവാൻ എന്താണു ഉദ്ദേശിച്ചിട്ടുള്ളതു?

"താനും അവരോടുകൂടി കൎമ്മങ്ങളെ ആചരിച്ചു സകല കൎമ്മങ്ങളേയും അവരോടുകൂടി ചെയ്യണം."

ഇതിൻെറ അൎത്ഥം ഞാൻ പ്രത്യേകം വ്യാഖ്യാനിച്ചേ തീരു എന്നില്ലാ. നാണുഗുരുസ്വാമി അവർകൾ ഇതിനൊരു ദൃഷ്ടാന്തമാണു. അതിനാൽ അദ്ദേഹത്തെക്കണ്ടു മനസ്സിലാക്കുന്നതു നന്നായിരിക്കും. അല്ലാത്തപക്ഷം ശൃംഗേരി മഠത്തിൽ ചെന്നാൽ ശങ്കരാചാൎയ്യസ്വാമി അവർകളെ കണ്ടു പഠിക്കാം.

ക്രിസ്തുതൻെറ ശിഷ്യന്മാരോടു ഉപദേശിച്ചിട്ടുള്ളതും നി

ങ്ങൾ ആരുടേയും വിശ്വാസത്തിനു ഇളക്കം വരുത്തരുതെന്നാണു.

"ഒരു ദിവസം മോസസ് കാടുകളിൽ കൂടി സഞ്ചരിക്കുമ്പോൾ അദ്ദേഹം, ഒരാട്ടിടയൻ ഇങ്ങിനെ പ്രാൎത്ഥിക്കുന്നതിനെ കേട്ടു. എന്റെ യജമാനാ! എന്റെ കൎത്താവേ! നിന്തിരുവടി എവിടെയാണെന്നു അറിഞ്ഞു കണ്ടു പിടിക്കുന്നതിനും, നിന്തിരുവടിയുടെ ദാസ്യപ്രവൃത്തി ചെയ്യുന്നതിനും എനിക്കു എത്രമാത്രം ആഗ്രഹമുണ്ട്. തിരുമനസ്സിലെ കാലുകളിൽ കിടക്കുന്ന ചെരുപ്പുകളുടെ ചരടുകളെ കെട്ടുന്നതിനും അവിടുത്തെ തലമുടി ചീകുന്നതിനും വസ്ത്രങ്ങളെ അഴുക്കു കളയുന്നതിനും, മുറി അടിച്ചുവാരുന്നതിനും പാദങ്ങളെ ചുംബിക്കുന്നതിനും എന്റെ ആടുകളുടെ പാൽ തിരുമേനിക്കു കുടിക്കാൻ തരുന്നതിനും എനിക്കു വളരെ ആഗ്രഹമുണ്ട്" ഇത്രയും കേട്ടപ്പോൾ മോസസ്സിനു അസഹനീയമായ ദ്വേഷ്യം വന്നു ഇങ്ങിനെ പറഞ്ഞു! നീ ദൈവത്തെ ആക്ഷേപിക്കയാണു. അദ്ദേഹത്തിനു ശരീരമില്ലാ. വസ്ത്രങ്ങളുടേയൊ വീടിന്റെയൊ ആഹാരത്തിന്റെയൊ വേലക്കാരന്റെയൊ ആവശ്യം അദ്ദേഹത്തിനില്ലാ. നീ ഒരു ദൈവവിശ്വാസമില്ലാത്തവനാണു-" ഇത്രയും കേട്ടപ്പോൾ ആട്ടിടയന്റെ ബുദ്ധി മന്ദിച്ചു. ശരീരമാകട്ടെ യാതൊരവശ്യങ്ങളാകട്ടെ ഇല്ലാത്ത ഒരു ദേവനെസ്സങ്കല്പിക്കുന്നതിനു മാത്രം അവനു ബുദ്ധിയുറച്ചിട്ടില്ലാതിരുന്നതിനാൽ അവൻ ആസ്സമയം മുതൽ നിരാശയോടുകൂടി ഈശ്വരസേവയെ നിറുത്തി. അപ്പോൾ ദൈവം മോസസ്സിനോടു ഇങ്ങിനെ പറഞ്ഞു. "എന്തിനായിട്ടാണു എന്റെ ഭക്തനെ നീ എന്നിൽനിന്നും അകററിയതു? സകല ആളുകൾക്കും അവരവരുടെ നിലക്കു തക്കതായ സ്ഥിതിയും വചോവൈഭവും ബുദ്ധിയും എന്നിൽനിന്നും സി

ദ്ധിച്ചിട്ടുണ്ട്. വാക്കുകളല്ലാ എനിക്കു പ്രധാനമായിട്ടുള്ളതു. ഹൃദയമാണു.

മൂന്നാമത്തെ ശ്ലോകംകൊണ്ടും ഒരാൾക്കു പൂർണ്ണമായ പഠിത്വമുണ്ടെന്നു വച്ചു അയാൾ പഠിപ്പു പൂർത്തിയായിട്ടില്ലാത്തവരുടെ മനസ്സിനെ ഇളക്കരുതെന്നും മനുഷ്യർ ഗുണങ്ങൾക്കു അധീനന്മാരാണെന്നും വ്യക്തമായി വീണ്ടും പറഞ്ഞിരിക്കുന്നു. ഇതെല്ലാം പോകട്ടെ. ഭഗവാൻ അർജ്ജുനനു ഗീതഉപദേശിച്ചുകൊടുത്തതു തന്നെ എപ്പോഴാണു? ജ്ഞാനോപദേശത്തിനുള്ള ദേശം യുദ്ധഭൂമിയും സമയം യുദ്ധാരംഭസമയവുമാണോ? അതിനു മുമ്പിൽ അർജ്ജുനനും ഭഗവാനും തമ്മിൽ കാണാൻ ഇടയായിട്ടില്ലാ, അതിനാൽ ഉപദേശിക്കാൻ തരപ്പെട്ടില്ലാ എന്നുണ്ടോ? ഇപ്പോൾ ജ്ഞാനോപദേശം ചെയ്യു ഭഗവാൻ തന്നെയല്ലേ ഒരു കാലത്തു സുഭദ്രയെ ശ്രദ്ധമായി വിവാഹം കഴിക്കാനുള്ള മാർഗ്ഗത്തെ അർജ്ജുനനു ഉപദേശിച്ചു കൊടുത്തതു. "നീ ഇങ്ങിനെ സ്ത്രീകളെ കാമിക്കുന്നതു അബദ്ധമാണു. നീയുമില്ലാ, സുഭദ്രയുമില്ലാ, ഞാനുമില്ലാ, എല്ലാം നിർഗ്ഗുണബ്രഹ്മം തന്നെയാണ്" എന്നു പറഞ്ഞു മനസ്സിലാക്കരുതായിരുന്നോ? അങ്ങിനെ പറഞ്ഞാൽ അർജ്ജുനൻ അസഭ്യം പറയുകയും തല്ലുകയും ചെയ്യുമെന്നു ഭയന്നാണോ അന്നെങ്ങും ജ്ഞാനോപദേശം ചെയ്യാതിരുന്നതു. കഷ്ടം! ഗീതയുടെ അന്തസ്സാരത്തെ ഇങ്ങിനെയാണെല്ലോ മനസ്സിലാക്കുന്നതു. യുദ്ധഭൂമിയിൽ പ്രവേശിക്കുന്നതുവരെ അർജ്ജുനനു ഞാൻ വിചാരിച്ചാൽ നടക്കാത്ത കാര്യമില്ലാ എന്നുള്ള അഹംബുദ്ധിയുണ്ടായിരുന്നു. എന്നാൽ ഭീഷ്മദ്രോണാദികളേയും മററും കണ്ടു തീന്നുടൻ അർജ്ജുനനു അല്പം ഭയവും തന്റെ സാമർത്ഥ്യത്തേക്കുറിച്ചു സംശയവും നേരിട്ടു. നിഷ്കളങ്കമായ ബന്ധുസ്നേഹം മാത്രമല്ലാ അർജ്ജുനനെ ബന്ധുവധത്തിൽ നി

ന്നും വിമുഖനാക്കിത്തീൎത്തു. നിഷ്കളങ്കമായ ജീവകാരുണ്യമാണെങ്കിൽ അതു തന്നെ സംബന്ധിച്ചവരുടെ മേൽ മാത്രമല്ലാ ഉണ്ടായിരിക്കുന്നതു. സകല ജീവജാലങ്ങളോടും ഒന്നുപോലെ യുണ്ടായിരിക്കും. അൎജ്ജുനനു ആസ്സമയത്തിൽ താൻ അറിയാതെ തന്നെ മുഖ്യമായുണ്ടായതു തന്റെ ശക്തിയിൽ വിശ്വാസക്കുറവാണു്. ഉപദേശത്തിനുള്ള സമയം ഇതുതന്നെ. ഇവനു ഇപ്പോൾ അല്പം വിവേകം ഉദിച്ചിട്ടുണ്ടു്. എന്നു തീൎച്ചപ്പെടുത്തിയ ഭഗവാൻ ഉപദേശിക്കയും ചെയ്തു. ഇതിനെപ്പററി ഞാൻ വളരെ ചുരുക്കമായി മാത്രമെ ഇവിടെ പറഞ്ഞിട്ടുള്ളു.

ക്രിസ്തു തന്നെ ഓരോ നിലയിൽ ഉള്ളവരോടു ഓരോ വിധത്തിൽ പറഞ്ഞിരിക്കുന്നതിന്റെ ഉദ്ദേശം എന്താണു്? ഒരു കൂട്ടക്കാരോട "ദൈവം സ്വൎഗ്ഗത്തിൽഇരിക്കുന്നു" എന്നു പറഞ്ഞിരിക്കുന്നു. വേറൊരു കൂട്ടക്കാരോടു"ദൈവം നിന്റെ ഹൃദയത്തിൽ ഇരിക്കുന്നു" എന്നു പറഞ്ഞിരിക്കുന്നു. ഒരു കൂട്ടക്കാരോടു ഞാൻ ദൈവത്തിന്റെ പുത്രനാണു് എന്നു പറഞ്ഞിരിക്കുന്നു. ഒരു കൂട്ടക്കാരോടു "ഞാനും എന്റെ പിതാവും ഒന്നാണു്"എന്നുള്ള സൂക്ഷ്മമായ അദ്വൈതത്തെപ്പറഞ്ഞിരിക്കുന്നു.

"ശരീരയാത്രാപിചതേനപ്രസിദ്ധ്യേദകൎമ്മണ"

"നീ കൎമ്മം ചെയ്യാതിരുന്നാൽ നിന്റെ ദേഹം കൂടി സംരക്ഷിക്കുവാൻ നിനക്കു കഴികയില്ലാ"

"സംസാരത്തിലിരിക്കുമ്പോൾ ജ്ഞാനിയാണെന്നു വച്ചു് ജാതിയേയും ജാത്യാചാരത്തേയും ദൂഷിച്ചു അതു വിട്ടു നടന്നാൽ ഇവൻ ഭ്രഷ്ടൻ ഇവനു കിണറും കുളവും തൊടാൻ പാടില്ലാ എന്നു വിധിച്ചു് അജ്ഞാനികൾ നീക്കിനിറുത്തും. അതു കൂടാതെ ജാത്യാദികൎമ്മങ്ങളെ ദൂഷിച്ചു പിന്നേയും അവരോടു തിരക്കി

തുടങ്ങിയാൽ ബലാൽക്കാരേണ പിടിച്ചു പുറത്താക്കുക. ഉപദ്രവിയ്ക്കുക, ദേഹനാശംവരെയുള്ള ആപത്തിനു പാത്രമാക്കുക ഇത്യാദികളായ അനൎത്ഥങ്ങൾക്കു ജ്ഞാനിയെ പാത്രമാക്കിത്തിൎക്കും. ഇതാണു കൎമ്മസംഗികളായ അജ്ഞാനികളുടെ ബുദ്ധിയെ ഭേദിപ്പിയ്ക്കരുത്, കൎമ്മം ചെയ്യില്ലെങ്കിൽ നിനക്കു ശരീരത്തെ സംരക്ഷിപ്പാൻ കൂടി കഴികയില്ലാ, എന്നു പറഞ്ഞതിൻെറ അൎത്ഥം.................. ........അതുകൊണ്ടു അജ്ഞാനികളിൽ നിന്നും ഉപദ്രവം നേരിടാതിരിപ്പാൻ വേണ്ടി കൃഷ്ണൻ ജ്ഞാനികളും അജ്ഞാനികളുടെ ഇടയിൽ അവരെ അനുസരിച്ചു കൎമ്മം ചെയ്യണമെന്നു പറഞ്ഞതാകുന്നു എന്നൎത്ഥം..........................കൎമ്മം സകാമമായാലും നിഷ്കാമമായാലും അത്യന്തംദുഃഖമാകുന്നു'

ശ്രീകൃഷ്ണൻെറ ഉദ്ദേശം മെൽപ്രകാരമായിരുന്നു എങ്കിൽ ഗീതയുപദേശിച്ചിട്ടുള്ള ആവശ്യംതന്നെ ഇല്ലായിരുന്നു. ലോകത്തിൽ ജ്ഞാനികൾ വളരെ ദുൎല്ലഭമാണു. കൎമ്മികൾ അനവധിയുണ്ട്. അവരുടെ ഇടയിൽ ഇരിയ്ക്കുന്നിടത്തോളം കാലം അവരെ അനുസരിച്ചു കൎമ്മം ചെയ്യണം. നിഷ്കാമ്യകൎമ്മം അസാദ്ധ്യമായിട്ടുള്ളതാണെന്നും കൎമ്മം സകാമമായാലും നിഷ്കാമമായാലുമത്യന്തം ദുഃഖമാകുന്നു എന്നും സ്വാമി അവർകൾ പറയുന്നു. ആസ്ഥിതിയ്ക്കു ജ്ഞാനി ഉന്നതിയെ പ്രാപിക്കുന്നതെങ്ങിനെയാണു? കാട്ടിൽപ്പോയിരുന്നുകളയാമെന്നുവച്ചാൽ "നമ്മളെത്തോല്പിച്ചു കാട്ടിൽപ്പോയ്ക്കളഞ്ഞില്ലെ, എന്നാൽ ഒന്നു പഠിപ്പിച്ചേക്കാം"മെന്നുവച്ചു കൎമ്മികൾ അവിടെയും ചെന്നുപദ്രവിയ്ക്കും. അപ്പോൾ പ്രപഞ്ചത്തിൽവച്ചു മനുഷ്യൻ ജ്ഞാനം ശീലിയ്ക്കുന്നതിനും ഉന്നതസ്ഥിതിയിൽ എത്തുന്നതിനും നിൎവ്വാഹമില്ലാ. അങ്ങിനെയിരിയ്ക്കെ ആരേക്കൊണ്ടും നടത്താൻ സാധിയ്ക്കാത്ത ഒരു സംഗതിയെ ശ്രീകൃഷ്ണൻ ഉപദേശിച്ചതെന്തിനാണു?

എങ്ങിനെയുള്ള കർമ്മമായാലും ദുഃഖമാണ്. അങ്ങിനെയുള്ള കർമ്മങ്ങളെച്ചെയ്തുകൊണ്ടു യോഗംതന്നെ ശീലിയ്ക്കുന്നത് എങ്ങിനെയാണ്? മനസ്സമാധാനമില്ലാതെ യോഗം ശീലിക്കുന്നതെങ്ങിനെയാണ്. വിശന്നു പൊരിഞ്ഞുവരുന്നവരോടു "അസാരം പടിഞ്ഞാറു മാറിക്കുളിക്കാൻ നല്ല വെള്ളമുണ്ട്. പക്ഷെ അതിൻെറ ചുററും എപ്പോഴും കാവല്ക്കാരുണ്ട്. ആരെങ്കിലും അതിൽ ഇറങ്ങാൻ ഭാവിച്ചാൽ ഉടൻ തലതല്ലിപ്പൊളിക്കും. ഉണ്ണാൻ ഇവിടെച്ചോറുണ്ട്. പക്ഷെ ഭാണ്ഡ അടുക്കളയിൽനിന്നും മാറുകയില്ലാ. ആരെങ്കിലും ഉണ്ണാൻ വരുന്നു എന്നറിഞ്ഞാൽ ശകാരം തുടങ്ങും. ഉണ്ണാനിരുന്നാൽ തലമണ്ടയടിച്ചു പൊളിക്കും. അതുകൊണ്ടു നിങ്ങഠം കുളിയും ഊണും കഴിച്ചേ തീരൂ. ഈ ദിക്കിൽ ഞാൻ പറഞ്ഞ കുളം മാത്രമേയുള്ളു. ഇവിടല്ലാതെ വേറൊരിടത്തും ചോറുമില്ലാ. പക്ഷെ എന്തുതന്നെയായാലും നിങ്ങഠം കുളിക്കാതെയും ഉണ്ണാതെയും ഇരിക്കരുതു. കുളിച്ചില്ലെങ്കിൽ ചൊറിപിടിക്കും, ഉണ്ടില്ലെങ്കിൽ വയറു കടിപിടിക്കും" എന്നു പറയുന്ന മാതിരി ഇരിക്കുന്നു.

"നാളികേരത്തെ ഭക്ഷിച്ചിട്ടുള്ള എന്നോടു നാളികേരത്തിൻെറ ചകിരിയും ചിരട്ടയും തിന്നണമെന്നു ........................ അവകാശമുള്ളതു"

നാളികേരത്തിൻെറ ആസ്വാദ്യാംശം മാത്രം ഒരിടത്തും തനിയെ മുളച്ചുണ്ടാകയില്ലാ. അതിൻെറ വളച്ചയ്ക്കു തൊണ്ടും ചകിരിയും ചിരട്ടയും എല്ലാം കൂടിയേ തീരൂ. ആദ്യം തൊണ്ട്, പിന്നെച്ചകിരി, പിന്നെച്ചിരട്ട ഇങ്ങിനെ ഓരോന്നിനെ മാററിയതിൻെറ ശേഷമേ ആസ്വാദ്യാംശത്തെ ഭക്ഷിക്കാൻ സാധിക്കയുള്ളു. അല്ലാതെ ഭക്ഷിയ്ക്കുന്ന കൌശലം എങ്ങിനെയാണെന്നു മനസ്സിലാകുന്നില്ല. ഇങ്ങനെ ഓരോന്നിനെ മാററി ആ

സ്വാദ്ധ്യാംശത്തെ ഭുജിക്കുന്ന ഒരാൾ "നെ അസംബന്ധം, ദൈവം മഹാ വിഡ്ഢിയാണു. ഈ തൊണ്ടും ചിരട്ടയും കൊണ്ടുള്ള പ്രയോജനമെന്താണു. ഈ തെങ്ങിന്റെ തടിയും ഓലയും ക്ലമ്പും കൊച്ചങ്ങയും കൊതുമ്പും ചൂട്ടും തൊണ്ടും ചകിരിയും ചിരട്ടയുംകൊണ്ടെന്തു പ്രയോജനം മഠയന്മാർ ഇതിനെ നട്ടു വളർത്തുന്നല്ലൊ. ആ സ്വാദ്ധ്യാംശത്തെ ഭക്ഷിക്കുന്നതിനു ഈ വിഡ്ഢിത്വങ്ങൾ എല്ലാം എന്തിനാണു? തെങ്ങിന്റെ ചുവട്ടു മുറിതിന്നണമെന്നു എന്നോടു ത്രിമൂർത്തികൾതന്നെ ഉപദേശിച്ചാലും ഞാൻ സാരമാക്കുകയില്ലാ" എന്നു പറയുന്നതുപോലെയിരിക്കുന്നു.

ഇതുപോലെ തന്നെ സ്വാമി അവർകളുടെ വേറൊരു ദൃഷ്ടാന്തം കരിമ്പാണു. കരിമ്പിന്റെ ചാറം നാളികേരത്തിന്റെ ആസ്വാദ്ധ്യാംശവും മാത്രം മുളച്ചു വരികയില്ലെന്നു ഇനിയുമെങ്കിലും സ്വാമി അവർകൾ മനസ്സിലാക്കിയാൽ കൊള്ളാം.

"തൈലധാരാമിവാച്ഛിന്നം ദീർഘഘണ്ടാനിനാദവൽ, അവാച്യം പ്രണവസ്യാഗ്രംയസ്തംവേദസവേദവിൽ"

"തൈലധാരപോലെ മണിയടിച്ചതിൻശേഷം ദീർഘിച്ചു നില്ക്കുന്ന മണിനാദംപോലെ അവിച്ഛിന്നമായും അവാച്യമായും ഇരിക്കുന്ന പ്രണവദ്ധ്വനിയെ എവൻ അറിയുന്നുവോ അവനാണു വേദത്തെ അറിയുന്നവൻ"

സ്വാമി അവർകൾക്കു "അറിയുക" എന്നതിന്റെ അർത്ഥം വേണ്ടതിന്മണ്ണം മനസ്സിലായിട്ടില്ലെന്നു തോന്നുന്നു. ശബ്ദം കേൾക്കുന്നതും ശബ്ദം അറിയുന്നതും രണ്ടും രണ്ടാണു. കമ്പിയാപ്പീസിൽച്ചെന്നു നിന്നാൽ കിട്ടുകിട്ടു എന്നുള്ള ശബ്ദം കേ

ാംകയാം. എത്രനേരം കേട്ടാലും അതുകൊണ്ടു ഒരു പ്രയോജനവുമില്ലാ. അതിൻെറ സാരം മനസ്സിലാവുകയും ഇല്ലാ. ഒരു ചിഗ്രാം മാസ്റ്റർ അതിൻെറ സാരത്തെ അറിയും. അങ്ങിനെയാണു പ്രണവമദ്ധ്വനിയെ അറിയേണ്ടത്. അങ്ങിനെയുള്ള അറിവാണു ജ്ഞാനം എന്നു പറയുന്നതു. കഥ മനസ്സിലാകാതെ കാട്ടകാടാ എന്നു കേട്ടുകൊണ്ടു നില്ക്കുന്നതാണു യോഗം.

തപസ്വിഭ്യോധികോയോഗി ജ്ഞാനിഭ്യോപിമതോധികഃ
കർമ്മിഭ്യശ്ചാധികോയോഗീതസ്മാദ്യോഗീഭവാർജ്ജുന"

ജ്ഞാനിഭ്യോപിമതോധിക" എന്നതിൻെറ അത്ഥം ജ്ഞാനികളേക്കാറം കൂടിയും യോഗി കേമനാണെന്നു ഒരു മതമുണ്ട് എന്നാണു. തപസ്വികളേപ്പററിയും കർമ്മികളെപ്പററിയും പറഞ്ഞപ്പോറം യോഗി അവരേക്കാറം കേമൻതന്നെ എന്നു പറഞ്ഞ ഭഗവാൻ ജ്ഞാനികളെപ്പററി പറഞ്ഞപ്പോറം യോഗി ജ്ഞാനികളെക്കാറം കൂടിയും കേമനാണെന്നു ഒരു പക്ഷമുണ്ടെന്നു പറവാൻ കാരണമെന്ത്? യോഗി ജ്ഞാനികളേക്കാറം കേമനാണെന്നു ഖണ്ഡിച്ചു പറയരുതെ. ഇതുകൊണ്ടുതന്നെ യോഗി ഒരിയ്ക്കലും ജ്ഞാനിയേക്കാറം കേമനല്ലെന്നാണു ഭഗവാൻ ഉദ്ദേശിച്ചിരിക്കുന്നതെന്നു നിഷ്പ്രയാസേന മനസ്സിലാക്കാം.

നിങ്ങറക്കു ഒരുവിധം വിശ്വാസം ജനിയ്ക്കത്തക്ക വിധത്തിൽ മോക്ഷപ്രദീപത്തിലുള്ള അനവധി ന്യൂനതകളിൽ ചിലവയെ മാത്രം ചൂണ്ടിക്കാണിച്ചു. ഭഗവൽഗീതയുടെ ഒരു വ്യാഖ്യാനം പ്രസിദ്ധപ്പെടുത്തിയാൽ കൊള്ളാമെന്നു ഞാൻ വിചാരിക്കുന്നതിനാൽ തല്ക്കാലം ഗീതയിൽ അടങ്ങിട്ടുള്ള സൂക്ഷ്മതത്വത്തേപ്പററി ഇവിടെ പ്രസ്താവിക്കുന്നില്ലാ.

---

# അദ്ധ്യായം ൮.

അന്യൻ— നന്മയെന്നും തിന്മയെന്നും ഉള്ള ഭേദം ഇല്ലാത്ത സ്ഥിതിക്ക നമുക്ക എന്തും പ്രവൃത്തിക്കാമെല്ലൊ.

ഞാൻ— ഒരാൾക്ക അഭിരുചിയില്ലാത്ത പ്രവൃത്തി ചെയ്യുന്നതിന്ന അയാൾക്ക സാധിക്കയില്ല. അയാൾ മനഃപൂൎവ്വമായിച്ചെയ്യുകയുമില്ല. അപ്പോൾ ഏതോ ഒരു ശക്തിയാകുന്നു അയാളെക്കൊണ്ടു ചെയ്യിക്കുന്നതു. അതിനെത്തടുക്കുവാനും സാധിക്കയില്ല. സൂക്ഷ്മമായ കാരണം കണ്ടുപിടിക്കാതെ തടുക്കാൻ സാധിക്കുന്നതെങ്ങിനെയാണ? സൂക്ഷ്മമായ കാരണം കണ്ടുപിടിപ്പാനാണ സകല [illegible] യത്നം. [illegible] ലോകത്തിൽ [illegible].

[illegible] നന്മയെന്നും തിന്മയെന്നും [illegible] വിശ്വാസമുള്ളിടത്തോളം കാലം നിങ്ങൾ നന്മയെച്ചെയ്വാനും തിന്മയെച്ചെയ്യാതിരിപ്പാനും ശ്രമിക്കണം. ഒരു കുട്ടിക്ക നന്മയും തിന്മയും തിരിച്ചറിവാൻ പാടില്ലാത്തതിനാൽ അതിന്ന എന്തും ചെയ്യാം. നമ്മുടെ ഉദ്ദേശം അല്ലെങ്കിൽ വിചാരമാണ പ്രവൃത്തിയായിത്തീരുന്നതു. ലോകത്തിൽ മനുഷ്യന്ന ഒന്നിനെപ്പുതുതായി സൃഷ്ടിപ്പാനോ വേറൊന്നിനെ നശിപ്പിക്കാനൊ കഴികയില്ല. നമ്മുടെ വിചാരങ്ങൾ ബാഹ്യപ്രപഞ്ചത്തിൽപ്പെട്ടവയാണ. അവക്കു നാം പ്രവേശനദ്വാരം കൊടുത്തു അവയെ നമ്മുടെ ഹൃദയത്തിൽ നട്ടുവളൎത്തുന്നു എന്നു മാത്രമേയുള്ളു. നെല്ലു വിതച്ചാൽ നെല്ലു മുളക്കും. കവട വിതച്ചാൽ കവട മുളക്കും. കവട വിതച്ചാൽ നെല്ലു മുളക്കയില്ല. സദ്വിചാരങ്ങളെ വിതച്ചാൽ അതിൽനിന്നു ഉണ്ടാകുന്ന ഫലം സൽഫലമായിരിക്കും. സകല ചലനങ്ങളും വൃത്താകാരമായിട്ടാണ. അതേപ്രകാരംതന്നെ സകലപ്രവൃത്തികൾക്കും തുല്യവേഗത്തോടും ശക്തിയോടും കൂടിയ ഒരെ തിരിച്ചുപ്രവൃത്തിയുണ്ട്. നമ്മുടെ വിചാ

രണ്ടും ചലനങ്ങളാണ്. അവ എത്രമാത്രം ശക്തിയോടുകൂടി ക്രിയാരൂപേണ വെളിയിലേക്കു സഞ്ചരിക്കുന്നുവൊ അത്രമാത്രം ശക്തിയോടുകൂടിത്തിരികെ അവ നമ്മിൽത്തന്നെ പ്രവേശിക്കും. അന്യൻ നശിക്കണമെന്നു എത്രമാത്രം ശക്തിയോടുകൂടി ഞാൻ വിചാരിക്കുന്നുവൊ അത്രമാത്രം ശക്തിയോടുകൂടി ഞാൻ നശിക്കും. മനസ്സിലെ വിചാരങ്ങൾ ത്രിഗുണങ്ങളുടെ താരതമ്യത്തെ അനുസരിച്ചിരിക്കും. ദുഷ്ടവിചാരങ്ങൾക്കു ദേഹത്തെ ക്രമേണ നശിപ്പിക്കുന്നതിനും സദ്വിചാരങ്ങൾക്കു ആരോഗ്യത്തെ വർദ്ധിപ്പിക്കുന്നതിനും ശക്തിയുണ്ട്. അവനവൻ വിതയ്ക്കുന്നതിനെത്തന്നെയാണ് അവനവൻ കൊയ്യുന്നതു. അതിന് അന്യനെക്കുററപ്പെടുത്തീട്ടാവശ്യമില്ലാ. കവടവിതച്ചും വച്ചു നെല്ലു കൊയ്യണമെന്നു ആഗ്രഹിച്ചാൽ സാധിക്കയില്ലാ. അതിനാലാണ് അഹിംസയേ വേദാന്തത്തിൽ പ്രധാനമായി സ്വീകരിച്ചിരിക്കുന്നതു. ഇനിയും നാം ദുഷ്ടവിചാരത്തേപ്പുറത്തുന്നതുകൊണ്ടു നമുക്കു മാത്രമാണൊ ദോഷം സംഭവിക്കുന്നതു? ഒരിക്കലും അല്ലാ. പ്രപഞ്ചം ഒട്ടുക്ക് ഒരു മനസ്സേയുള്ളു എന്നു ഞാൻ തെളിവിച്ചിട്ടുണ്ടല്ലോ. മഹാശക്തനും ദുഷ്ടനും ആയ ഒരാൾ ഇവിടെ വന്നു എന്നെശ്ശകാരിക്കുന്നു എന്നു വിചാരിക്കുക. എനിക്കു അയാളുടെ മേൽ അല്പം ദ്വേഷം ജനിക്കുന്നു. എന്നാൽ ആ ദ്വേഷത്തിനു അതിശക്തനായ അയാളോടേല്ക്കുത്തക്കവിധത്തിൽ പ്രവൃത്തിരൂപേണ പ്രത്യക്ഷമാകുന്നതിനു മാത്രം ശക്തിയില്ലാ. എങ്കിലും ആ വിചാരം മനസ്സിൽ ഒരു ഭാഗത്തു അങ്ങനെ കിടക്കും. ആ വിചാരം അയാളെ എത്തുകയുമില്ലാ. അയാളെ വിട്ടു അധികദൂരം പോകയുമില്ലാ. ഇതേപ്രകാരം നിങ്ങൾക്കും അയാളുടെ മേൽ ദ്വേഷം ജനിക്കുന്നു. ഇങ്ങിനെ പല സന്ദർഭങ്ങളിലായി ആളുകൾക്കു അയാളുടെ മേൽ ദ്വേഷം ജനിച്ചിരിക്കുന്നു എന്നു വിചാരിക്കുക. നാം ഓരോരുത്തരും വിതംപോലെ ജനിപ്പിച്ചിട്ടുള്ള ദ്വേഷമെല്ലാം ഒന്നു ചേർന്നുകിടക്കും. നാം എല്ലാപേരും അയാളെ ഉപദ്രവി

ക്കുവാൻ വേണ്ട സംഭാരങ്ങളെ ശേഖരിച്ചു ഒരു കമ്പനിയായിത്തീരാം. ഒരു കമ്പനിയിൽ ആവശ്യമുള്ളിടത്തോളം മൂലധനം പിരിഞ്ഞാൽ വ്യാപാരം തുടങ്ങുന്നതിനു അധികം കാലതാമസം വേണ്ടിവരികയില്ലല്ലൊ. അങ്ങിനെയിരിക്കെ ആശ്ശുക്തൻ മറെറാരാളോടേററ എന്നു വിചാരിക്കുക. സംഗതി നിസ്സാരമായിട്ടുള്ളതാണെന്നുവരികിലും രണ്ടാമത്തെ ആൾക്കു പെട്ടന്നു കോപം ജ്വലിക്കുകയും ഒന്നാമത്തേവനെ വെടിവെച്ചു കൊല്ലുകയും ചെയ്യുന്നു. നിസ്സാരമായ കാരണത്തിന്മേൽ ഇങ്ങിനെ എത്രയൊ കൊലകൾ നടക്കുന്നു. സാരമില്ലാത്ത ഒരു സംഗതിക്കു് ഈ ദ്രോഹി കൊലചെയ്തുവെല്ലൊ എന്നു ജനങ്ങൾ അവനെക്കുററപ്പെടുത്തുകയും ചെയ്യുന്നു ന്യായാധികാരികൾ ആ സ്സാധുവിനെത്തൂക്കിലിടുന്നു. വാസ്തവത്തിൽ കമ്പനിയിൽ ഉൾപ്പെട്ട എല്ലാപേരുടേയും ദ്വേഷം ഒന്നുചേൎന്നു അയാളുടെ മനസ്സിനെ ക്ഷോഭിപ്പിച്ചതിനാലാണ അയാൾ ഇങ്ങിനെ ഒരു കുററം ചെയ്തതു. ഈ കാൎയ്യത്തിൽ കമ്പനിയിൽ ഉൾപ്പെട്ട സകല ആളുകളും ഒന്നുപോലെ വിള്ളക്കാരാണ. അയാളെക്കൊണ്ടു ഇങ്ങിനെ ചെയ്യിച്ചതും കമ്പനിക്കാരാണ. അതിനാലാണ "മനസാവാചാകൎമ്മണാ" അന്യനെ ഉപദ്രവിക്കുകയൊ ദ്വേഷിക്കുയോ ചെയ്യരുതെന്നു ക്രിസ്തുമതവും ഹിന്ദുമതവും ബുദ്ധമതവും ഒന്നുപോലെ നിഷ്കൎഷ ചെയ്തിരിക്കുന്നതു. ക്രിസ്തു പറയുന്നതു എന്താണ്! "നിങ്ങൾ കൊല്ലാതിരുന്നതുകൊണ്ടു മാത്രം പോരാ. കൊല്ലണമെന്നുള്ള വിചാരമെ നിങ്ങൾക്കു ഉണ്ടാകാൻ പാടില്ലാ"

"ഫ്രഞ്ചുരാജ്യത്തിൽ ഒരു കാലത്തു അതിയായ കലഹം ഉണ്ടായി. അപ്പോൾ സകല ജനങ്ങൾക്കും ലഹളയെങ്ങിനെയും ശമിച്ചാൽ കൊള്ളാമെന്നു ആഗ്രഹം ജനിച്ചു. ആ വിചാരങ്ങൾ എല്ലാം ഒന്നു ചേൎന്നു നെപ്പോളിയനിൽ പതിച്ചു അദ്ദേഹത്തെ അതിശക്തിമാനാക്കിത്തീൎത്തു. ഒരിക്കൽ ഒരു വലിയ ശത്രുസൈന്യം നെപ്പോളിയനെപ്പിടിച്ചു തടവുകാരനാക്കാൻ വ

ന്ന സമയം നെപ്പോളിയൻ അവരോടു നേരേ ചെന്നു ഗൌരവത്തോടുകൂടി "മടങ്ങിപ്പോകുവിൻ" എന്നു പറഞ്ഞ മാത്രയിൽ ആ സൈന്യം ഭയന്നു മടങ്ങിക്കളഞ്ഞു. ഇതു നെപ്പോളിയന്റെ ഒരുത്തന്റെ ഗൌരവവും ശക്തിയുംകൊണ്ടല്ലാ. പ്രഞ്ചുകാരുടെ ഗൌരവമെല്ലാം നെപ്പോളിയനിൽ സ്ഥിതിചെയ്തിരുന്നതു വെളിയിൽ പ്രകാശിച്ചാണു ഇങ്ങിനെയുള്ള വിജയത്തെസ്സമ്പാദിച്ചതു"

ഒരാളുടെ ദേഹത്തിലെ അണുക്രിമികൾ വേറൊരാളുടെ ദേഹത്തിൽ പ്രവേശിക്കുണ എന്നും ലോകത്തിൽ എല്ലാപേരുടെയും ദേഹം ഒന്നാണെന്നും ഒരു ഭാഗത്തു പറഞ്ഞിട്ടുണ്ടല്ലോ. അപ്പോൾ നമുക്കു ഒരാൾക്കു ദീനം പിടിച്ചാൽ പലക്കും ദീനം പിടിപ്പാൻ ഇടയുണ്ട്. അതിനാൽ പൊതുസ്വത്തായ ദേഹത്തെ നമുക്കു അലക്ഷ്യമാക്കിവെയ്പാൻ പാടില്ലാ. ആത്മഹത്യ ചെയ്വാനും അവകാശമില്ലാ.

അഹിംസയിൽ സകലതും ഉൾപ്പെട്ടുപോയി. അതിനെ ഒന്നിനെ മാത്രം ശീലിച്ചാൽ മതി. ശീലിയ്ക്കണം എന്നു പറവാൻ എളുപ്പമാണു. പക്ഷെ ശീലിയ്ക്കുന്നതു എങ്ങിനെയാണു? ഇരുട്ടിനെയകറേറണ്ടതു വെളിച്ചംകൊണ്ടാണു. ദുഷ്ടവിചാരത്തെ ഇല്ലാതാക്കേണ്ടതു സദ്വിചാരംകൊണ്ടാണു. നിങ്ങൾക്കു ഒരാളുടെ മേൽ ദ്വേഷം ജനിയ്ക്കുന്നു എന്നു വിചാരിയ്ക്കുക. ഉടനെ നിങ്ങൾ ഇങ്ങിനെ വിചാരിയ്ക്കണം "അയാളുടെ പ്രവൃത്തി അയാളുടെ ഭാര്യയ്ക്കും കുഞ്ഞുങ്ങൾക്കും രസിയ്ക്കുന്നുണ്ടല്ലോ. അവക്കു അയാളുടെ മേൽ സ്നേഹമുണ്ട്. എനിയ്ക്കു അയാളുടെ മേൽ സ്നേഹമുണ്ടായിരുന്നു എങ്കിൽ അയാൾക്കു എന്നോടും സ്നേഹമുണ്ടാകുമായിരുന്നു. അയാൾ അറിവില്ലാത്തതുകൊണ്ടു എന്നോടിങ്ങിനെ ചെയ്തു. എനിയ്ക്കു അയാളോടു വിരോധം തോന്നുന്നതും അറിവില്ലായ്മയാണെല്ലോ. ദോഷം വിചാരിച്ചാൽ പ്രവൃത്തിച്ച ഫലം ആയി. എനിക്കു അയാളെ അടിയ്ക്കണമെന്നു തോന്നിയാൽ അടിച്ച ഫലമായി. അങ്ങിനെ അ

ടിയ്ക്കാതിരിക്കുന്നതു മററുള്ളവരെ ഭയന്നാണു. ഒരു തടസ്ഥവും ഇല്ലെങ്കിൽ അടിക്കുമെല്ലൊ. അതിനാൽ ഇനിമേൽ അയാളെ സ്നേഹിക്കാൻ നോക്കും. എന്നുതന്നെയല്ലാ അദ്ദേഹം എന്നിൽ ക്ഷമാഗുണത്തേപ്പരിചയിപ്പിക്കുന്നതിൽ ഒരു ഗുരുവുമാണെല്ലൊ"

ഇങ്ങിനെ നിങ്ങൾ ഓരോ അവസരങ്ങളിലും വിചാരിച്ചാൽ ഇവനോടു നമ്മുടെ പിട്ടൊന്നും പററുകയില്ലെന്നു വിചാരിച്ചു ദ്വേഷ്യം ക്രമേണ വിട്ടുമാറും.

അസത്യം പറയുന്നതു ഭീരുക്കളുടെ ലക്ഷണമല്ലെ? സത്യം പറഞ്ഞാൽ വല്ല അപകടവും നേരിട്ടേക്കുമെന്നു ഭയന്നാണെല്ലൊ അസത്യം പറയുന്നതു. നാം എല്ലാപേരും ഒന്നുതന്നെയാണു. പിന്നെ യാരെയാണു ഭയപ്പെടാനുള്ളതു. ഭയത്തെപ്പോലെ ഇത്രയും ചീത്തയായി മറെറാന്നുമില്ലാ. റോഡിൽക്കൂടനടക്കുമ്പോൾ നാം ഒരു പൊട്ടപ്പട്ടിയെ കണ്ടു ഭയന്നാൽ അതു ഗൌരവത്തോടുകൂടി കുരച്ചുതുടങ്ങും. നമ്മെ അടിമയാക്കുന്നതു നമ്മുടെ ഭയമാണു. എത്രയോ ജനങ്ങൾ ഭയം നിമിത്തം എന്തെല്ലാം രോഗങ്ങൾ വരുത്തിവയ്ക്കുന്നു. 'ഭീരുക്കൾ ജീവാവസാനത്തിനു മുമ്പിൽ പല പ്രാവശ്യവും മരിയ്ക്കുന്നു". എന്തെങ്കിലും പ്രവൃത്തിയ്ക്കുന്ന പക്ഷം ചഞ്ചലം കൂടാതെ ധൈര്യമായി പ്രവൃത്തിയ്ക്കണം. ഒരു കുടത്തിൽ നിന്നാ വേറൊരു കുടത്തിലേക്കു എണ്ണയൊഴിയ്ക്കുമ്പോൾ അല്പമെങ്കിലും സംശയിച്ചു പോയാൽ എണ്ണ വെളിയിൽപ്പോകും.

ഡാക്ടർ ഹാൾക്കോമ്പ ഇങ്ങിനെ പറഞ്ഞിരിയ്ക്കുന്നു.

"നമ്മുടെ ജീവിതകാലം മുഴുവൻ, ഭയമാകുന്ന അസുഖത്തുഹിൽ കോൿപ്പെട്ടിരിയ്ക്കുന്നു. നാം ജനിയ്ക്കുന്നതു ഭയങ്ങളാലും സംശയങ്ങളാലും പരിപൂൎണ്ണമായിരിയ്ക്കുന്ന വായുമണ്ഡലത്തിൽ ആണു: നാം ജനിയ്ക്കുന്നതിനു മുമ്പിൽ അധിവസിച്ചിരുന്നതു അതേ വായുമണ്ഡലത്തിൽ വസിച്ചിരുന്ന മാതാവിന്റെ ഗൎഭപാത്രത്തിലാണു. നമ്മുടെ മാതാപിതാക്കന്മാരെ ഭയമാണു,

കൂടെകളിയ്ക്കുന്നവരെ ഭയമാണു. ബാധകളെ ഭയമാണു. ചട്ടങ്ങൾ നിയമങ്ങൾ, ശിക്ഷകൾ ഇവയെ ഭയമാണു, ദന്തവൈദ്യൻ ശസ്ത്രവൈദ്യൻ ഇവരെ ഭയമാണു, നമുക്കു പ്രായമാകുമ്പോൾ ഭയമാകുന്ന രോഗം മൂൎച്ഛിച്ച വേറൊരു രീതിയിൽ ആകും. നമ്മുടെ തൊഴിലുകൾക്കു വല്ലതും ഹാനിസംഭവിയ്ക്കുമൊ എന്നുള്ള ഭയം, നാം ഉദ്ദേശിക്കുന്ന കാൎയ്യങ്ങൾക്കു വല്ല വിഘ്നങ്ങളും നേരിടുമൊ എന്നുള്ള ഭയം ശത്രുക്കൾ ഒളിവിൽ നിന്നോ നേരിട്ടൊ ഉപദ്രവിയ്ക്കുമൊ എന്നുള്ള ഭയം, ദാരിദ്ര്യം പിടിപെടുക്കുമൊ എന്നുള്ള ഭയം, ജനങ്ങൾ നമ്മെപ്പററി വല്ല ദുരഭിപ്രായവും പുറപ്പെടുവിയ്ക്കുമൊ എന്നുള്ള ഭയം, രോഗങ്ങളെ ഭയം, മരണത്തെ ഭയം, മരണാനന്തരം ഉള്ള സ്ഥിതിയെ വിചാരിച്ചു ഭയം, ഇങ്ങിനെ ആകപ്പാടെ ആദ്യവസാനം ഭയം തന്നെ. സൎവ്വകാലവും അടിസ്ഥാനങ്ങൾ ഉള്ളവയോ ഇല്ലാത്തവയോ ആയ പല ഭയങ്ങൾക്കും അധീനനാകുന്ന മനുഷ്യൻ: തന്റെ സ്വന്തഭയങ്ങൾക്കു മാത്രമല്ലാ, അന്ധവിശ്വാസങ്ങളാലും മററും ഉഭയകാലങ്ങളിലും മനുഷ്യരാൽ സ്ഥാപിയ്ക്കപ്പെട്ടിട്ടുള്ള അടിസ്ഥാന രഹിതങ്ങളായ ഭയങ്ങൾക്കും അധീനനാണു''

ഇങ്ങിനെയുള്ള ജീവിതകാലത്തെ സുഖമായി കഴിച്ചുകൂട്ടുന്നതിനു അദ്വൈതത്തെപ്പോലെ വേറെ എന്താണു ഉപകരിയ്ക്കുന്നതു. ''ഭീരുവായ ഒരു മനുഷ്യൻ ഒരു മനുഷ്യനല്ലാ. ഒരു മൃഗപ്രായനാണു. ജീവിതകാലത്തെ ഭയതന്തുവിൽ കോൎക്കാതെ സ്നേഹതന്തുവിൽ കോൎത്താൽ എത്ര മനോഹരവും ആഹ്ളാദകരവും ആയിരിക്കും.

അഹങ്കാരത്തെപ്പോലെ ഭയങ്കരമായ ശത്രു വേറെ ഇല്ലാ. ഒരാൾക്കു എത്ര തന്നെ ഗുണങ്ങൾ ഉണ്ടായിരുന്നാലും അഹങ്കാരം ശമിച്ചിട്ടില്ലാതിരിയ്ക്കുന്നിടത്തോളം കാലം വിദ്വാൻ എന്ന പേരിനുകൂടി അവൻ അൎഹനല്ലാ. എത്രതന്നെ സമൎത്ഥനായാലും അഹങ്കാരത്തെ ഒളിച്ചു വയ്ക്കാൻ പ്രയാസമാണു. അതു കൂടെക്കൂടെ അറിയാതെ വെളിയ്ക്കു ചാടിപ്പോകും. അപൂൎവ്വം ചി

ലരേക്കൊണ്ടു സാധിച്ചേക്കാമായിരിക്കും. എന്നാൽ സൂക്ഷ്മബുദ്ധിയായ ഒരാളിൽനിന്നും ഒരിക്കലും അതിനെ ഒളിക്കാൻ സാധിക്കയില്ലാ. ഒരാൾക്കു എത്രതന്നെ തത്വങ്ങൾ അറിയാമെന്നു വരികിലും അഹങ്കാരമാകുന്ന പിശാചു അയാളുടെ അന്തർഭാഗത്തിൽ അധിവസിക്കുന്നിടത്തോളം കാലം അയാൾ വിദ്വാൻ എന്ന പേരിനോ ജ്ഞാനിയെന്ന പേരിനോ അർഹനല്ലാ. അധഃപതനമാകുന്ന മാരണദേവതക്കു വഴികാണിക്കുന്ന ഭയങ്കരരൂപിണിയായ അഹങ്കാരദേവതയുടെ സാംഭോഗസൌഖ്യത്തെ അനുഭവിക്കുന്ന ഒരുവൻ സൎവ്വസംഗപരിത്യാഗി എന്നുള്ള പേരിനു ഒരിക്കലും അർഹനല്ലാ. അഹങ്കാര ദേവതാസംഗത്തേക്കാൾ വൃഷലീസംഗം എത്രയോ ശ്രേഷ്ഠമായിട്ടുള്ളതാണു. അന്യന്മാൎക്കു ഉപദ്രവത്തിനു വഴിയില്ലെല്ലൊ. അവനവന്റെ മനസ്സിനെ വേണം ഒന്നാമതു നന്നാക്കാൻ. അതില്പിന്നീടാണു ലോകത്തെ നന്നാക്കാൻ ശ്രമിക്കേണ്ടതു. ജനങ്ങൾക്കു വാസന കണ്ടു പഠിത്വത്തിലാണു. ഇതു കൊച്ചുകുട്ടികളിൽ നിന്നും വേണ്ടതുപോലെ മനസ്സിലാക്കാം. ആരെങ്കിലും കാണിക്കുന്നതുപോലെ കുട്ടികൾ കാണിക്കും. നാം ഒന്നു കാണിക്കുകയും കുട്ടിയോടു വേറൊരുവിധം കാണിക്കാൻ പറയുകയും ചെയ്താൽ ആ ഉപദേശം കുട്ടിയുടെ ഹൃദയത്തിൻ പതിയുകയില്ലാ. സകല മതങ്ങളിലും അടങ്ങിട്ടുള്ള സന്മാൎഗ്ഗതത്വങ്ങളെ പരിചയിക്കുന്നതിനു അദ്വൈതത്തെപ്പോലെ വേറൊന്നും ഉപകരിക്കയില്ല. അദ്വൈതം കൊണ്ടല്ലാതെ സന്മാൎഗ്ഗോപദേശങ്ങളെ അനുഭവത്തിൽ വരുത്താൻ സാധിക്കയില്ലാ.

"തന്നെപ്പോൽ മററുള്ളോരെ കൂടവെ കാണുന്നവൻ ധന്യപൂരുഷനെന്നു ചൊല്ലുന്നു മഹാജനം"

ദ്വൈതബുദ്ധിയുള്ളിടത്തോളം തന്നെപ്പോലെ മറെറാരാളെ വിചാരിക്കുന്നതു എങ്ങിനെയാണു? ലോകത്തിൽ സകല ജീവങ്ങളും തന്നെപ്പോലെ മററുള്ളവരേയും വിചാരിച്ചാൽ സംസാരദുഃഖം ആ നിമിഷത്തിൽ ലോകത്തെ വിട്ടുമാറും. കാമക്രോ-

ധം, ലോഭം, മോഹം, മദം, മാത്സൎയ്യം, അസൂയ, കലഹം, ക്ഷാ
ഠം, ഭയം, എന്നിത്യാദികൾക്കു അവകാശമെ ഇല്ലാ. ഞാൻ
വേറെ നിങ്ങൾ വേറെ എന്നു കരുതുന്നതു കൊണ്ടല്ലേ- ഓ
രോരുത്തനും പണം വേണം, അതുവേണം, ഇതുവേണം, എ
ന്നുള്ള ആഗ്രഹം. ദ്വൈതബുദ്ധിയില്ലെന്നു വരുമ്പോൾ പ്രപ
ഞ്ചം ഒട്ടുക്കു ഒരാളെയുള്ളൂ എന്നു നിലയിൽ ആയി. ഒരാളെയു
ള്ളൂ എങ്കിൽ അയാൾ ആരെയാണു ഭയപ്പെടേണ്ടതു. ആരെയാ
ണു ദ്വേഷ്യപ്പെടേണ്ടതു. അസൂയയ്ക്കു വഴിയെവിടെ, അഹങ്കാ
രത്തിനു വഴിയെവിടെ? കലഹത്തിനു കാരണമെവിടെ? എ
ന്നു വേണ്ടാ അദ്വൈതം എന്നുള്ള മൂന്നക്ഷരത്തിൽ നിരന്തരമാ
യ ഇഹലോകസുഖത്തെ അനുഭവിച്ചു മോക്ഷത്തെ പ്രാപിക്കു
ന്നതിനുള്ള സകല മാൎഗ്ഗങ്ങളും അടങ്ങിപ്പോയി. ഇങ്ങിനെയു
ള്ള വേറൊരു വാക്കു ഏതാണുള്ളതു? ഏതു സദാചാരവാക്യ
ത്തെ നോക്കിയാലും അതിനെ നിഷ്കളങ്കമായി അനുഭവത്തി
ൽ വരുത്തണമെന്നുണ്ടെങ്കിൽ അദ്വൈത ബുദ്ധിയുണ്ടായിരി
ക്കണം.

ഒന്നാംഭാഗം സമാപ്തം.